ശ്രീനാരായണഗുരുസ്വാമികൾ രചിച്ച

# ദർശനമാലാ

ദീധിതീവ്യാഖ്യാനസഹിതം

വ്യാഖ്യാതാ

വിദ്യാനന്ദസ്വാമികൾ.

# ശ്രീനാരായണഗുരുസ്വാമികൾ
# രചിച്ച

# ദർശനമാലാ



ശിഷ്യൻ വിദ്യാനന്ദസ്വാമികൾ എഴുതിയ

## ദീധിതി

എന്ന വ്യാഖ്യാനത്തോടുകൂടിയത്



**ശ്രീനാരായണധർമ്മസംഘം**
ട്രസ്റ്റിൽനിന്നും പ്രസിദ്ധപ്പെടുത്തുന്നത്.





വില രൂപാ 1.

---

# ആശീർവ്വാദം

മമാന്തേവാസിനോ വിദ്യാ-
നന്ദസ്യാസ്യോദ്ഗതാ ബുദ്ധേഃ
ദൃശ്യതാം ബാലകസ്യേവ
വ്യാഖ്യേയം "ദീധിതി"മ്മുദാ.

നാരായണഗുരു.

# സമപ്പ്ണം.

യാതൊരു ആചാര്യവര്യന്റെ കല്പനാവൈഭവത്താൽ അത്യുത്തമമായ ദർശനമാല രചിക്കപ്പെട്ടുവോ, യാതൊരു പരമഗുരുവിന്റെ പാദസ്പർശമാഹാത്മ്യത്താൽ എന്റെ കാരാംഗുലികൾ 'ദീധിതി' എന്ന ഈ വ്യാഖ്യാനം എഴുതുന്നതിന്നു ശക്തിയുള്ളവയായിത്തീർന്നുവോ, ആ പരമകാരുണികനായ മഹാപുരുഷന്റെ മഹിമയേറിയ പീഠത്തെ ഇപ്പോൾ അലങ്കരിച്ചു പ്രശോഭിക്കുന്ന ശ്രീ അച്യുതാനന്ദഗുരുസ്വാമികളുടെ ദിവ്യസന്നിധിയിൽ ഈ വ്യാഖ്യാനം സപ്രശ്രയം സമർപ്പിക്കപ്പെടുന്നു.

മാമ്പലം, മദ്രാസ്.
4-9-1933.

വ്യാഖ്യാതാ.

# മുഖവുര.

---

സാധുലോകവന്ദ്യനായ ഭഗവാൻ ശ്രീനാരായണ പരമഹംസഗുരുദേവൻ തൻെറ അമേയപ്രഭാവവത്തായ പ്രതിഭാസമുദ്രത്തിൽനിന്നുദ്ഭവിച്ച അനുപമങ്ങളായ ഏതാനും ദർശനരത്നങ്ങളെക്കൊണ്ട് ഉദ്ഗ്രഥിച്ചതാണു ദർശനമാല. അതിനുള്ള മാഹാത്മ്യം വിശാലാശയന്മാരും വിമത്സരചിത്തന്മാരുമായ തത്ത്വചിന്തകന്മാർ കണ്ടറിഞ്ഞുകൊള്ളട്ടെ. മാഹാത്മ്യമേറിയ ദർശനമാലയ്ക്കു അല്പപ്രജ്ഞനായ ഞാൻ എഴുതിയ ഈ ചെറിയ വ്യാഖ്യാനം എത്രത്തോളം നന്നായിട്ടുണ്ടെന്നുള്ളതും പണ്ഡിതന്മാർതന്നെ നിശ്ചയിക്കേണ്ടതാണ്. ഈ വ്യാഖ്യാനം പരിപൂർണ്ണമായിട്ടുള്ള ഒന്നാണെന്നോ, മൂലഗ്രന്ഥത്തിലെ നിഗൂഢനിക്ഷിപ്തങ്ങളായ എല്ലാ തത്ത്വരഹസ്യങ്ങളും ഇതിൽ വേണ്ടത്ര വിശദീകരിക്കപ്പെട്ടിട്ടുണ്ടെന്നോ ഞാൻ അഭിപ്രായപ്പെടുന്നില്ല. എങ്കിലും, ഈ വ്യാഖ്യാനം, ഗ്രന്ഥകാരനായ ആ മഹാത്മാവിന്റെ മുഖാരവിന്ദത്തിൽനിന്നു നിർഗ്ഗളിച്ച സരസ്വതീമകരന്ദധാരയിൽനിന്നും എൻെറ ചെറിയ ബുദ്ധികൊണ്ടു ഗ്രഹിപ്പാൻ കഴിഞ്ഞെടത്തോളം തത്ത്വസാരങ്ങളെ ഗ്രഹിച്ച് അവയെ ആസ്പദമാക്കി എഴുതീട്ടുള്ളതും, എന്നു മാത്രമല്ല, മൂലകാരനായ സ്വാമിതൃപ്പാദങ്ങൾതന്നെ ഒന്നിലധികം പ്രാവശ്യം ഇതിനെ വായിച്ചു കേട്ടു തിരുത്തി, ഒടുവിൽ വാത്സല്യപൂർവം "ദീധിതി"

യെന്നു നാമം കല്പിച്ചു് ആശീർവദിച്ചിട്ടുള്ളതും ആക യാൽ ഇതു് മൂലകാരൻെറ ആശയങ്ങളെ അനുസരിച്ചുള്ള തുതന്നെയാണെന്നു് എനിക്കു നല്ല വിശ്വാസമുണ്ടു്.

എന്നല്ല, വാസ്തവം നോക്കുമ്പോൾ മൂലകാരൻെറ അനുഗ്രഹമില്ലായിരുന്നുവെങ്കിൽ ഈമാതിരി ഒരു വ്യാഖ്യാനം എഴുതിത്തീൎക്കുവാൻതന്നെ എനിക്കു സാധിക്കുമായിരുന്നോ എന്നുകൂടി ഞാൻ സംശയിക്കുന്നു. ശ്രീമാൻ മൂക്കോത്തു കുമാരനവർകൾ എന്നെ ഒരു പണ്ഡിതനെന്നു പറഞ്ഞിരിക്കുന്നതു് ആ മഹാശയനു് എന്നിലുള്ള സ്നേഹാതിരേകംകൊണ്ടു മാത്രമാണെന്നു ഞാൻ കരുതുന്നു. ദർശനമാലയെപ്പോലെയുള്ള ഒരു ശാസ്ത്രഗ്രന്ഥത്തിനു തക്കതായ ഒരു വ്യാഖ്യാനം എഴുതുന്നതിനു് വേണ്ട ശാസ്ത്രപരിജ്ഞാനമോ പാണ്ഡിത്യമോ എനിക്കില്ലെന്നുള്ളതു് ഞാനറിയുന്നതുപോലെ മററാരും അറികയില്ല ഈ ഘട്ടത്തിൽ, "കിം ദുഷ്കരം കർമ്മ ഗുരോഃ കൃപായാഃ" എന്നു ഗ്രന്ഥകൎത്താവിൻെറ ശിഷ്യനായ മഹാകവി കുമാരനാശാൻ പറഞ്ഞ വാക്യത്തെത്തന്നെ ഞാൻ ശരണംപ്രാപിക്കുന്നു. ശ്രീമാൻ മൂക്കോത്തു കുമാരനവർകളെപ്പോലെയുള്ള വിദ്വജ്ജനങ്ങളുടെ പ്രശംസയെ അർഹിക്കുന്ന വല്ല മാഹാത്മ്യവും ഈ വ്യാഖ്യാനത്തിനുണ്ടെങ്കിൽ അതിനു കാരണഭൂതൻ മൂലകാരനായ ഗുരുദേവൻ മാത്രമാകയാൽ സഹൃദയരായ മഹാജനങ്ങളിൽനിന്നു പ്രതീക്ഷിക്കപ്പെടാവുന്ന എല്ലാ പ്രശംസകളേയും നിത്യനിർവ്വാണാധിരൂഢനായിരിക്കുന്ന ആ പരമഗുരുവിൻെറ ചരണാരവിന്ദങ്ങളിൽ ഭക്തിപൂർവ്വം സമർപ്പിച്ചുകൊള്ളുന്നു.

കേരളത്തിലെ പ്രസിദ്ധ സാഹിത്യവിദഗ്ദ്ധനും ഞങ്ങളുടെ നിത്യബന്ധുവും ആയ ശ്രീമാൻ മൂക്കോത്തു കുമാരനവർകൾ ഇതിന്നു വിലയേറിയ ഒരു അവതാരിക എഴുതിത്തന്നു സഹായിച്ചതിനുവേണ്ടി ആ മാന്യമഹാശയന്നു് ഈ അവസരത്തിൽ എൻെറ ഹാർദ്ദമായ കൃതജ്ഞതയെ രേഖപ്പെടുത്തിക്കൊള്ളുന്നു. ദർശനമാലയിലുള്ള തത്വങ്ങളെ ഗ്രഹിക്കുന്നതിനു് ഈ ദീധിതി ജിജ്ഞാസുക്കളെ സഹായിക്കുമെങ്കിൽ അതുതന്നെ എൻെറ പ്രയത്നത്തിൻെറ ഉദ്ദിഷ്ടഫലം.

മാമ്പലം, മദ്രാസ്<br>4 – 9 – '33.

എന്നു്, വ്യാഖ്യാതാ.

# അ വ ത ാ രി ക.

ശ്രീനാരായണഗുരുസ്വാമി തൃപ്പാദങ്ങളുടെ അതിവിശിഷ്ടമായ ഒരു കാവ്യത്തിന്, അതുതന്നേയും ഒരു സംസ്കൃതകാവ്യത്തിന്, എന്നുതന്നെയല്ല, വേദാന്തവിഷയത്തെ പ്രതിപാദിക്കുന്ന ഒരു കാവ്യത്തിന്, അവതാരികയെഴുതുവാൻ ആരംഭിക്കാമ്പാഠംതന്നെ. അതു് എൻെറ വലിയ ഔദ്ധത്യമായി കരുതപ്പെടുകയില്ലയോ എന്നു് ഞാൻ ഓക്കാതിരുന്നിട്ടില്ല. എന്നാൽ "ദർശനമാല"യ്ക്കല്ല, ഞാൻ അവതാരിക എഴുതുന്നതെന്നും, അതിൻെറ വ്യാഖ്യാനത്തിനാണെന്നും, അതിൻെറ ഗുണദോഷങ്ങളെപ്പററിയല്ല ഞാൻ എഴുതുന്നതെന്നും, ഇങ്ങനെയൊരു വ്യാഖ്യാനം ഉണ്ടായതിനാൽ എന്നെപ്പോലുള്ള സംസ്കൃതാനഭിജ്ഞന്മാക്കുള്ള കൃതജ്ഞതയെ പ്രത്യക്ഷപ്പെടുത്താനാണെന്നും, വിശേഷിച്ചു് എനിക്കു് വളരെ സ്നേഹബഹുമാനങ്ങളുള്ള ശ്രീ വിദ്യാനന്ദസ്വാമികളുടെ ആജ്ഞയെ ഒരുവിധത്തിലും ലംഘിക്കുവാൻ നിവൃത്തിയില്ലായ്കയാലാണു് ഞാൻ ഇതു് എഴുതുന്നതെന്നും മഹാജനങ്ങഠം അറിഞ്ഞിരിക്കേണമെന്നു് ഞാൻ ആഗ്രഹിക്കുന്നു.

വിദ്യാനന്ദസ്വാമികഠം, ശ്രീനാരായണഗുരുസ്വാമികളുടെ അനേകശിഷ്യന്മാരിൽ ബുദ്ധിമാഹാത്മ്യംകൊണ്ടും പാണ്ഡിത്യവൈശിഷ്ട്യംകൊണ്ടും നിഷ്കളങ്കമായ ഗുരുഭ

ക്തികൊണ്ടും പ്രശംസനീയന്മാരായവരിൽ ഒരാളാണ്. "ദർശനമാല" ശ്രീനാരായണഗുരുസ്വാമികൾ ഉണ്ടാക്കിയതുതന്നെ ഈ ശിഷ്യന്റെ അപേക്ഷയനുസരിച്ചായിരുന്നു. ആലുവായിലെ സംസ്കൃതവിദ്യാലയം ആരംഭിച്ച് ഒന്നു രണ്ടുകൊല്ലം കഴിഞ്ഞശേഷം വേദാന്തംപഠിക്കുന്നവരുടെ ഉപയോഗത്തിലേക്കായി സംസ്കൃതത്തിൽ ചെറിയ ഒരു ഗ്രന്ഥം കല്പിച്ചുണ്ടാക്കിയാൽകൊള്ളാമെന്നു തൃപ്പാദസന്നിധിയിൽ വിദ്യാനന്ദസ്വാമികൾചെയ്ത അപേക്ഷയനുസരിച്ചായിരുന്നു ശിഷ്യവത്സലനായ ആ പരമഹംസൻ ഈ കാവ്യം നിർമ്മിച്ചതു്.

ലോകം ഉണ്ടായകാലത്തുതന്നെ അമേരിക്കാരാജ്യവും ഉണ്ടായിരുന്നുവെങ്കിലും ചരിത്രകാരന്മാർ പറയുന്നതു് അതു കൊളമ്പസ് കണ്ടുപിടിച്ച രാജ്യമാണെന്നാണല്ലോ. എന്നാൽ കൊളമ്പസാണ് അമേരിക്ക സൃഷ്ടിച്ചതെന്ന് ഭൂഗോളശാസ്ത്രജ്ഞന്മാരും ഭൂപ്രകൃതിശാസ്ത്രജ്ഞന്മാരും ഭൂഗർഭശാസ്ത്രജ്ഞന്മാരും, യാതൊരു ശാസ്ത്രജ്ഞന്മാരും പറകയില്ല. വേദാന്തതത്വങ്ങൾ ഋഷിപ്രോക്തങ്ങളാണെന്നും അതേ ശ്വാസത്തിൽതന്നെ വേദം അനാദിയാണെന്നും പറയപ്പെടുന്നതിന്റെ സാരവും ഇതുതന്നെയാണ്. സത്യം, ആദ്യന്തമില്ലാതെ സനാതനമത്രെ. അവയിൽ ഓരോന്ന് ഓരോ കാലത്തെ ദീർഘദർശികളും പരമഹംസന്മാരും ആയ മഹാന്മാർ കണ്ടറിഞ്ഞു പ്രസ്താവിക്കുന്നു. അങ്ങനെ പ്രസ്താവിക്കപ്പെടുന്ന സത്യവും തത്വങ്ങളും അടങ്ങിയവയാണു മതങ്ങളെങ്കിൽ, "പല മതസാരവുമേക"മെന്നു പറയുന്നതിന്റെ അത്ഥം വിശദമാണല്ലോ

പരിശുദ്ധഹിന്ദുമതത്തിന്റെ ഒരു വിശിഷ്ടസൃഷ്ടിയായിരുന്ന ശ്രീനാരായണഗുരുസ്വാമികൾ "ദർശനമാല" യിൽ പ്രതിപാദിച്ചിരിക്കുന്ന തത്വങ്ങൾ, അദ്വൈതമതത്തെ അനുസരിച്ചവതന്നെയാണെങ്കിലും അവയെ ഒരു പ്രത്യേകരീതിയിലാണു തൃപ്പാദങ്ങൾ ഘടിപ്പിച്ചിരിക്കുന്നതെന്ന് ഇതിലെ പല ഭാഗങ്ങളും സ്പഷ്ടമാക്കുന്നുണ്ട്; "ഭാനദർശനം" വായിച്ചുനോക്കിയാൽ ഈ പരമാർത്ഥം വിശേഷിച്ചു സ്പഷ്ടമാകുന്നതാണ്. സൂക്ഷിച്ചുനോക്കിയാൽ ഈ മഹാഗ്രന്ഥത്തിൽ കാലോചിതമായതും നവീനശാസ്ത്രങ്ങളാൽ വിശദപ്പെട്ടിരിക്കുന്നതുമായ തത്വങ്ങൾ വ്യാഖ്യാനംകൊണ്ടു ഗ്രഹിപ്പാൻ എളുപ്പമായതായി കാണാം.

ഈ വ്യാഖ്യാനം എഴുതിയതു് മഹാനായ ഗ്രന്ഥകർത്താവു് ജീവനോടുകൂടിയുള്ള കാലത്തായിരുന്നുവെന്നും, വ്യാഖ്യാനം മുഴുവൻ തൃപ്പാദങ്ങൾ വായിച്ചുകേട്ടു തൃപ്തിപ്പെട്ടിരുന്നതാണെന്നും ഉള്ളതിനാൽ അതിൻെറ വിലയും ഗുണവും വളരെ വദ്ധിക്കുന്നുണ്ടു്. ദർശനമാലയ്ക്കുമലയാളത്തിൽ ഒരു വ്യാഖ്യാനം ഉണ്ടായാൽകൊള്ളാമെന്ന്, വിദ്യാനന്ദസ്വാമികൾ ഉണർത്തിച്ചപ്പോൾ, "അതു നിങ്ങൾക്കു തന്നെ എഴുതാമല്ലോ" എന്നു കല്പിച്ചതനുസരിച്ചാണ്, അദ്ദേഹം ഈ വ്യാഖ്യാനം എഴുതിയതു്. എഴുതുന്തോറും തൃപ്പാദങ്ങളെ വായിച്ചുകേൾപ്പിക്കുകയും തിരുത്തേണ്ടതിനെ അവിടുന്നു തിരുത്തുകയും ചെയ്തിരുന്നു. വ്യാഖ്യാനം മുഴുവൻ എഴുതിത്തീർന്നതിൻെറ ശേഷം അതു വായിച്ചുകേട്ടു്, തൃപ്പാദങ്ങൾതന്നെ അതിനു "ദീധിതി" എന്നു നാമകരണംചെയ്കയുംചെയ്തു. അന്നു് ആശിർവ്വാദമായി,

മാമാന്തേവാസിനോ, വിദ്യാ-
നന്ദസ്യാസ്യോദ്ഗതാ ബുധൈഃ
ദൃശ്യതാം ബാലകസ്യേവ
വ്യാഖ്യേയം "ദീധിതി"ർമ്മുദാ.

എന്നു ഒരു പദ്യം ഉണ്ടാക്കിച്ചൊല്ലുകയുംചെയ്തു.

അനാവശ്യമായി ദീർഘിപ്പിക്കാതെ എല്ലാവർക്കും ഗ്രഹിക്കത്തക്കരീതിയിൽ എഴുതപ്പെട്ട ഈ വ്യാഖ്യാനം, ഗഹനങ്ങളായ ആശയങ്ങളും പ്രൌഢങ്ങളായ പ്രയോഗങ്ങളും അടങ്ങിയ "ദർശനമാല" സംസ്കൃതം അറിഞ്ഞുകൂടാത്തവർക്ക വായിച്ചു മനസ്സിലാക്കുവാൻ സംഗതിവരുത്തിയിരിക്കുന്നതിനാൽ, എല്ലാവരും ഈ കാൎയ്യത്തിൽ മഹാപണ്ഡിതരായ വിദ്യാനന്ദസ്വാമിയോടു നിശ്ചയമായും ഏററവും കൃതജ്ഞതയുള്ളവരായിരിക്കുന്നതാകുന്നു.

ഈ വ്യാഖ്യാനം ഇങ്ങനെ കൃതജ്ഞതയോടും സന്തോഷത്തോടുംകൂടി മഹാജനങ്ങളുടെ മുമ്പാകെ അവതരിപ്പിക്കുവാൻ ഇടവന്നതിൽ എനിക്കു വലിയ കൃതാൎത്ഥതയും ബഹുമതിയും തോന്നുന്നു.

തലശ്ശേരി,
10 — 8 — '33.

മൂർക്കോത്തു കുമാരൻ.

ഓം തത് സത്

# ദർശനമാലാ

# ദര്‍ശനമാലാ

———o———

## I. അധ്യാരോപദർശനം.

ആസീദഗ്രേ ƒ സദേവേദം
ഭുവനം സ്വപ്നവത് പുനഃ
സസർജ സർവ്വം സംകല്പ–
മാത്രേണപരമേശ്വരഃ. 1

പദാത്ഥം

അഗ്രേ = ആദിയിൽ (സൃഷ്ടിക്കുമുമ്പ്)
ഇദം ഭുവനം = ഈ പ്രപഞ്ചം
അസത് ഏവ = അസത്തായിട്ടു (ഇല്ലാത്തതായിട്ടു) തന്നെ
ആസീത് = ഇരുന്നു
പുനഃ = പിന്നിട്ട് (സൃഷ്ടികാലത്തിൽ)
പരമേശ്വരഃ = സർവ്വശക്തനായ ഈശ്വരൻ
സർവ്വം = എല്ലാററിനേയും
സംകല്പമാത്രേണ = കേവലം സംകല്പംകൊണ്ട്
സ്വപ്നവത് = സ്വപ്നത്തെ എന്നപോലെ
സസർജ = സൃഷ്ടിച്ചു

## ദീധിതി

ഈ ജഗത്ത് ആദിയിൽ കേവലം അസത്തായിരുന്നു—ഇല്ലാത്തതായിരുന്നു. പിന്നീട്, സൃഷ്ടികാലത്തിൽ, സർവ്വശക്തനായ ഈശ്വരൻ തന്റെ സംകല്പശക്തിമാത്രത്താൽ ഈ സർവ്വപ്രപഞ്ചത്തേയും സ്വപ്നത്തെയെന്നപോലെ സൃഷ്ടിച്ചു.

സ്വപ്നത്തിൽ കാണപ്പെടുന്ന പദാർത്ഥങ്ങൾ സംകല്പത്തിൽമാത്രം ഉള്ളവയും, വാസ്തവത്തിൽ ഇല്ലാത്തവയും ആകുന്നല്ലൊ. അതുപോലെതന്നെ ഈ സർവ്വജഗത്തും പരമേശ്വരന്റെ സംകല്പത്തിൽ മാത്രം ഉള്ളവയും, വാസ്തവത്തിൽ ഇല്ലാത്തവയും ആകുന്നു. വാസ്തവത്തിൽ ഉള്ളതു് ഈശ്വരൻ മാത്രമാകുന്നു.

'അസദ്വാ ഇദമഗ്ര ആസീത'; തതോ വൈ സദജായത.' (ഈ പ്രപഞ്ചം സൃഷ്ടിക്കുമുമ്പേ അസത്തായി (ഇല്ലാത്തതായി)ത്തന്നെ ഇരുന്നു; അതിന്റെശേഷം (നാമരൂപങ്ങളോടുകൂടി) ഉള്ളതായിത്തീർന്നു. എന്നു് തൈത്തരീയോപനിഷത്തിലും പറഞ്ഞിരിക്കുന്നു.

'അഗ്രേ'എന്നതിന്നു പാരമാർത്ഥികാവസ്ഥയും,'പുനഃ' എന്നതിന്നു് വ്യാവഹാരികാവസ്ഥയും അർത്ഥങ്ങളാകുന്നു.

ഈ ശ്ലോകംകൊണ്ടു് വസ്തുനിർദ്ദേശരൂപമായ മംഗളാചരണം ചെയ്യപ്പെട്ടു. എല്ലാ അക്ഷരങ്ങളുടേയും ആദ്യക്ഷരമായ അവർണ്ണംകൊണ്ടു് ആരംഭിക്കുന്നതുതന്നെ മംഗളമാകുന്നു. 'അക്ഷരാണാമകാരോസ്മി' എന്നു് ശ്രീകൃഷ്ണഭഗവാൻ അകാരത്തെ ആത്മസ്വരൂപമായി സ്തുതിച്ചിരിക്കുന്നു. 'ആസീത്''എന്ന ആദ്യപദം സത്താവാചകമായിരിക്കുന്നതിനാൽ അതും മംഗളസൂചകമാകുന്നു. അതേപദം ഈ ശാസ്ത്രത്തിലെ പ്രതിപാദ്യവിഷയമായും,നിത്യമംഗള

സ്വരൂപമായും ഇരിക്കുന്ന ആ ഏകസദ്വസ്തുവിനെ അനുസ്മരിപ്പിക്കുന്നതിനാൽ ആ പ്രകാരത്തിലും അതു് മംഗളത്തെ നിർദ്ദേശിക്കുന്നു. 'സസർജ സർവ്വം സംകല്പമാത്രേണ പരമേശ്വരഃ' എന്നു പറഞ്ഞതിനാൽ, ജഗത്കർത്താവായി ഒരു ഈശ്വരനെ അംഗീകരിക്കയും, ആ ഈശ്വരൻ സർവ്വശക്തനും പരമോത്കൃഷ്ടനും ആകുന്നു എന്നുള്ള പ്രശംസകൊണ്ടു് ഈശ്വരസ്മരണമാകുന്ന നമസ്കാരരൂപമംഗളത്തെക്കൂടി അന്തർഗ്ഗതമാക്കുകയും ചെയ്തിരിക്കുന്നു. ഇങ്ങനെ യഥായോഗ്യം മംഗളം ആചരിക്കപ്പെട്ടു.

ഇല്ലാത്ത ജഗത്തു് ഈശ്വരസംകല്പത്തിൽ ഏതുരൂപത്തെ ആശ്രയിച്ചു് ഇരുന്നിരുന്നു എന്നുള്ളതു് ഇനിയത്തെ ശ്ലോകംകൊണ്ടു പറയുന്നു.

വാസനാമയമേവാദാ-
വാസീദിദമഥ പ്രഭുഃ
അസൃജന്മായയാ സ്വസ്യ
മായാവീവാഖിലം ജഗത്. 2

പദാർത്ഥം

ആദൌ = ആദിയിൽ (സൃഷ്ടിക്കുമുമ്പു്)
ഇദം = ഇതു് (ഈ ദൃശ്യപ്രപഞ്ചം)
വാസനാമയം ഏവ = വാസനാമയമായിട്ടുതന്നെ
(കേവലം സംസ്കാരരൂപേണ)
ആസീത് = ഇരുന്നു.
അഥ = പിന്നീടു് (സൃഷ്ടികാലത്തിൽ)
പ്രഭുഃ = ഈശ്വരൻ
സ്വസ്യ = തന്റെ
മായയാ = മിഥ്യാരൂപയായ ശക്തികൊണ്ടു്
മായാവീ ഇവ = ഇന്ദ്രജാലക്കാരൻ എന്നപോലെ

അഖിലം ജഗത് = സർവ്വപ്രപഞ്ചത്തേയും
അസൃജത് = സൃഷ്ടിച്ചു.

ദീധിതി

ആദിയിൽ ഈ ദൃശ്യപ്രപഞ്ചം വാസനാമയമായിട്ടു തന്നെ ഇരുന്നു. പിന്നീട്, സൃഷ്ടികാലത്തിൽ, ഈശ്വരൻ തന്റെ മിഥ്യാരൂപയായ ശക്തികൊണ്ടു് മായാവി (ഇന്ദ്രജാലക്കാരൻ)എന്നപോലെ സർവ്വപ്രപഞ്ചത്തേയും സൃഷ്ടിച്ചു.

സൃഷ്ടിക്കപ്പെടുന്നതിനുമുമ്പ് പ്രപഞ്ചം കേവലം സംസ്കാരരൂപേണ ഇരുന്നിരുന്നു. വാസനയുടെ പ്രവൃത്തിയാണു് മുൻശ്ലോകത്തിൽ പറയപ്പെട്ട സംകല്പം. സൃഷ്ടികാലത്തിൽ ഈശ്വരൻ തന്റെ മിഥ്യാരൂപയായ ശക്തികൊണ്ടു സർവ്വപ്രപഞ്ചത്തേയും സൃഷ്ടിക്കുന്നു. അതെങ്ങനെയെന്നാൽ,ഇന്ദ്രജാലക്കാരൻ ഒരുവൻ മാത്രം ഇരുന്നുംകൊണ്ടു് ഇല്ലാത്ത വസ്തുക്കളെ ഉള്ളതുപോലെ ഉണ്ടാക്കിക്കാണിക്കുന്നതുപോലെയാകുന്നു. ജാലക്കാരനിൽ നിന്നന്യമായി ജാലപദാൎത്ഥങ്ങൾ ഒന്നുംതന്നെ ഇല്ല; വാസ്തവത്തിൽ പദാൎത്ഥങ്ങളൊന്നുമില്ലാത്ത ഒരു വാസനാശക്തിമാത്രമാണു് ജാലക്കാരനിൽ ഉള്ളതു്. അതുപോലെതന്നെ, ഈശ്വരനിൽനിന്നന്യമായി യാതൊരുപ്രപഞ്ചവുംഇല്ല; ഒന്നുമില്ലാത്ത ഒരുമായാശക്തിമാത്രമാണു് നിർവ്വിശേഷനായ ഈശ്വരനിൽ വാസനാരൂപേണ ഇരിക്കുന്നതു്. മായാവിയുടെ ദൃഷ്ടാന്തംകൊണ്ടു് ജഗത്തു് കേവലം മിഥ്യയെന്നു കാണിക്കപ്പെട്ടു.

അഥവാ ആ ശക്തിതന്നെയാണു് പ്രപഞ്ചത്തെ സൃഷ്ടിച്ചതെന്നു് അടുത്ത ശ്ലോകത്തിൽ പറയുന്നു.

പ്രാഗുത്പത്തേ രിദം സ്വാസ്മിൻ
വിലീനമഥ വൈ സ്വതഃ
ബീജാ ദങ്കുരവത്സ്വാസ്യ
ശക്തിരേവാ ഽ സൃജത്സ്വയം.

പദാർത്ഥം

ഇദം = ഇതു് (ഈ പ്രപഞ്ചം)
ഉത്പത്തേഃപ്രാക്= ഉത്പത്തിക്കു മുമ്പു്
സ്വാസ്മിൻ = തന്നിൽ (ആത്മാവിൽ = ഈശ്വരനിൽ)
വിലീനം ആസീത് = അടങ്ങിയിരുന്നു.
അഥ വൈ = പിന്നീട്ട്
ബീജാത് അങ്കുരവത് = വിത്തിൽനിന്നു മുളയെന്ന പോലെ
സ്വതഃ = തന്നിൽനിന്നു് (ഈശ്വരനിൽനിന്നു്)
സ്വസ്യ ശക്തിഃ = തന്റെ ശക്തി
സ്വയം ഏവ = തന്നെത്താനെ
അസൃജത് = സൃഷ്ടിച്ചു

ദീധിതി

സൃഷ്ടിക്കു മുമ്പു് ഈ പ്രപഞ്ചം ഈശ്വരനിൽ അടങ്ങിയിരുന്നു. പിന്നീട്ട്, സൃഷ്ടികാലത്തിൽ, വിത്തിൽനിന്നു മുളയെന്നപോലെ ഈശ്വരനിൽനിന്നു തന്റെ ശക്തി തന്നെത്താനെ (പ്രപഞ്ചത്തെ) സൃഷ്ടിച്ചു.

ഈ ശക്തി, ഒന്നുമില്ലാതെ അടങ്ങിപ്പോകയും, നാനാവിധവൈചിത്ര്യത്തോടുകൂടി വിരിയുകയും ചെയ്യുന്ന സ്വഭാവത്തോടുകൂടിയതാകുന്നു. വിത്തിൽനിന്നു മുള, മരം, ശാഖ, ഇല, പുഷ്പം, ഫലം മുതലായവയെ സൃഷ്ടിക്കുന്നതു് ആ വിത്തിൽ അടങ്ങിയിരിക്കുന്ന ഒരു ശക്തിമാത്രമാകുന്നു. അതുപോലെ, ഈശ്വരനിലുള്ള ഒരു ശക്തിയാണു് സ്വയമേവ ഈ ജഗത്തിനെ സൃഷ്ടിച്ചതു്. എന്നാൽ ഈശ്വരൻ നിർവികാരനാകുന്നു; ഈശ്വരനെ ആശ്രയിച്ചിരിക്കുന്ന ആ ശക്തിമാത്രമാണു് വികാരത്തോടുകൂടിയിരുന്നു പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതു് എന്നു ഗ്രഹിക്കേണ്ടതാകുന്നു.

ഇനിയത്തെ ശ്ലോകത്തിൽ ആ ശക്തിയെ ഒന്നുകൂടി വിവരിക്കുന്നു.

ശക്തിസ്തു ദ്വിവിധാ ജ്ഞേയാ
തൈജസീ താമസീതി ച
സഹവാസോ ഽനയോർനാസ്തി
തേജസ്തിമിരയോരിവ.

പദാർത്ഥം

ശക്തിഃ തു = (മുൻപറയപ്പെട്ട) ശക്തിയാകട്ടെ,
തൈജസി താമസീ ച ഇതി = തൈജസിയെന്നും താമസിയെന്നും
ദ്വിവിധാ = രണ്ടുപ്രകാരമായിട്ട്
ജ്ഞേയാ = അറിയപ്പെടുന്നു.
അനയോഃ = ഇവയ്ക്കു രണ്ടിനും
തേജസ്തിമിരയോഃ ഇവ = വെളിച്ചത്തിനും ഇരുട്ടിനും എന്നപോലെ
സഹവാസഃ നാസ്തി = ഒന്നിച്ചിരിപ്പ് ഇല്ല.

ദീധിതി

മുൻപറയപ്പെട്ട ശക്തിയാകട്ടെ തൈജസിയെന്നും, താമസിയെന്നും രണ്ടു പ്രകാരമായി അറിയപ്പെടുന്നു. ഇവയ്ക്കു രണ്ടിനും, വെളിച്ചത്തിനും ഇരുട്ടിനും എന്നപോലെ, ഒന്നിച്ചിരിപ്പ് ഇല്ല.

ഈശ്വരശക്തിയെ തൈജസിയെന്നും താമസിയെന്നും രണ്ടായി പിരിക്കാം. പ്രകാശമയമായിരിക്കുന്നതു തൈജസിയെന്നും, അന്ധകാരമയമായിരിക്കുന്നതു താമസിയെന്നും പറയപ്പെടുന്നു. വെളിച്ചവും ഇരുട്ടും ഒന്നിച്ചിരിക്കയില്ല. അതുപോലെതന്നെ തൈജസിയും താമസിയും ഒന്നിച്ചിരിക്കയില്ല.

ഈ പ്രപഞ്ചത്തിൻെറ കാരണമായി ഇതേവരെ പറയപ്പെട്ട സംകല്പം വാസന, ശക്തി എന്നിവയെല്ലാം കേവലം മനോരൂപമായിരിക്കുന്നു എന്നുള്ളതിനെ അടുത്ത ശ്ലോകംകൊണ്ടു് ഉദാഹരിക്കുന്നു.

മനോമാത്രമിദം ചിത്ര-
മിവാഗ്രേ സർവമീദൃശം
പ്രാപയാമാസ വൈചിത്ര്യം
ഭഗവാൻ ചിത്രകാരവത്. 6

പദാൎത്ഥം

അഗ്രേ = സൃഷ്ടിക്കുമുമ്പു്
മനോമാത്രം = മനോമാത്രമായിരുന്ന
ഇദം = ഇതിനെ (ഈ പ്രപഞ്ചത്തെ)
ചിത്രം ഇവ = ചിത്രത്തെ എന്നപോലെ
ഈദൃശം സർവം വൈചിത്ര്യം = ഇപ്രകാരമുള്ള എല്ലാ വൈചിത്ര്യത്തേയും
ചിത്രകാരവത് = ചിത്രകാരൻ എന്നപോലെ
ഭഗവാൻ = ഈശ്വരൻ
പ്രാപയാമാസ = പ്രാപിപ്പിച്ചു.

ദീധിതി

സൃഷ്ടിക്കുമുമ്പു് മനോമാത്രമായിരുന്ന ഈ പ്രപഞ്ചത്തെ, ചിത്രകാരൻ ചിത്രത്തെ എന്നപോലെ, ഈശ്വരൻ ഇപ്രകാരമുള്ള എല്ലാ വൈചിത്ര്യത്തേയും പ്രാപിപ്പിച്ചു.

സൃഷ്ടിക്കുമുമ്പു് ഈ പ്രപഞ്ചം കേവലം മനോരൂപേണ ഇരുന്നിരുന്നു. അതെങ്ങനെയെന്നാൽ, ചിത്രം എഴുതപ്പെടുന്നതിന്നുമുമ്പു് അതു് ചിത്രകാരൻെറ മനസ്സിൽ

മാത്രമാണ് ഇരുന്നിരുന്നത്; അതുപോലെതന്നെ ഈ പ്രപഞ്ചവും, അത് സൃഷ്ടിക്കപ്പെടുന്നതിനുമുമ്പ് ഈശ്വരന്റെ മനസ്സിൽ (സംകല്പത്തിൽ) മാത്രമാണ് ഇരുന്നിരുന്നത്. നാനാവിധത്തിലുള്ള വൈചിത്ര്യങ്ങളോടുകൂടി ചിത്രങ്ങളേ എഴുതിയുണ്ടാക്കുന്നതിന്ന് ചിത്രകാരന്ന് കഴിയും. അതേപ്രകാരം, ഏതുമാതിരിയുള്ള വൈചിത്ര്യത്തോടുകൂടിയും പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതിന്ന് ഈശ്വരന്ന് കഴിയും. അതായത്, സർവ്വപ്രപഞ്ചവും ഈശ്വരന്റെ മനസ്സു മാത്രമാകുന്നു എന്നു താല്പര്യം.

അടുത്ത ശ്ലോകത്തിൽ ഈ മനസ്സിന്ന് പ്രകൃതിയെന്നു പേർകൊടുത്തു വേറേ ഉദാഹരണംകൊണ്ടു സൃഷ്ടിയെ വർണ്ണിക്കുന്നു.

ആസീത് പ്രകൃതിരേവേദം
യഥാऽദൌ യോഗവൈഭവഃ
വ്യതനോദഥ യോഗീവ
സിദ്ധിജാലം ജഗത്പതിഃ 6

പദാർത്ഥം

ആദൌ = ആദിയിൽ
യഥായോഗവൈഭവഃ = യോഗവൈഭവം എന്നപോലെ
ഇദം = ഇതു (ഈ പ്രപഞ്ചം)
പ്രകൃതിഃഏവ = പ്രകൃതിതന്നെ
ആസീത് = ആയിരുന്നു.
അഥ = പിന്നീട്
യോഗീ സിദ്ധിജാലം ഇവ = യോഗി സിദ്ധിജാലത്തെ എന്നപോലെ.
ജഗത്പതിഃ = ഈശ്വരൻ

ഇദം = ഈ പ്രപഞ്ചത്തെ
വ്യതനോത് = വിസ്താരമാക്കിച്ചെയ്തു.

ദീധിതി

ആദിയിൽ ഈ പ്രപഞ്ചം(യോഗിയുടെ)യോഗവൈഭവം എന്നപോലെ പ്രകൃതിമാത്രമായിരുന്നു. പിന്നീട്, സൃഷ്ടികാലത്തിൽ, യോഗി സിദ്ധിജാലത്തെ എന്നപോലെ ഈശ്വരൻ (തൻെറ പ്രകൃതിയെ) പ്രപഞ്ചരൂപേണ വിസ്താരമാക്കിച്ചെയ്തു.

യോഗിയുടെ യോഗവൈഭവം തന്നിലുള്ള വാസനാരൂപമായ ഒരു പ്രകൃതിമാത്രമാകുന്നു. സങ്കോചവികാസങ്ങളോടുകൂടി മനോരൂപേണയുള്ള ഒരു ശക്തിയെയാകുന്നു. പ്രകൃതിയെന്ന് ഇവിടെ നിർദ്ദേശിച്ചിരിക്കുന്നതു്. അഥവാ മനസ്സുതന്നെ പ്രകൃതി, യോഗി നാനാവിധമായും, വിസ്താരമായും കാണിക്കുന്ന സിദ്ധിജാലങ്ങളെല്ലാം, ആ യോഗിയുടെ മനസ്സിൻെറ രൂപത്തിൽ തന്നിൽതന്നെ അടങ്ങിയിരുന്നിരുന്ന ഒരു പ്രകൃതിയുടെ വികസിച്ച രൂപാന്തരമാകുന്നു. അതേ പ്രകാരം, ഈശ്വരനിൽ അടങ്ങിയിരുന്ന പ്രകൃതിതന്നെയാണ് ഇക്കാണപ്പെടുന്നമാതിരി പ്രപഞ്ചാകാരേണ വിസ്താരമായി പരിണമിച്ചിരിക്കുന്നതു്.

ഇതേവരെ പറയപ്പെട്ട സങ്കല്പം, വാസന, ശക്തി, മനസ്സ്, പ്രകൃതി എന്നിവയെല്ലാം ഒരേ അൎത്ഥത്തെത്തന്നെ പ്രതിപാദിക്കുന്നു. അടുത്ത ശ്ലോകത്തിൽ പറയപ്പെടുന്ന അവിദ്യയും അതുതന്നെ. ഇനിയും പല പ്രകാരത്തിൽ അതിനെ വിവരിക്കാവുന്നതാണ്. ഇവിടെ, സ്പഷ്ടാർത്ഥത്തെ ഉദ്ദേശിച്ചും, ജിജ്ഞാസുവിൻെറ ദൃഢബോധത്തിന്നുവേണ്ടിയും ഒരു ക്രമമനുസരിച്ച പ്രകാരാന്തരങ്ങളേക്കൊണ്ടു പറഞ്ഞിരിക്കുന്നു എന്നേ ഉള്ളൂ.

ആത്മാവിനെപ്പററി ശരിയായ ജ്ഞാനമില്ലാത്തതിനാലാണ് ജീവജാലങ്ങൾക്ക് ഈ പ്രപഞ്ചം ഭയങ്കരമായി ത്തോന്നുന്നതു് എന്നു് പറയുന്നു.

യദാ ഽത്മവിദ്യാസംകോച-
സ്തദാ ഽവിദ്യാ ഭയംകരം
നാമരൂപാത്മനാ ഽത്യർത്ഥം
വിഭാതീഹ പിശാചവത്.

പദാർത്ഥം

യദാ = എപ്പോൾ
ആത്മവിദ്യാസംകോചഃ (ഭവതി) = ആത്മാവിനെക്കുറിച്ചുള്ള അറിവു് ചുരുങ്ങിയിരിക്കുന്നുവോ
തദാ = അപ്പോൾ
അവിദ്യാ = അജ്ഞാനം
നാമരൂപാത്മനാ = നാമരൂപാകാരേണ
പിശാചവത് = പിശാചുപോലെ
അത്യർത്ഥംഭയംകരം = ഏററവുംഭയംകരമാകുംവണ്ണം
ഇഹ = ഇവിടെ (പ്രത്യക്ഷത്തിൽ)
വിഭാതി = തോന്നുന്നു

ദീധിതി

എപ്പോൾ ആത്മജ്ഞാനമില്ലാതിരിക്കുന്നുവോ അപ്പോൾ അവിദ്യ, അജ്ഞാനം, (നാനാവിധ) നാമരൂപാകാരേണ പരിണമിച്ചിട്ട പിശാചുപോലെ ഏററവും ഭയംകരമാകുംവണ്ണം പ്രത്യക്ഷത്തിൽ തോന്നുന്നു.

ആത്മജ്ഞാനമില്ലാത്തതുകൊണ്ടുമാത്രമാണ്, ജീവജാലങ്ങൾക്ക്, ഈ പ്രപഞ്ചംതന്നെയും, അതിൽനിന്നു്

ഭയദുഃഖാദികളും തോന്നുന്നതു്. ആത്മാവിനെക്കുറിച്ചുള്ള ശരിയായ ജ്ഞാനമുണ്ടാകുമ്പോൾ സർവ്വദുഃഖങ്ങളും, അവയ്ക്കാധാരമായ പ്രപഞ്ചത്തിന്റെ പ്രതീതിയും ഒന്നിച്ചു നിശ്ശേഷം നശിച്ചുപോകുന്നു. നിർവ്വിശേഷമായ ആത്മാവിന്റെ സാക്ഷാത്കാരമാകുന്ന യഥാർത്ഥ ജ്ഞാനമുണ്ടാകുന്ന കാലംവരെ ദുഃഖനിവൃത്തി സിദ്ധിക്കുന്നതല്ല. "ബോധോഽന്യസാധനേഭ്യോഹി സാക്ഷാന്മോക്ഷൈകസാധനം—പാകസ്യ വഹ്നിവജ്ജ്ഞാനം വിനാ മോക്ഷോന സിദ്ധ്യതി."(ആത്മജ്ഞാനം മററു സാധനങ്ങളെക്കാൾ മോക്ഷത്തിന്നുള്ള ഏക സാക്ഷാത്സാധനമാകുന്നു. പാകം ചെയ്യുന്നതിന്നു വഹ്നിയെന്നപോലെ, ആത്മജ്ഞാനമില്ലാതെ മോക്ഷം സിദ്ധിക്കയില്ല എന്നു ശ്രീശംകരാചാര്യരും പറഞ്ഞിട്ടുണ്ടു്.)

ഈ ശ്ലോകംകൊണ്ടു്, ആത്മവിദ്യാസംകോചംനിമിത്തമുണ്ടായിട്ടുള്ള ഭയദുഃഖാദികളിൽനിന്നു വിമുക്തനാകണമെന്നു ഇച്ഛയുള്ളവർ ഈ ശാസ്ത്രത്തിന്നു് അധികാരിയെന്നും, ആത്മവിദ്യ ഇതിലെ പ്രതിപാദ്യവിഷയമെന്നും, ആത്മവിദ്യയ്ക്കും ഈ ശാസ്ത്രത്തിന്നും തമ്മിൽ പ്രതിപാദ്യപ്രതിപാദകഭാവ സംബന്ധമുണ്ടെന്നും അവിദ്യാദുഃഖത്തിൽ നിന്നുള്ള അത്യന്തനിവൃത്തിയും, ആത്മവിദ്യോപലബ്ധിയാകുന്ന പരമാനന്ദപ്രാപ്തിയും പ്രയോജനമെന്നും സൂചിപ്പിക്കപ്പെട്ടു.

ഇഹലോകത്തിലുള്ളവർക്കു മാത്രമല്ല ഈവിധം വ്യാമോഹവും ദുഃഖവും ഉള്ളതെന്നും, ദൃശ്യാദൃശ്യങ്ങളായ സർവ്വപ്രപഞ്ചങ്ങളിലുമുള്ള സർവ്വ ജീവരാശികൾക്കും ഈ ഭയംകരത നിയമേന ഉണ്ടായിക്കൊണ്ടിരിക്കുന്നു എന്നും, പ്രപഞ്ചത്തെ ഈശ്വരൻ സൃഷ്ടിച്ചിരിക്കുന്നതുതന്നെ അപ്രകാരമുള്ള ഒരു അദ്ഭുതശക്തിയോടുകൂടിയാകുന്നു എന്നും ആണു് അടുത്ത ശ്ലോകത്തിൽ പറയുന്നതു്.

ഭയംകരമിദം ശൂന്യം
വേതാളനഗരം യഥാ
തഥൈവ വിശ്വമഖിലം
വ്യകരോ ദത്ഭുതം വിഭുഃ. 8

പദാൎത്ഥം

ഇദം= ഈ ദൃശ്യമായ ലോകം
യഥാ വേതാളനഗരം= വേതാളനഗരംപോലെ
ഭയംകരം ശൂന്യം (ച ഭവതി=ഭയംകരമായും ശൂന്യമായും (ഇല്ലാത്തതായും) ഇരിക്കുന്നു.
വിഭുഃ = ഈശ്വരൻ
അഖിലം വിശ്വം= എല്ലാ ലോകത്തേയും
തഥാ ഏവ= അപ്രകാരംതന്നെ
അത്ഭുതം= ആശ്ചൎയ്യകരമാകുംവണ്ണം
വ്യകരോത്= ചെയ്തു (സൃഷ്ടിച്ചു)

ദീധിതി

ഈ കാണപ്പെടുന്ന ലോകം യാതൊരുപ്രകാരം വേതാളനഗരംപോലെ ശൂന്യമായും ഭയംകരമായും ഇരിക്കുന്നുവോ, അപ്രകാരം ആശ്ചൎയ്യകരമാകുംവണ്ണം, ദൃശ്യങ്ങളായും അദൃശ്യങ്ങളായുമുള്ള സൎവ്വലോകങ്ങളേയും ഈശ്വരൻ സൃഷ്ടിച്ചിരിക്കുന്നു.

ഈശ്വരന്ന് എന്തുംചെയ്വാൻ ശക്തിയുള്ളതുകൊണ്ടു വാസ്തവത്തിൽ ഇല്ലാത്തതായ ഈ പ്രപഞ്ചത്തെ നേരായി ഉള്ളതുപോലെ ആശ്ചൎയ്യകരമായ വിധത്തിൽ സൃഷ്ടിക്കുവാൻകഴിഞ്ഞു. ശൂന്യമായിരുന്നും ഭയങ്കരമായിരിക്കുന്നതിനാൽ 'അത്ഭുതം' എന്നു പറയപ്പെട്ടു. 'വിഭുഃ' എന്ന പദം ഈശ്വരന്റെ സൎവ്വവ്യാപകത്വത്തേയും, സൎവ്വശക്തിമ

ത്വാദത്തേയും, അനാദിത്വത്തേയും; നിത്യത്വത്തേയും ദ്യോതിപ്പിക്കുന്നു. (വി= മുമ്പെ, ഭൂ= ഉള്ളതു്.)

ഇപ്രകാരമുള്ള സൃഷ്ടി എങ്ങനെ ഉണ്ടായി എന്നുള്ള ക്രമം അടുത്ത ശ്ലോകത്തിൽ പറയുന്നു.

അർക്കാദ്യഥാക്രമം വിശ്വം
തഥാ നൈവേദമാത്മനഃ
സുപ്തേരിവ പ്രാദുരാസീ-
ദ്യുഗപത്സ്വസ്യ വീക്ഷയാ. 9

പദാർത്ഥം

ഇദം വിശ്വം= ഈ പ്രപഞ്ചം
അർക്കാത്= സൂര്യനിൽനിന്നു്
യഥാക്രമം= ക്രമേണ (പടിപടിയായി)
പ്രാദുരാസിത്= (ഇതിചേത്)=വെളിപ്പെട്ടു (എന്നു പറയുന്നതായാൽ)
തഥാ നൈവ= അങ്ങനെയല്ലതന്നെ.
ഇദം= ഇതു് (ഈ പ്രപഞ്ചം)
ആത്മനഃ= ആത്മാവിൽനിന്നു്
സ്വസ്യ= തന്റെ (ആത്മാവിന്റെ)
വീക്ഷയാ=വീക്ഷണത്താൽ (സങ്കല്പത്താൽ)
സുപ്തേഃ ഇവ=സുപ്തിയിൽനിന്നും എന്നപോലെ
യുഗപത്=ഒന്നിച്ചു (ഒരേസമയത്തു്)
പ്രാദുരാസീത്=വെളിപ്പെട്ടു.

ദീധിതി

ഈ പ്രപഞ്ചം സൂര്യനിൽനിന്നു ക്രമേണ വെളിപ്പെട്ടു എന്നു പറയുന്നതായാൽ അങ്ങനെയല്ലതന്നെ. ഇതു്

ആത്മാവിൽനിന്ന് തന്റെ വീക്ഷണത്താൽ, സുഷുപ്തിയിൽ നിന്നും എന്നപോലെ, ഒരേസമയത്തു വെളിപ്പെട്ടു.

ആദിയിൽ സൂര്യൻ ഉണ്ടായിരുന്നു എന്നും, സൂര്യനിൽനിന്ന് ആകാശവും, ആകാശത്തിൽനിന്നു വായുവും, വായുവിൽനിന്ന് അഗ്നിയും, അഗ്നിയിൽനിന്നു ജലവും, ജലത്തിൽനിന്നു ഭൂമിയും എന്നിങ്ങനെ പടിപടിയായി ഒരു ക്രമമനുസരിച്ചുണ്ടായിത്തീർന്നതാണ് ഈ പ്രപഞ്ചം എന്നും ലോകത്തിൽ ഒരു പൌരാണികവ്യവഹാരമുണ്ട്. അതു ശരിയല്ല. ഈ ജഗത്ത്, ഈ വ്യാവഹാരികദശയിൽ കാണപ്പെടുന്ന സർവ്വവിധവൈചിത്ര്യത്തോടുംകൂടി, ആത്മസങ്കല്പംകൊണ്ട്, ആത്മാവിൽനിന്നുതന്നെ, ഒന്നിച്ച്, ഒരേസമയത്തു, വെളിപ്പെട്ടതാകുന്നു. സൃഷ്ടിക്കുമുമ്പ് ആത്മാവ് കേവലനായിരിക്കുന്നു. സുഷുപ്തിയിൽനിന്നും ഉണർന്നു ബാഹ്യവൃത്തിയിലേക്കു വരുമ്പോൾ ഈ ലോകം ഏതു പ്രകാരം ഒന്നിച്ചു പ്രത്യക്ഷപ്പെടുന്നുവോ, അതേപ്രകാരം സൃഷ്ടികാലത്തിൽ ആത്മസംകല്പത്താൽ ഈ പ്രപഞ്ചമെല്ലാം ഏകകാലത്തിൽ ആത്മാവിൽനിന്നു വെളിപ്പെടുന്നു. 'തദൈക്ഷത ബഹു സ്യാം ' (ഏകനായ ആത്മാവ് ബഹുവായിത്തീരട്ടെ എന്നു സങ്കല്പിച്ചു.) എന്നു ശ്രുതിയും ഉണ്ട്.

ഈ ശ്ലോകംകൊണ്ടു ക്രമസൃഷ്ടിവാദികളുടെ മതത്തെ നിരാകരിക്കയും യുഗപൽസൃഷ്ടിയെ അംഗീകരിക്കയും ചെയ്യുന്നു. ഏകകാലത്തിൽതന്നെ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതിനു പര്യാപ്തമായ ഒരു ശക്തിയാണ് ഈശ്വരശക്തിയെന്നു ആന്തരാർത്ഥം.

അടുത്തശ്ലോകത്തിൽ ഈശ്വരന്റെ പ്രപഞ്ചകാര്യപരമായ അഭിന്നനിമിത്തോപാദാനതയെ സൂചിപ്പിച്ചുകൊണ്ട് ഈ അധ്യാരോപദർശനത്തെ ഉപസംഹരിക്കുന്നു.

ധാനാദിവ വടോ യസ്മാത്
പ്രാദുരാസീദിദം ജഗത്
സ ബ്രഹ്മാ സ ശിവോ വിഷ്ണുഃ
സ പരഃ സർവ്വ ഏവ സഃ

ധാനാത് = ഏറ്റവും സൂക്ഷ്മമായ വിത്തിൽനിന്നു്
(അംകുരത്തിൽനിന്നു് എന്നും)

വടഃ ഇവ = ആൽവൃക്ഷം എന്നപോലെ
യസ്മാത് = യാതൊരുവ (ഈശ്വര) നിൽനിന്നു്
ഇദം ജഗത് = ഈ പറയപ്പെട്ട പ്രപഞ്ചം
പ്രാദുരാസീത് = വെളിപ്പെട്ടുവോ;
സഃ ബ്രഹ്മാ = അവൻ ബ്രഹ്മാവാകുന്നു.
സഃ വിഷ്ണുഃ = അവൻ വിഷ്ണുവാകുന്നു.
സഃ ശിവഃ = അവൻ ശിവനാകുന്നു.
സഃ പരഃ = അവൻ പരമാത്മാവാകുന്നു.
സഃ ഏവ സർവ്വഃ = അവൻതന്നെ എല്ലാമാകുന്നു.

## ദീധിതി

വളരെ സൂക്ഷ്മമായിരിക്കുന്ന ഒരു വിത്തിൽനിന്നു വളരെ സ്ഥൂലമായിരിക്കുന്ന ഒരു ആൽവൃക്ഷം ഉണ്ടാകുന്നതുപോലെ, യാതൊരു ഈശ്വരനിൽ നിന്നു് ഈ ആശ്ചര്യകരമായ പ്രപഞ്ചമെല്ലാം വെളിപ്പെട്ടുവോ അവൻതന്നെ ബ്രഹ്മാവും, അവൻതന്നെ വിഷ്ണുവും, അവൻതന്നെ ശിവനും, അവൻതന്നെ പരമാത്മാവും, എന്നുവേണ്ട, അവൻതന്നെ സർവ്വവും ആകുന്നു.

ഇതിനാൽ, ഇന്ദ്രവരുണാദികളുടെ ഈശ്വരനായ ബ്രഹ്മാവും, വൈഷ്ണവന്മാരുടെ ഈശ്വരനായ വിഷ്ണുവും,

ശൈവന്മാരുടെ ഈശ്വരനായ ശിവനും, വേദാന്തികളുടെ പരമാത്മാവും എല്ലാം പരമാർത്ഥത്തിൽ ഒന്നുതന്നെ എന്നു സിദ്ധാന്തിക്കപ്പെടുന്നു. ത്രിമൂർത്തികളെ പറഞ്ഞതുകൊണ്ടു് ഈ പ്രപഞ്ചം ത്രിമൂർത്തിസ്വരൂപനായ ആ ഈശ്വരനിൽ നിന്നുതന്നെ ഉണ്ടാകയും, ഈശ്വരനിൽതന്നെ വർത്തിക്കയും, ഈശ്വരനിൽതന്നെ അടങ്ങുകയും ചെയ്യുന്നു എന്നും, സ്വ ഏവ സഃ' (അവൻതന്നെ എല്ലാം) എന്നു പറഞ്ഞതുകൊണ്ടു് ഈശ്വരനിൽനിന്നന്യമായി പ്രപഞ്ചമില്ലെന്നും, 'സപരഃ' (അവൻ പരൻ) എന്നു പറഞ്ഞതുകൊണ്ടു് ആ ഈശ്വരൻ യാതൊരു വികാരവുമില്ലാത്ത നിർവിശേഷനായ പരമാത്മാവാകുന്നു എന്നും, പ്രപഞ്ചം ഈശ്വരനിൽ അധ്യസ്തമാകുന്നു എന്നും, അതുകൊണ്ടു് പ്രപഞ്ചത്തിൻെറ നിമിത്തകാരണവും, ഉപാദാനകാരണവും ഈശ്വരൻ തന്നെ എന്നും വ്യക്തമായി സിദ്ധിക്കുന്നു.

വാസ്തവത്തിൽ ജഗദ്ഭാവമില്ലാത്ത ബ്രഹ്മത്തിലുള്ള ജഗദ്ബുദ്ധിയാണു് അധ്യാരോപം 'അതല്ലാത്തതിൽ അതിൻെറ ബുദ്ധി' അധ്യാരോപമെന്നു പറയപ്പെടുന്നു. അധ്യാരോപാപവാദങ്ങളെക്കൊണ്ടു തത്ത്വനിർണ്ണയം ചെയ്തിട്ടാണു് ഗുരുക്കന്മാരും ശാസ്ത്രങ്ങളും നിർഗ്ഗുണബ്രഹ്മത്തെ ഉപദേശിക്കുന്നതു്. ആ രീതിയനുസരിച്ചു് ഇവിടെ ആദ്യമായി അധ്യാരോപം പറയപ്പെട്ടു. ഇനിയത്തെ ദർശനത്തിൽ ബ്രഹ്മത്തിൽ ആരോപിതമായ പ്രപഞ്ചത്തിന്റെ അപവാദം പറയപ്പെടുന്നു.

ഓം തത് സത്.

ഇതി അധ്യാരോപദർശനം.

---

ഓം തത് സത്.

# II. അപവാദദർശനം.

ചൈതന്യാദാഗതം സ്ഥൂല-
സൂക്ഷ്മാത്മകമിദം ജഗത്
അസ്തി ചേത്സദ്ഘനം സർവം
നാസ്തി ചേദസ്തി ചിദ്ഘനം. 1

പദാർത്ഥം

ചൈതന്യാത് = ചൈതന്യത്തിൽ (ഈശ്വരനിൽ) നിന്ന്

ആഗതം = വന്നതായ (ഉണ്ടായതായ)

സ്ഥൂലസൂക്ഷ്മാത്മകം = സ്ഥൂലമായും സൂക്ഷ്മരൂപമായും ഇരിക്കുന്ന

ഇദം ജഗദ് = ഈ പ്രപഞ്ചം

അസ്തിചേത് = ഉണ്ടെന്നു പറയുന്നതായാൽ

സർവം സദ്ഘനം അസ്തി = എല്ലാം സദ്രൂപമായിരിക്കുന്നു

നാസ്തി ചേത് = ഇല്ലെന്നു പറയുന്നതായാൽ

ചിദ്ഘനം അസ്തി = ചിദ്രൂപമായിരിക്കുന്നു.

ദീധിതി

ചൈതന്യത്തിൽനിന്നു വന്നതായി, സ്ഥൂലരൂപവും സൂക്ഷ്മരൂപവും ആയിരിക്കുന്ന ഈ പ്രപഞ്ചം ഉണ്ടെന്നു പറയുന്നതായാൽ (അതു്) സർവ്വവും സദ്രൂപമായിരിക്കുന്നു. ഇല്ലെന്നു പറയുന്നതായാൽ ചിദ്രൂപമായിരിക്കുന്നു.

സ്ഥൂലസൂക്ഷ്മാകാരേണ കാണപ്പെടുന്ന ഈ പ്രപഞ്ചം മുഴുവനും ചൈതന്യരൂപനായ ഈശ്വരനിൽനിന്ന് വന്നതാകുന്നു. അഥവാ ഈശ്വരൻതന്നെയാണ് ജഗത്തായിട്ട് കാണപ്പെടുന്നത് ജഗത്തു വാസ്തവത്തിൽ ഇല്ലാത്തതാകുന്നു. ഈശ്വരനിൽനിന്നു വേറല്ലാത്ത ഈ ജഗത്ത് ഉള്ളതാണെന്നു പറയുന്നതായാൽ അതു് സന്മാത്രമാണെന്നുള്ളതിൽ വാദമില്ലല്ലൊ. ഇല്ലെന്നു പറയുന്നതായാൽ, അതു് അറിവിൻെറ രൂപത്തിൽ ശേഷിച്ചിരിക്കുന്നതുകൊണ്ടു ചിന്മാത്രമാകുന്നു. സദ്രൂപവും ചിദ്രൂപവും ആയതുകൊണ്ടു് അതു ഈശ്വരനിൽനിന്ന് അന്യമല്ല. അതിനാൽ, ജഗത്ത് ഉണ്ടെന്ന് പറഞ്ഞാലും, ഇല്ലെന്നു പറഞ്ഞാലും അതു് ഈശ്വരനിൽനിന്ന് ഭിന്നമല്ലെന്നു സിദ്ധിക്കുന്നു. അതായതു് ജഗത്ത് സച്ചിദാനന്ദസ്വരൂപനായ ഈശ്വരനിൽ ആരോപിതം മാത്രമായതുകൊണ്ടു വാസ്തവത്തിൽ ഇല്ലാത്തതാണെന്നും, ഉള്ളതു് അധിഷ്ഠാനമായ ഈശ്വരൻ മാത്രമാകുന്നു എന്നും അർത്ഥമാകുന്നു. 'അസ്ത്യസ്തിയെന്നു സകലോപരി നില്പതൊന്നേ സത്യം' എന്ന് ഈ ആചാര്യൻതന്നെ വേറേടിക്കിലും പറഞ്ഞിട്ടുണ്ട്.

യാതൊരധിഷ്ഠാനത്തിൽ ഒരു വസ്തു മൂന്നുകാലത്തിലും ഇല്ലാതിരുന്നും ഭ്രാന്തിയാൽ പ്രതീതമാകുന്നുവോ, ആ അധിഷ്ഠാനത്തിൽ ആ വസ്തുവിൻെറ അഭാവനിശ്ചയം അപവാദമെന്നു പറയപ്പെടുന്നു. ഇവിടെ, അധിഷ്ഠാനബ്രഹ്മത്തിൽ ഭ്രാന്തിയാൽ പ്രതീതമായ മേൽപറയപ്പെട്ട മായാദികപ്രപഞ്ചം ആ അധിഷ്ഠാനബ്രഹ്മത്തിൽ ത്രികാലത്തിലുംഇല്ലെന്നുള്ള അഭാവനിശ്ചയംതന്നെ അപവാദം.

ബ്രഹ്മം ഒന്നുമാത്രമല്ലാതെ രണ്ടാമതായി പ്രപഞ്ചാദികമായ യാതൊരു വസ്തുവും ഇല്ലെന്നുള്ളതു് കാര്യകാരണരൂപേണ അടുത്ത ശ്ലോകത്തിൽ കാണിക്കപ്പെടുന്നു.

അന്യന്നകാരണാത് കാര്യം
അസദേതദതോ ഽഖിലം
അസതഃ കഥമുത്പത്തി-
രനുത്പന്നസ്യ കോ ലയഃ? 2

പദാർത്ഥം

കാരണാത് = കാരണത്തിൽനിന്ന്
അന്യത് = വേറേയായി
കാര്യം ന = കാര്യം ഇല്ല.
അതഃ = ഇതുഹേതുവായിട്ട്
ഏതദ് അഖിലം = ഇതെല്ലാം (ഈ പ്രപഞ്ചമെല്ലാം)
അസത് (ഭവതി) = അസത്താകുന്നു (ഇല്ലാത്തതാകുന്നു)
അസതഃ = അസത്തിന് (ഇല്ലാത്ത ഒന്നിന്)
ഉത്പത്തിഃ = ഉദ്ഭവം
കഥം? = എങ്ങനെ?
അനുത്പന്നസ്യ = ഉണ്ടാകാത്തതിന്
ലയഃ = ലയം (നാശം)
കഃ = ഏതു്?

ദീധിതി

കാരണത്തിൽനിന്നന്യമായി കാര്യമില്ല. അതുകൊണ്ടു് ഇതെല്ലാം അസത്താകുന്നു അസത്തിന്നു് ഉദ്ഭവം എങ്ങനെ? ഉദ്ഭവമില്ലാത്തതിന്നു് ലയം ഏതു്?

കാരണത്തിൽനിന്നു വേറെയായി കാര്യമില്ല. അതായതു്, സൂക്ഷ്മദൃഷ്ട്യാ പരിശോധിച്ചു നോക്കുമ്പോൾ കാര്യങ്ങൾ ഒന്നുംതന്നെ ഇല്ലാത്തവയും, അവയുടെ കാരണങ്ങൾ മാത്രം ഉള്ളവയും ആകുന്നു എന്നു സാരം. അതുകൊണ്ടു്, ദൃശ്യാദൃശ്യങ്ങളായ സർവ്വപ്രപഞ്ചവും കാര്യമായിരിക്കുന്നതിനാൽ അസത്താകുന്നു — ഇല്ലാത്തതാകുന്നു.

സത്തായിരിക്കുന്നതു്, ഉള്ളതു്, സർവ്വത്തിനും ഏകകാരണമായിരിക്കുന്ന ഈശ്വരൻ (ബ്രഹ്മം) മാത്രമാകുന്നു. ഇല്ലാത്തതായ പ്രപഞ്ചം ഉണ്ടാകുന്നതെങ്ങനെ? ഉണ്ടായിട്ടേ ഇല്ലെന്നർത്ഥം. ഉണ്ടാകാത്തതിനു് നാശമെവിടെ? നാശവുമില്ല. ഉത്പത്തിയും നാശവുമില്ലാത്ത വസ്തുവിനു് സ്ഥിതിയുമില്ല. അതായതു്, ബ്രഹ്മത്തിൽ ജഗത്തു് മൂന്നുകാലത്തിലും ഇല്ലെന്നു സ്പഷ്ടമാകുന്നു എന്നു താൽപര്യം.

ഉത്പത്തിസ്ഥിതിലയങ്ങളില്ലാത്ത ഏകവസ്തു ബ്രഹ്മം മാത്രമാകുന്നു എന്നു് അടുത്ത ശ്ലോകത്തിൽ പറയുന്നു.

യസ്യോത്പത്തിർലയോ നാസ്തി
തത് പരം ബ്രഹ്മ നേതരത്
ഉത്പത്തിശ്ച ലയോഽസ്തീതി
ഭ്രമത്യാത്മനി മായയാ. 3

പദാർത്ഥം

യസ്യ = യാതൊന്നിനു്
ഉത്പത്തിഃ ലയഃ ച = ഉത്പത്തിയും ലയവും
ന അസ്തി = ഇല്ലയോ
തത് = അതു്
പരം ബ്രഹ്മ = സർവോത്കൃഷ്ടമായ
(സർവ്വാതീതമായ ബ്രഹ്മമാകുന്നു.)
ഇതരത് ന = വേറെ ഒന്നുമല്ല.
ഉത്പത്തിഃ ലയഃ ച = ഉത്പത്തിയും ലയവും
ആത്മനി = ആത്മാവിൽ
അസ്തി ഇതി = ഉണ്ടെന്നു്
മായയാ = മായ ഹേതുവായി
ഭ്രമതി = (എല്ലാവരും) ഭ്രമിക്കുന്നു.

മിഥിതി

യാതൊന്നിനു് ഉത്പത്തിയും ലയവും ഇല്ലയോ അതു സർവോത്കൃഷ്ടമായിരിക്കുന്ന ബ്രഹ്മമാകുന്നു; വേറെ

ഒന്നുമല്ല. ഉത്പത്തിയും ലയവും ആത്മാവിൽ ഉണ്ടെന്നു മായഹേതുവായിട്ട് എല്ലാവരും ഭ്രമിക്കുന്നു.

ഉത്പത്തിയും ലയവും പറയപ്പെട്ടതുകൊണ്ടു് സ്ഥിതിപറയാതെതന്നെ അന്തർഗ്ഗതമാകുന്നു. ഉത്പത്തിസ്ഥിതിലയങ്ങളില്ലാത്ത ഏകവസ്തു സർവ്വോത്കൃഷ്ടമായും സർവ്വാതീതമായും ഇരിക്കുന്ന ബ്രഹ്മം മാത്രമാകുന്നു. ആത്മരൂപമായബ്രഹ്മത്തിൽ ജഗത്തിൻെറ ഉത്പത്തിസ്ഥിതിലയങ്ങൾ ഉണ്ടെന്നു തോന്നുന്നതു് കേവലം ഭ്രമമാകുന്നു. ആ ഭ്രമം മായയാകുന്ന ഉപാധി നിമിത്തം ഉണ്ടാകുന്നതാകുന്നു. ആ മായയേപ്പററി നാലാമത്തെ ദർശനത്തിൽ വിവരിക്കും.

അടുത്ത ശ്ലോകത്തിൽ, രണ്ടാമത്തെ ശ്ലോകത്തിൽ പറയപ്പെട്ട കാര്യകാരണന്യായത്തെ തുടൎന്നു്, കാര്യമായ പ്രപഞ്ചത്തിൻെറ നാസ്തിതയേയും, കാരണമായ ബ്രഹ്മത്തിൻെറ അസ്തിതയേയും കാണിക്കുന്നു.

കാരണാവ്യതിരിക്തത്വാത്
കാൎയ്യസ്യ കഥമസ്തിതാ?
ഭവത്യതഃ കാരണസ്യ
കഥമസ്തി ച നാസ്തിതാ? 4

പദാൎത്ഥം

കാരണാവ്യതിരിക്തത്വാത് = കാരണത്തിൽ നിന്നുള്ള അനന്യത്വം ഹേതുവായിട്ടു് (കാരണത്തിൽ നിന്നു വേറെയല്ലാത്തതുകൊണ്ടു്)
കാൎയ്യസ്യ = കാൎയ്യത്തിന്നു്
കഥം = എങ്ങിനെ
അസ്തിതാ = ഇരിപ്പു് (ഉണ്ടെന്നുള്ള അവസ്ഥ)
ഭവതി? = ഭവിക്കുന്നു?
അതഃ = ഇതു ഹേതുവായിട്ടു്
കാരണസ്യ = കാരണത്തിന്നു്

നാസ്തിതാ ച = ഇല്ലായ്മയും
കഥം അസ്തി? = എങ്ങനെ ഭവിക്കുന്നു?

ദീധിതി

കാരണത്തിൽനിന്നു വേറെയല്ലാത്തതുകൊണ്ടു് കാര്യത്തിന്നു് എങ്ങനെ അസ്തിത സംഭവിക്കും? അതുകൊണ്ടുതന്നെ കാരണത്തിന്നു് നാസ്തിതയും എങ്ങനെ സംഭവിക്കും?

കാര്യം കാരണത്തിൽനിന്നു് അഭിന്നമായിരിക്കുന്നതിനാൽ കാര്യത്തിന്നു് പ്രത്യേകം സത്ത (ഇരിപ്പു്) ഇല്ല. അതേ ഹേതുവാൽത്തന്നെ കാരണത്തിന്നു അസത്ത (ഇല്ലായ്മ)യും ഇല്ല എങ്ങനെയെന്നാൽ, കാര്യമായ പ്രപഞ്ചം പ്രത്യക്ഷത്തിൽ കാണപ്പെടുന്നു; എന്നാൽ പരിശോധനയിൽ ഇതു് ഇല്ലെന്നും തെളിയുന്നു. കാര്യമുണ്ടെങ്കിൽ അതിന്നൊരു കാരണമുണ്ടായിരിക്കണം. ആ കാര്യം തത് കാരണത്തിൽ നിന്നന്യമായിരിക്കാൻ പാടില്ല എന്നുള്ളതു നിയമമാകുന്നു. അതായതു്, പരിശോധിച്ചു നോക്കുമ്പോൾ കാരണം മാത്രമേ ഉള്ളൂ; കാര്യം ഇല്ല. കാണപ്പെടുന്ന കാര്യത്തിൻെറ നാസ്തിത്വംകൊണ്ടുതന്നെ കാരണത്തിൻെറ അബാധിതമായ അസ്തിത്വവും നിശ്ചയിക്കപ്പെടുന്നു. ഈ ന്യായമനുസരിച്ചു്, കാരണമായ ബ്രഹ്മം മാത്രമേ ഉള്ളൂ. കാര്യമായ പ്രപഞ്ചം ഇല്ല എന്നു നിർവ്വിവാദം സിദ്ധിക്കുന്നു.

ഇനി, ബ്രഹ്മവും ഇല്ലാത്തതാണെന്നു് ഏതെങ്കിലും വാദികൾ സംശയിക്കുന്നതായാൽ അതിൻെറ നിവൃത്തിക്കായി അടുത്ത ശ്ലോകത്തിൽ, കാര്യമായ പ്രപഞ്ചം കാണപ്പെടുന്നതുകൊണ്ടും, ആ കാര്യം ഒരു കാരണത്തിൽനിന്നന്യമായിരിക്കാൻ പാടില്ലാത്തതുകൊണ്ടും, ജഗത്കാരണമായി ബ്രഹ്മമുണ്ടെന്നു് നിശ്ചയമായി പറയപ്പെടുന്നു.

കാര്യത്വാദസതോഽസ്യാസ്തി
കാരണം ന ഹ്യതോ ജഗത്
ബ്രഹ്മൈവ തർഹി സദസ-
ദിതി മുഹ്യതി മന്ദധീഃ. 5

പദാർത്ഥം

കാര്യത്വാത് = കാര്യത്വം ഹേതുവായിട്ട്
അസതഃ = അസത്തായിരിക്കുന്ന (നിലനില്പില്ലാത്തതായിരിക്കുന്ന)
അസ്യ = ഇതിന്ന് (ഈ പ്രപഞ്ചത്തിന്ന്)
കാരണം = സത്തായ ഒരു കാരണം
അസ്തി = ഉണ്ട്.
അതഃ = ഇതു ഹേതുവായിട്ട് (കാരണമുള്ളതുകൊണ്ട്)
ജഗത് = കാര്യമായ പ്രപഞ്ചം
നഹി = ഇല്ലതന്നെ
തർഹി = എന്നാൽ
സത് = സത്തായിരിക്കുന്ന ആ കാരണം.
ബ്രഹ്മ ഏവ = ബ്രഹ്മംതന്നെയാകുന്നു.
മന്ദധീഃ = സദസദ്വസ്തുവിവേകംകൊണ്ട് ദൃഢതയേ പ്രാപിക്കാത്ത ബുദ്ധിയോടു കൂടിയവൻ
അസത് ഇതി = (ആ സത്തിനെ) അസത്തെന്ന്
മുഹ്യതി = മോഹിക്കുന്നു. (മയങ്ങുന്നു)

ദീധിതി

അസത്തായിരിക്കുന്ന ഈ പ്രപഞ്ചം കാര്യമായതുകൊണ്ട് അതിന്ന് സത്തായ ഒരു കാരണമുണ്ട്. കാരണമുള്ളതുകൊണ്ട് കാര്യമായ പ്രപഞ്ചം ഇല്ലതന്നെ. എന്നാൽ സത്തായിരിക്കുന്ന ആ കാരണം ബ്രഹ്മംതന്നെയാകുന്നു. സദസദ്വസ്തുവിവേകംകൊണ്ടു ദൃഢതയെ പ്രാപി

ക്കാത്ത ബുദ്ധിയോടുകൂടിയവൻ ആ സത്തിനെ അസ ത്തെന്നു വിചാരിച്ചു മയങ്ങുന്നു.

കാര്യങ്ങളായ വസ്തുക്കളെല്ലാം അസത്താകുന്നു എന്നുള്ളതു് പ്രസിദ്ധം. അതുകൊണ്ടു്, കാര്യമായ ഈ പ്രപഞ്ചവും അസത്താകുന്നു. അസത്തായതുകൊണ്ടു് ഇതിന്നു് സത്തായ ഒരു കാരണം നിശ്ചയമായിട്ടും ഉണ്ടു്. കാരണത്തിന്നു മാത്രം സ്ഥിതിയുള്ളതുകൊണ്ടു് കാര്യമായ പ്രപഞ്ചം കേവലം ഇല്ലാത്തതാകുന്നു എന്നു് സ്വയം സിദ്ധിക്കുന്നു. ആ സത്തായിരിക്കുന്ന ഏക കാരണം ബ്രഹ്മം മാത്രമാകുന്നു സത്തിനേയും അസത്തിനേയും വിവേചിച്ചറിയത്തക്ക ശക്തിയില്ലാത്ത മന്ദബുദ്ധികൾ ആ സത്തിനെ അസത്തെന്നു വിചാരിച്ചു മയങ്ങിപ്പോകുന്നു. അതായതു്, ബ്രഹ്മത്തെ പ്രപഞ്ചമെന്നു തെററിദ്ധരിച്ചു ദുഃഖിക്കുന്നു.

ബ്രഹ്മവും, പ്രപഞ്ചവും എന്നു രണ്ടു വസ്തുക്കളിൽ വെച്ചു്കാരണമായ ബ്രഹ്മത്തിന്നു് ഒന്നിന്നുമാത്രമേ സത്തയുണ്ടായിരിക്കാൻ പാടുള്ളൂ എന്നും, അതുകൊണ്ടു് കാര്യമായ പ്രപഞ്ചത്തിനു് സത്തയില്ലെന്നും ഇനി പറയുന്നു.

ഏകസ്യൈവാസ്തി സത്താ ചേ-
ദന്യസ്യാസൌ ക്വ വിദ്യതേ?
സത്യസ്യാത്മാശ്രയോ യദ്യ-
പ്യസതി സ്യാദസംഭവഃ 6

പദാൎത്ഥം

ഏകസ്യ ഏവ = ഒന്നിനു മാത്രം
(കാരണമായ ബ്രഹ്മത്തിന്നു മാത്രം)
സത്താ = സത്ത (നിലനില്പു്)
അസ്തി = ഉണ്ടു്.
അന്യസ്യ = മറേറതിനു് (കാര്യമായ
പ്രപഞ്ചത്തിന്നു്)
അസൌ = ഇതു് ഈ (സത്ത)

കഃ വിദ്യതേ? = എവിടെയിരിക്കുന്നു? (ഇല്ലെന്നർത്ഥം)
സതി = സത്തിൽ
(സത്താ) അസ്തിചേത് = സത്തയുണ്ടെന്നു പറയുന്നതായാൽ
ആത്മാശ്രയഃ = ആത്മാശ്രയമെന്നദോഷവും
അസതി = അസത്തിൽ
(സത്താ അസ്തി) യദി = സത്തയുണ്ടെന്നു പറയുന്നതായാൽ
അസംഭവഃ അപി = അസംഭവം എന്ന ദോഷവും
സ്യാത് = സംഭവിക്കും.

ദീധിതി

ഒന്നിനു മാത്രമേ (കാരണമായ ബ്രഹ്മത്തിന്നുമാത്രമേ) സത്തയുള്ളൂ. മറേറതിനു് (കാര്യമായ പ്രപഞ്ചത്തിനു്) ഈ സത്ത എവിടെയിരിക്കുന്നു? (ഇല്ലെന്നർത്ഥം) സത്തിൽ സത്തയുണ്ടെന്നു പറയുന്നതായാൽ ആത്മാശ്രയദോഷവും, അസത്തിൽ സത്തയുണ്ടെന്നു പറയുന്നതായാൽ അസംഭവദോഷവും സംഭവിക്കും.

മുൻപറയപ്പെട്ട കാര്യകാരണന്യായമനുസരിച്ചു പരിശോധിച്ചു വരുമ്പോൾ, ഒന്നിനുമാത്രമേ സത്തയുള്ളൂ. മററൊന്നിനു സത്തയില്ല, എന്നു തെളിയുന്നു. അതായതു്, കാരണമായ ബ്രഹ്മത്തിന്നുമാത്രമേ സത്തയുള്ളുവെന്നും, കാര്യമായ പ്രപഞ്ചത്തിന്നു് സത്തയില്ലെന്നും സാരം. ഒരു സത്തിൽ വേറൊന്നിന്റെ സത്തയുണ്ടെന്നു പറയുന്നതായാൽ, അതായതു്, സത്തായ ബ്രഹ്മത്തിൽ അസത്തായ പ്രപഞ്ചത്തിൻെറ സത്തയുണ്ടെന്നു പറയുന്നതായാൽ, ആത്മാശ്രയദോഷം സംഭവിക്കും. തന്റെ ഉൽപത്തിയിൽ തന്റെ അപേക്ഷ തൻെറ സ്ഥിതിയിൽ തന്റെ അപേക്ഷ എന്നു തുടങ്ങിയുള്ളതെല്ലാം ആത്മാശ്രയദോഷമാകുന്നു. അല്ലാത്തപക്ഷം, അസത്തിൽ സത്തയുണ്ടെന്നു പറയുന്ന

തായാൽ അതായതു്, അസത്തായ പ്രപഞ്ചത്തിൽ അതിന്റെ സത്തയുണ്ടെന്നു പറയുന്നതായാൽ, അവിടെ അസംഭവംഎന്ന ദോഷം സംഭവിക്കും. ഗന്ധർവ്വനഗരം, വന്ധ്യാപുത്രൻ, മുയൽക്കൊമ്പു് മുതലായവ അസംഭവങ്ങളാകുന്നു—ഒരിക്കലും ഉണ്ടാകാത്തതാകുന്നു. സത്താരൂപമായിരിക്കുന്ന ഏകവസ്തു ബ്രഹ്മംമാത്രമാണെന്നും, ബ്രഹ്മത്തിന്റെ സത്തയിൽ ഉള്ളതായിതോന്നുന്ന ജഗത്തിനു് സ്വതന്ത്രമായി വേറെ സത്തയില്ലെന്നും, അതുകൊണ്ടു്, ബ്രഹ്മംതന്നെയാണു് ജഗത്തായി തോന്നുന്നതെന്നും, ജഗത്തു് വാസ്തവത്തിൽ മൂന്നുകാലത്തിലും ഇല്ലാത്തതാണെന്നും സിദ്ധിക്കുന്നു.

'അസ്ത്യസ്തിയെന്നു സകലോപരി നില്പതൊന്നേ
സത്യം സമസ്തവുമനിത്യമസത്യമാകും
മൃത്തിൻവികാരമതസത്യമിതിങ്കലൊക്കെ
വർത്തിപ്പതോർക്കിലൊരുമൃത്തിതു സത്യമത്രേ.'

എന്നു് ആചാര്യൻ വേറൊരിടത്തു പറഞ്ഞിട്ടുള്ളതു് ഈ ശ്ലോകത്തിന്റെ അർത്ഥത്തെ സ്പഷ്ടമാക്കുന്നു.

ഇനി,ജഗത്തിനെത്തന്നെ അവയവംപ്രതി പിരിച്ചു പരിശോധിച്ചു നോക്കുന്നതായാൽ അതെല്ലാം ചിന്മാത്രമായ ബ്രഹ്മം മാത്രമായിക്കാണപ്പെടുന്നു എന്നു അടുത്ത ശ്ലോകംകൊണ്ടു പറയുന്നു.

വിഭജ്യാവയവം സർവ്വ-
മേകൈകം തത്ര ദൃശ്യതേ
ചിന്മാത്രമഖിലം നാന്യ-
ദിതി മായാവിദൂരഗം 7

പദാർത്ഥം

അവയവം= അവയവത്തെ
ഏകൈകം= ഓരോന്നായി
സർവ്വം= എല്ലാററിനേയും

വിഭജ്യ=പിരിച്ചുകഴിഞ്ഞാൽ
തത്ര= അപ്പോൾ
അഖിലം= എല്ലാം (ഈ പ്രപഞ്ചമെല്ലാം)
മായാവിദൂരഗം= മായയിൽനിന്നു വളരെ ദൂരത്തിലിരിക്കുന്ന (മായാരഹിതമായ)
ചിന്മാത്രം=ചിന്മാത്ര (ജ്ഞാനസ്വരൂപ)മായ ബ്രഹ്മം മാത്രമാകുന്നു.
അന്യത് ന= വേറേ ഒന്നുമല്ല.
ഇതി= എന്ന്
ദൃശ്യതേ= കാണപ്പെടുന്നു (അറിയപ്പെടുന്നു)

ദീധിതി

പ്രപഞ്ചത്തിൻെറ അവയവത്തെ ഓരോന്നായി മുഴുവനും പിരിച്ചുനോക്കിയാൽ അപ്പോൾ പ്രപഞ്ചമെല്ലാം മായാരഹിതമായി, കേവലം ജ്ഞാനസ്വരൂപമായിരിക്കുന്ന ഒന്നല്ലാതെ വേറൊന്നുമല്ല എന്നു കാണുന്നു.

അതെങ്ങനെയെന്നാൽ, ഒരു വസ്ത്രത്തെ എടുത്ത് അതിൻെറ സത്ത എന്താണെന്ന് പരിശോധിച്ചു നോക്കാം. ഒന്നാമതായി ആ വസ്ത്രത്തെ നൂലുകളായി പിരിക്കാം. നൂലുകളെ പിരിച്ചെടുത്തപ്പോൾ വസ്ത്രം കാണുന്നില്ല. അപ്പോൾ, നൂലുകളാണ് വസ്ത്രരൂപത്തിലിരിക്കുന്നതെന്നും, വസ്ത്രം വാസ്തവത്തിൽ ഇല്ലാത്തതാണെന്നും, വസ്ത്രത്തിൻെറ സത്ത നൂലിൽ മാത്രമാണ് ഇരുന്നിരുന്നതെന്നും സ്പഷ്ടമാകുന്നു. ഇനി വീണ്ടും ആ നൂലിനെ പരിശോധിച്ചാൽ അത് പഞ്ഞിയായി മാറുന്നു. ഇപ്പോൾ, പഞ്ഞിയാണ് നൂലിൻെറ രൂപത്തിലിരുന്നതെന്നും, നൂലിൻെറ സത്ത നൂലിൽ ഇല്ലായിരുന്നു, പഞ്ഞിയിൽ മാത്രമാണ് ഇരുന്നിരുന്നത് എന്നും കാണുന്നു. ഇനി, പിന്നെയും ആ പഞ്ഞിയെ പരിശോധിച്ചു നോക്കുമ്പോൾ

അതു് പഞ്ചഭൂതങ്ങളുടെ അണുക്കളായി പിരിയുന്നു. ഇപ്പോൾ ആ സത്ത പഞ്ഞിയിലും ഇല്ല; അണുക്കളിൽ മാത്രമാണിരിക്കുന്നതു് എന്നു തെളിയുന്നു. ഇനിയും ആ അണുക്കളെ സൂക്ഷ്മ യന്ത്രങ്ങൾ കൊണ്ടോ, അതുകൊണ്ടും തീരാത്തപക്ഷം മനസ്സുകൊണ്ടോ സൂക്ഷ്മമായി പരിശോധിച്ചുപോകുമ്പോൾ അവ (ആ അണുക്കൾ) സൂക്ഷ്മയന്ത്രങ്ങൾക്കും, അവയേക്കാൾ സൂക്ഷ്മമായമനസ്സിനും വിഷയമാകാതെ, ഒന്നും അറിയാൻ കഴിയാത്ത ഏതോ ഒരു ഇരുട്ടിൽ —അജ്ഞാനത്തിൽ— അറിയായ്മയിൽ — അവിദ്യയിൽ പോയിമറയുന്നതായി കാണാം അതായതു്, ഇതെല്ലാം എവിടെനിന്നു്, എങ്ങനെ ഉണ്ടായി എന്നു് ആർക്കും അറിയാൻ കഴിയാതെ പോകുന്നു. ഇപ്പോൾ ഈ പരിശോധനകൊണ്ടു്, വസ്ത്രം, നൂൽ, പഞ്ഞി, ഭൂതകാര്യങ്ങളായ പരമാണുക്കൾ, അജ്ഞാനം എന്നിവയെല്ലാം ഒരൊററ സത്ത മാത്രമേ ഉള്ളൂ എന്നും, വസ്ത്രം മുതൽ പരമാണുവരെയുള്ളവയെല്ലാം അജ്ഞാനത്തിന്റെ കാര്യങ്ങളാണെന്നും സിദ്ധിക്കുന്നു. എന്നാൽ ഇനി എല്ലാററിലും അന്ത്യമായി ആ അജ്ഞാനത്തെ പരിശോധിച്ചു നോക്കുമ്പോൾ അതിനും നാശമുള്ളതായിക്കാണാം. വെളിച്ചം വരുമ്പോൾ ഇരുട്ടു നശിക്കുന്നതുപോലെ, ജ്ഞാനം വരുമ്പോൾ അജ്ഞാനം നശിക്കുന്നു. ഈ അജ്ഞാനമോ വാസ്തവത്തിൽ ഉള്ളതല്ല. അതിന്നു് സ്വതഃസത്തയില്ല. വെളിച്ചംകൊണ്ടു് ഇരുട്ടിന്റെ അഭാവം (ഇല്ലായ്മ) പ്രത്യക്ഷീകരിക്കപ്പെടുന്നതുപോലെ; ജ്ഞാനംകൊണ്ടു് അജ്ഞാനത്തിൻെറ അഭാവവും അറിയപ്പെടുന്നു. ഈ ജ്ഞാനം വസ്ത്രംമുതൽ അജ്ഞാനം വരെയുള്ള എല്ലാററിനും ഏകകാരണമായി, എല്ലാററിനും സാക്ഷിയായി, എല്ലാററിനേയും പ്രകാശിപ്പിച്ചുകൊണ്ടു, എല്ലാററിനും ആധാരമായി, ഏകസത്താസ്വരൂപമായി, യാതൊരു മാററവുമില്ലാതെ,

നിത്യമായി, തനിയേ ഇരിക്കുന്ന ഒന്നാകുന്നു. എല്ലാ വ്യവഹാരങ്ങളേയും നോക്കിക്കൊണ്ടു നിർവികാരമായിരുന്ന ഈ ജ്ഞാനംതന്നെയാണ് അജ്ഞാനത്തിൽനിന്നാരംഭിച്ച് വസ്ത്രംവരെ ആയിത്തീർന്ന എല്ലാ കാര്യങ്ങൾക്കും കാരണമായിരിക്കുന്നത് എന്നു സ്പഷ്ടമാകുന്നു. കാരണത്തിൽ നിന്നന്യമായി കാര്യമില്ലാത്തതിനാൽ അജ്ഞാനം മുതലായ സർവകാര്യങ്ങളും ഇല്ലാത്തവയും, കാരണമായ ജ്ഞാനംമാത്രം ഉള്ളതും ആകുന്നു. ജ്ഞാനത്തെ പരിശോധിച്ചു നോക്കിയാൽ അതിന്നു് വേറെ കാരണമില്ല, അതു നിഷ്കാരണമാകുന്നു. അതിന്നു മാററമില്ല. അതു നിത്യമാകുന്നു. അതുകൊണ്ടു്, സർവ്വപരിശോധനകളുടെയും ശേഷം എല്ലാററിനും മേലേ ശേഷിച്ചു നില്ക്കുന്നതായി ഒന്നുള്ളതു് ജ്ഞാനം മാത്രമാകുന്നു. മറെറല്ലാം ഇല്ലാത്തതാകുന്നു എന്നു സയുക്തികം സാധിക്കപ്പെടുന്നു. ഈ ജ്ഞാനസ്വരൂപം തന്നെയാണു് ബ്രഹ്മമെന്നും, ഈശ്വരനെന്നും, ഒക്കെ പറയപ്പെടുന്നതു്.

ഈ ശ്ലോകത്തിന്റെ അർത്ഥത്തെത്തന്നെ ആചാര്യൻ തന്റെ 'അദ്വൈതപ്രദീപം' എന്നൊരു ചെറു കൃതിയിൽ

'വാസസ്സുതന്തുവിതുപഞ്ഞിയിതാദിമൂല-
ഭൂതപ്രഘാതമിതുമോക്ഷകിലിപ്രകാരം
ബോധത്തിൽനിന്നു വിലസുന്നു മരുസ്ഥലത്തു
പാഥസ്സുപോലെ പരമാവധി ബോധമത്രെ.'
'ഓരോന്നതായവയവം മുഴുവൻ പിരിച്ചു
വേറാക്കിയാലുലകമില്ല വിചിത്രമത്രേ
വേറാകുമീയവയവങ്ങളുമേവമങ്ങോ-
ട്ടോരാഞ്ഞിലില്ലഖിലവും നിജബോധമാത്രം.'

എന്ന രണ്ടു പദ്യങ്ങൾകൊണ്ടു പറഞ്ഞിരിക്കുന്നു. പരമാവധി ചിന്മാത്രമായിരിക്കുന്ന ഈ ഏകവസ്തുത

ന്നെയാണ് സത്തായും ആനന്ദമായും ഇരിക്കുന്നതെന്ന് അടുത്ത രണ്ടു ശ്ലോകങ്ങൾകൊണ്ടു് പറയപ്പെട്ടുന്നു.

ചിദേവ നാന്യദാഭാതി
ചിതഃ പരമതോ നഹി
യച്ച നാഭാതി തദസ-
ദ്യദസത്തന്ന ഭാതി ച 8

ചിത് ഏവ = ചിത്തു് (ജ്ഞാനം) തന്നെ
ആഭാതി = സർവ്വത്ര പ്രകാശിക്കുന്നു.
അന്യത് ന = മററൊന്നുമല്ല.
അതഃ = ഇതു ഹേതുവായിട്ടു്
ചിതഃപര = ചിത്തിൻെറ അപ്പുറത്തായി (ജ്ഞാനമല്ലാതെ)
നഹി = (ഒന്നുംതന്നെ) ഇല്ല.
യത് ച = യാതൊന്നു്
ന ആഭാതി = പ്രകാശിക്കുന്നില്ലയോ
തത് = അതു്
അസത് = അസത്താകുന്നു.
യത് = യാതൊന്നു്
അസത് = അസത്തായിരിക്കുന്നുവോ
തത് = അതു്
ന ഭാതി ച = പ്രകാശിക്കയും ചെയ്യുന്നില്ല.

ദീധിതി

ജ്ഞാനംതന്നെ സർവ്വത്ര പ്രകാശിക്കുന്നു. മററൊന്നുമല്ല; അതുകൊണ്ടു് ജ്ഞാനത്തിൽനിന്നന്യമായി യാതൊന്നുംതന്നെ ഇല്ല. യാതൊന്നു പ്രകാശിക്കുന്നില്ലയോ അതു് അസത്താകുന്നു. യാതൊന്നു അസത്തായിരിക്കുന്നുവോ അതു പ്രകാശിക്കയും ചെയ്യുന്നില്ല.

മനുഷ്യബുദ്ധിയിൽ പ്രകാശിക്കുന്ന സർവ്വ വസ്തുക്കളും പരിശോധനയിൽ ചിന്മാത്രമാകുന്നു എന്നുള്ളതു് മുമ്പില

ത്തെ ശ്ലോകംകൊണ്ടു വ്യക്തമാക്കപ്പെട്ടുവല്ലോ. പ്രകാശിക്കുന്നതെല്ലാം സത്തല്ലാതെ വേറൊന്നുമല്ല. സത്തല്ലാത്തതു് പ്രകാശിക്കയുമില്ല. ജ്ഞാനം മാത്രമാണു് സത്തായിരിക്കുന്നതു്. സത്തായും ജ്ഞാനമായും ഇരിക്കുന്നതു് ബ്രഹ്മം (ചൈതന്യ രൂപനായ ഈശ്വരൻ) മാത്രമാകുന്നു. അതുകൊണ്ടു്, ഈ പ്രപഞ്ചത്തിന്റെ രൂപത്തിൽ തോന്നുന്നതെല്ലാം ബ്രഹ്മമല്ലാതെ മറെറാന്നുമല്ല. സദ്രൂപതയും ചിദ്രൂപതയും ബ്രഹ്മത്തിന്റെ (ഈശ്വരന്റെ) സ്വരൂപമാകുന്നു. സദ്രൂപത, ചിദ്രൂപത, ആനന്ദരൂപത എന്നു മൂന്നും ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണമാകുന്നു. സത്തായും ചിത്തായും ഇരിക്കുന്നതെല്ലാം ആനന്ദവുംതന്നെ.

സത്തും ചിത്തും എല്ലാം ആനന്ദംതന്നെയാകുന്നു, ആനന്ദമല്ലാതെ ഒന്നുമില്ല, എന്നു് അടുത്ത ശ്ലോകത്തിൽ പറയുന്നു.

ആനന്ദ ഏവാസ്തി ഭാതി
നാന്യഃ കശ്ചിദതോഽഖിലം
ആനന്ദഘനമന്യന്ന
വിനാഽഽനന്ദേന വിദ്യതേ. 6

**പദാർത്ഥം**

ആനന്ദ ഏവ അസ്തി = ആനന്ദംമാത്രം ഇരിക്കുന്നു.
ആനന്ദ ഏവ ഭാതി=ആനന്ദംമാത്രംപ്രകാശിക്കുന്നു.
അന്യഃ കശ്ചിത് ന = മറെറാന്നുമില്ല.
അതഃ = ഇതു ഹേതുവായിട്ടു്
അഖിലം = എല്ലാം (ഈ പ്രപഞ്ചമെല്ലാം)
ആനന്ദഘനം = ആനന്ദസ്വരൂപമാകുന്നു.
ആനന്ദേന വിനാ = ആനന്ദമല്ലാതെ
അന്യത് ന വിദ്യതേ = മറെറാന്നും ഇല്ല.

ദീധിതി

ആനന്ദം മാത്രമാണ് ഉള്ളത്. ആനന്ദം മാത്രമാണ് പ്രകാശിക്കുന്നത്. മറെറാന്നുമല്ല. (മറെറാന്നും ഉള്ളതല്ല, മറെറാന്നും പ്രകാശിക്കുന്നുമില്ല) അതുകൊണ്ട് ഈ പ്രപഞ്ചമെല്ലാം ആനന്ദസ്വരൂപമാകുന്നു. ആനന്ദമല്ലാതെ മറെറാന്നുമില്ല.

'ആനന്ദമസ്തി, അതുഭാതി, അതൊന്നുതന്നെ,
താനന്യമോക്കിലിതു നാസ്തി, ന ഭാതി, സൎവ്വം.'

എന്ന ശ്ലോകാൎത്ഥംകൊണ്ട് അദ്വൈതപ്രദീപത്തിൽ പറഞ്ഞിരിക്കുന്നതിന്റേയും അൎത്ഥം ഇതുതഴുന്നു. അസ്തിഭാതിപ്രിയരൂപേണ പ്രപഞ്ചത്തിൽ കാണപ്പെടുന്ന സൎവ്വവും ഏകവസ്തുവിന്റെ പ്രതിപാദകങ്ങളാകുന്നു. ആ ഏക വസ്തു സച്ചിദാനന്ദസ്വരൂപനായ ഈശ്വരൻ (ബ്രഹ്മം) മാത്രമാകുന്നു. മററു നാമരൂപാദികളൊന്നും ഇല്ലാത്തതാകുന്നു. ക്രലംകഷമായി പരിശോധിച്ചു നോക്കുമ്പോൾ സച്ചിദാനന്ദസ്വരൂപമായ ആ പരബ്രഹ്മമല്ലാതെ മറെറാന്നും ഇല്ലെന്നു സിദ്ധിക്കുന്നു. 'അസ്തി' എന്ന പദം ആനന്ദരൂപമായ ആത്മാവിന്റെ സത്സ്വരൂപതയേയും, 'ഭാതി' എന്നതു ചിത്സ്വരൂപതയേയും ലക്ഷ്യമാക്കുന്നു. തൈത്തിരീയ ശ്രുതിയിൽ, ബ്രാഹ്മാനന്ദവല്ലിയിൽ, ആത്മാവിന്റെ ആനന്ദരൂപതയെ വൎണ്ണിച്ചുംകൊണ്ട്, 'സ ഏകോ മാനുഷ ആനന്ദഃ തേ യേ ശതം മാനുഷാ ആനന്ദാഃ, സ ഏകോ മനുഷ്യഗന്ധൎവ്വാണാമാനന്ദഃ, തേ യേ ശതം മനുഷ്യഗന്ധൎവ്വാണാമാനന്ദാഃ, എന്നിങ്ങനെ ആരംഭിച്ച്, പല ദിക്കിലും പല പ്രകാരത്തിലും കാണപ്പെടുന്ന എല്ലാ ആനന്ദവും ഒന്നാണെന്നു സമൎത്ഥിച്ചിട്ട് ഒടുവിൽ 'സ ഏകോബ്രഹ്മണ ആനന്ദഃ, സ യശ്ചായം പുരുഷേ, സ ഏകഃ'എന്ന് ആത്മാവിൽ ആനന്ദത്തിന്റെ ഏകത്വത്തെ സുദൃഢമായി ഉദ്ദേശിച്ചിരിക്കുന്നു.

അതുകൊണ്ടു് എല്ലാം സച്ചിദാനന്ദമാകുന്നു എന്നും അല്ലാതെ വേറെ ഒന്നുമില്ലെന്നും, ഇപ്രകാരമുള്ള യഥാർത്ഥ ജ്ഞാനമില്ലാത്തവന്നു് ദുഃഖനിവൃത്തിയുണ്ടാകയില്ലെന്നും കാണിച്ചു്, അടുത്ത ശ്ലോകംകൊണ്ടു് ഈ അപവാദദർശനത്തെ ഉപസംഹരിക്കുന്നു.

സർവ്വം ഹി സച്ചിദാനന്ദം
നേഹ നാനാസ്തി കിഞ്ചന
യഃ പശ്യതീഹ നാനേവ
മൃത്യോർമൃത്യും സ ഗച്ഛതി. 10

പദാർത്ഥം

സർവ്വം സച്ചിദാനന്ദം ഹി = എല്ലാം സച്ചിദാനന്ദം തന്നെ.
ഇഹ = ഇതിൽ (ഈ സച്ചിദാനന്ദബ്രഹ്മത്തിൽ)
കിഞ്ചന = അണുമാത്രംപോലും
നാനാ = അനേകപ്രകാരമായിട്ടു്
ന അസ്തി = ഇല്ല.
ഇഹ = ഈ ബ്രഹ്മത്തിൽ
യഃ = യാതൊരുവൻ
നാനാഇവ = പല പ്രകാരത്തിൽ
പശ്യതി = കാണുന്നുവോ
സഃ = അവൻ
മൃത്യോഃ = മൃത്യുവിൽനിന്നു്
മൃത്യും = മൃത്യുവിനെ
ഗച്ഛതി = പ്രാപിക്കുന്നു.

ദീധിതി

എല്ലാം സച്ചിദാനന്ദംതന്നെ. ഇതിൽ (ഈ സച്ചിദാനന്ദബ്രഹ്മത്തിൽ) അണുമാത്രംപോലും അനേകതയില്ല. യാതൊരുവൻ ഈ ബ്രഹ്മത്തിൽ അനേകത്തെ കാ

ണുന്നുവോ അവൻ മരണത്തിൽനിന്നും വീണ്ടും മരണ ത്തെ പ്രാപിക്കുന്നു.

'നേഹ നാനാസ്തി കിഞ്ചന; 'മൃത്യോഃ സ മൃത്യും ഗഛതി;' 'യ ഇഹ നാനേവ പശ്യതി' എന്നു കഠോപ നിഷത്തിൽ കാണുന്ന മന്ത്രത്തെത്തന്നെയാണ് ശ്രുതി പ്രമാണതയ്ക്കുവേണ്ടി ഈ ശ്ലോകത്തിൽ ഉദ്ധരിച്ചിരി ക്കുന്നതു്

നാനാരൂപമായിട്ടു് കാണപ്പെടുന്നതെല്ലാം സച്ചി ദാനന്ദസ്വരൂപമായ ആ ചൈതന്യം മാത്രമാകുന്നു. ആ ഏകമായ ചൈതന്യത്തിൽ അണുമാത്രംപോലും നാനാ ത്വമില്ല. വാസ്തവത്തിലുള്ള സത്യത്തിനു വിപരീതമായി, ഏകവസ്തുവിൽ നാനാത്വത്തെ കാണുവാൻ അജ്ഞാനം നിമിത്തം വീണ്ടും വീണ്ടും ജനനമരണങ്ങളെ അനുഭവി ക്കുന്നു—ഇടവിടാതെ സംസാരദുഃഖത്തെ അനുഭവിക്കുന്നു. ഏകത്വത്തിലുള്ള നാനാത്വബോധമാകുന്ന അജ്ഞാനം നീങ്ങി, എല്ലാം സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മം മാത്ര മാകുന്നു എന്നുള്ള ഏകത്വബോധമുണ്ടാകുമ്പോഴം മാത്രമാ ണു് സർവ്വദുഃഖ നിവൃത്തിയും പരമാനന്ദപ്രാപ്തിയുമാകുന്ന കൈവല്യം സിദ്ധിക്കുന്നതെന്നു സാരംഃ

ഇത്രയും പറഞ്ഞതുകൊണ്ടു്, സർവ്വാധിഷ്ഠാനവും, ദേ ശകാലാദ്യനവച്ഛിന്നവും ആയിരിക്കുന്ന ബ്രഹ്മംമാത്രമാ ണു് സർവ്വത്ര സർവ്വകാലവും ഉള്ളതെന്നും, ബ്രഹ്മത്തിൽ ഭ്രാ ന്തിയാൽ പ്രതീതമായിരിക്കുന്ന മായാദികപ്രപഞ്ചം ആ ബ്രഹ്മത്തിൽ മൂന്നുകാലത്തിലും ഇല്ലെന്നും സിദ്ധാന്തിക്ക പ്പെടുന്നു. അതിനാൽ, സർവ്വദുഃഖനിവൃത്തിക്കും പരമാ നന്ദ പ്രാപ്തിക്കും വേണ്ടി, ഈ അപവാദയുക്തികൊണ്ടു് ബ്രഹ്മത്തിൽ ഈ പ്രപഞ്ചത്തിന്റെ അഭാവത്തെ നല്ല വണ്ണം നിശ്ചയിച്ചു്, ബ്രഹ്മത്തിന്റെ സച്ചിദാനന്ദ സ്വരൂ പതയെ സാക്ഷാത്കരിക്കേണ്ടതാകുന്നു.

ആ സച്ചിദാനന്ദസ്വരൂപതയെ സാക്ഷാത്കരിക്കുന്നതിന് പ്രപഞ്ചം അസത്യമാണെന്നുള്ള ജ്ഞാനം മുഖ്യകാരണമായിരിക്കുന്നതിനാൽ ആ വിഷയത്തെ പ്രതിപാദിക്കുന്ന 'അസത്യദർശനം' അടുത്തു പറയപ്പെടുന്നു.

ഓം തത് സത്.

ഇതി അപവാദദർശനം.

# III. അസത്യദർശനം.

ഈ പ്രപഞ്ചം സംകല്പരൂപമായിരിക്കുന്നു. സംകല്പമെന്നതു് മനസ്സാകുന്നു. മനസ്സോ ഇല്ലാത്ത ഒന്നാകുന്നു. അതുകൊണ്ടു് പ്രപഞ്ചവും ഇല്ലാത്തതാകുന്നു—അസത്യമാകുന്നു. സത്യമായുള്ള ഏകവസ്തു ബ്രഹ്മം മാത്രമാകുന്നു. ആ സത്യമായ വസ്തുവിലാണ് ഈ അസത്യമായ പ്രപഞ്ചം പ്രതീതമാകുന്നതു്. ഇത്യാദി വിഷയങ്ങൾ ഈ 'അസത്യദർശന'ത്തിൽ പ്രവചിക്കപ്പെടുന്നു.

മനോമയമിദം സർവം
ന മനഃ ക്വാപി വിദ്യതേ
അതോ വ്യോമ്നീവ നീലാദി
ദൃശ്യതേ ജഗദാത്മനി. 1

പദാർത്ഥം

മനോമയം = മനസ്സുതന്നെ ആകുന്നു.
ഇദം സർവം = ഈ പ്രപഞ്ചം സർവ്വും
മനഃ = (എന്നാൽ) മനസ്സ്
ക്വാപി = എവിടെയും
ന വിദ്യതേ = ഇല്ല.
അതഃ = ഇതു് ഹേതുവായിട്ടു്

വ്യോമ്നി = ആകാശത്തിൽ
നീലാദി ഇവ = നീലാദിവർണ്ണംപോലെ
ആത്മനി = ആത്മാവിൽ
ജഗത് = പ്രപഞ്ചം
ദൃശ്യതേ = കാണപ്പെടുന്നു.

ദീധിതി

ഈ പ്രപഞ്ചം സർവ്വവും കേവലം മനസ്സാകുന്നു എന്നാൽ മനസ്സ് എവിടെയും ഇല്ലാത്ത ഒന്നാകുന്നു. അതുകൊണ്ട്, ആകാശത്തിൽ നീലാദിവർണ്ണംപോലെയാണ് ആത്മാവിൽ പ്രപഞ്ചം കാണപ്പെടുന്നതു്.

ആകാശത്തിൽ നീലാദിയായ യാതൊരു വർണ്ണവും വാസ്തവത്തിൽ ഇല്ല. എങ്കിലും, ഈ യഥാർത്ഥബോധം ഉണ്ടായിരുന്നിട്ടുംകൂടി, ആകാശത്തിൽ ആ നീലാദിവർണ്ണം പ്രത്യക്ഷത്തിൽ കാണപ്പെടുന്നു. യഥാർത്ഥത്തിൽ ആകാശംമാത്രം സത്യവും, നീലാദിവർണ്ണം കേവലം അസത്യവും ആകുന്നു. അതുപോലെതന്നെ, നിർഗ്ഗുണമായ ആത്മാവിൽ സംകല്പരൂപമായ ഈ പ്രപഞ്ചം കാണപ്പെടുന്നു. ആത്മാവുമാത്രം സത്യവും, പ്രപഞ്ചം കേവലം മനോമയമാകയാൽ അസത്യവുമാകുന്നു.

'കാനൽജലം ഗഗനനീലമസത്യമഭ്ര-
സൂനം തുടങ്ങുവിലവും ഗഗനാദി സത്യം' എന്ന് അദ്വൈതപ്രദീപത്തിലും പറഞ്ഞിട്ടുണ്ട്.

അസത്യമായ പ്രപഞ്ചത്തെ ഉള്ളതായിക്കാണുന്നതു് ഒരു തെററിദ്ധാരണയാകുന്നു—ഭ്രാന്തിയാകുന്നു. അവിദ്യയാണു് ഈ ഭ്രാന്തിക്കു കാരണം. ഈ അവിദ്യയുടെ നിവൃത്തി വിദ്യകൊണ്ടു്, ആത്മജ്ഞാനം കൊണ്ടു് ഉണ്ടാകുന്നതാണെന്നു് അടുത്ത ശ്ലോകത്തിൽ പറയുന്നു.

മനസോ ഽനന്യയാ സർവം
കല്പ്യതേ ഽവിദ്യയാ ജഗത്
വിദ്യയാ ഽസൌ ലയം യാതി
തദാ ഽഽലേഖ്യമിവാഖിലം. 2

പദാർത്ഥം

മനസഃ = മനസ്സിൽനിന്ന്
അനന്യയാ = വേറല്ലാത്ത
അവിദ്യയാ = അവിദ്യാശക്തിയാൽ (അജ്ഞാനത്താൽ)
സർവം ജഗൽ = എല്ലാ ജഗത്തും
കല്പ്യതേ = കല്പിക്കപ്പെടുന്നു.
അസൌ = ഈ അവിദ്യ
വിദ്യയാ = വിദ്യകൊണ്ട് (ആത്മജ്ഞാനംകൊണ്ട്)
ലയം യാതി = ലയത്തെ പ്രാപിക്കുന്നു. (നശിക്കുന്നു)
തദാ = അപ്പോൾ (അവിദ്യ നശിച്ച് ആത്മജ്ഞാനമുണ്ടാകുമ്പോൾ)
അഖിലം = സർവപ്രപഞ്ചവും
ആലേഖ്യം ഇവ (ഭവതി) = ചിത്രമെന്നപോലെയാകുന്നു.

ദീധിതി

മനസ്സിൽനിന്ന് അന്യമല്ലാത്ത അവിദ്യയാൽ (അജ്ഞാനത്താൽ) സർവപ്രപഞ്ചവും കല്പിക്കപ്പെടുന്നു. ഈ അവിദ്യ വിദ്യകൊണ്ട് (ആത്മജ്ഞാനം കൊണ്ട്) നശിക്കുന്നു. അവിദ്യ നശിച്ച് ആത്മജ്ഞാനമുണ്ടാകുമ്പോൾ ഈ പ്രപഞ്ചമെല്ലാം വെറും ചിത്രമെന്നപോലെ കാണപ്പെടും.

മനസ്സുതന്നെ അവിദ്യാ അല്ലെങ്കിൽ അജ്ഞാനം. ഈ അജ്ഞാനത്താൽ മാത്രമാണ് പ്രപഞ്ചം ഉണ്ടെന്നു

തോന്നുന്നതു്. അവിദ്യാ രൂപമായ ഈ അജ്ഞാനത്തെ നശിപ്പിക്കുന്നതിന്നു വിദ്യകൊണ്ടു് (ആത്മജ്ഞാനംകൊണ്ടു്) മാത്രമേ സാധിക്കയുള്ളൂ. അജ്ഞാനം നശിച്ചു് ആത്മജ്ഞാനമുണ്ടാകുമ്പോൾ (അവിദ്യ നശിച്ചു് വിദ്യയുണ്ടാകുമ്പോൾ) ഈ പ്രപഞ്ചമെല്ലാം കേവലം മനസ്സിനാൽ കല്പിക്കപ്പെട്ട ചിത്രംപോലെ കാണപ്പെടും ചിത്രകാരൻെറ സംകല്പത്താൽ നിമ്മിതമാണു് ചിത്രം. അതുപോലെ, മനോരൂപമായ അവിദ്യാശക്തിയാൽ കല്പിതമാണു് ഈ സർവപ്രപഞ്ചവും. അതുകൊണ്ടു്, പ്രപഞ്ചം അസത്യമാകുന്നു. പ്രപഞ്ചം അസത്യമാണെന്നുള്ള വസ്തുത ആത്മജ്ഞാനമുണ്ടാകുമ്പോൾ അനുഭവപ്പെടും.

തമോരൂപമായ അവിദ്യയാണു് ഈ ജഗത്കല്പനയ്ക്കു കാരണമെന്നു് ഉദാഹരണസഹിതം അടുത്ത ശ്ലോകത്തിൽ പറയുന്നു.

വിജൃംഭതേ യത്തമസോ
ഭീരോരിഹ പിശാചവത്
തദിദം ജാഗ്രതി സ്വപ്ന-
ലോകവദ്ദൃശ്യതേ ബുധൈഃ 3

പദാർത്ഥം

ഇഹ = ഇവിടെ (ഈ വ്യവഹാരകാലത്തിൽ)
ഭീരോഃ = ഭീരുവിന്നു്
തമസഃ = ഇരുട്ടിൽനിന്നു്
പിശാചവത് = പിശാചെന്നപോലെ
യദ് = യാതൊന്നു്
തമസഃ = തമസ്സിൽനിന്നു് (അവിദ്യയിൽനിന്നു്)
വിജൃംഭതേ = വിജൃംഭിക്കുന്നുവോ
തദ്ഇദം = ഇതു് (അപ്രകാരമുള്ള ഈ ദൃശ്യ പ്രപഞ്ചം)

ബുധൈഃ = ബുധന്മാരാൽ
ജാഗ്രതി = ജാഗ്രത്കാലത്തിൽ
സ്വപ്നലോകവത് = സ്വപ്നലോകമെന്നപോലെ
ദൃശ്യതേ = കാണപ്പെടുന്നു.

ദീധിതി

ഇവിടെ (ഈ വ്യവഹാര കാലത്തിൽ) ഭീരുവിന്ന് ഇരുട്ടിൽനിന്നു പിശാചെന്നപോലെ യാതൊന്ന് തമോമയമായ അവിദ്യയിൽനിന്നു വിജൃംഭിക്കുന്നുവോ അതുതന്നെ ഈ കാണപ്പെടുന്ന പ്രപഞ്ചം.

"ആരാഞ്ഞലീയുലകമില്ലിതവിദ്യ, തത്വ-
മോരാതവർക്കിതുലകാസ്തിലസും ഭ്രമത്താൽ
ആരാൽ വിളക്കെരികിലില്ല പിശാചിതന്ധ-
കായം ഭയന്നവനിരുട്ടു പിശാചുപോലാം."

(അദ്വൈതപ്രദീപം)

ഭയമുള്ളവന്ന് ഇരുട്ടു പിശാചുപോലെ തോന്നുന്നത് ലോകത്തിൽ പ്രസിദ്ധമാണല്ലൊ പിശാചും, അതിന്റെ കാരണമായ ഇരുട്ടും കേവലം അസത്യമാകുന്നു. ഭീരുവിന്ന് ഭയംകൊണ്ടും, വെളിച്ചമില്ലാത്തതുകൊണ്ടും ഇരുട്ടുമാത്രമാണ് പിശാചായിട്ടു തോന്നിയതു്. വിളക്കു കൊണ്ടുവന്നു നോക്കുമ്പോഠം ഇരുട്ടുമില്ല, പിശാചുമില്ല. അതുപോലെ, അവിദ്യാതത്ത്വത്തെപ്പററി അറിവില്ലാത്തവൎക്ക് തമോരൂപമായ അവിദ്യയുടെ രൂപാന്തരമായ ഈ പ്രപഞ്ചം സത്യമായിത്തോന്നുന്നതാണ്. ഭീരുവിന്നു ഇരുട്ടു പിശാചായിത്തീരുന്നതുപോലെ തമോരൂപമായ അവിദ്യയിൽനിന്നു വിരിയുന്ന ഈ പ്രപഞ്ചം ആത്മജ്ഞാനമില്ലാത്തവൎക്ക് സത്യമായിത്തോന്നുന്നു. എന്നാൽ ആത്മജ്ഞാനമുള്ള ബുധന്മാൎക്ക് ഈ പ്രപഞ്ചം, ഉണൎന്നിരിക്കുമ്പോഠം കാണപ്പെടുന്ന സ്വപ്നലോകമെന്നപോലെ, അത്ര അസത്യമായി കാണപ്പെടുന്നു.

അവിദ്യാകാര്യമായ ഈ ജഗത് സ്ഥിതിചെയ്യുന്നതു് കേവലം സങ്കല്പത്തിലാണെന്നു് ഇനിയത്തെ ശ്ലോകത്തിൽ പറയുന്നു.

സംകല്പകല്പിതം ദൃശ്യം
സംകല്പോ യത്ര വിദ്യതേ
ദൃശ്യം തത്ര ച നാന്യത്ര-
കുത്രചിദ്രജ്ജുസർപ്പവത്.

പദാർത്ഥം

ദൃശ്യം = ഈ കാണപ്പെടുന്ന പ്രപഞ്ചം
സങ്കല്പകല്പിതം = സങ്കല്പത്താൽ കല്പിതമാകുന്നു.
യത്ര = യാതൊരിടത്തു്
സങ്കല്പഃ വിദ്യതേ = സങ്കല്പമുണ്ടോ
തത്ര ച = അവിടെ മാത്രമേ
ദൃശ്യം (വിദ്യതേ) = ദൃശ്യമായ പ്രപഞ്ചമുള്ളൂ.
അന്യത്ര കുത്രചിത് ന = വേറെ എവിടേയും
(സങ്കല്പമില്ലാത്ത ഇടത്തിൽ) ഇല്ല.
രജ്ജുസർപ്പവത് = രജ്ജുസർപ്പം പോലെ.

ദീധിതി

ഈ കാണപ്പെടുന്ന പ്രപഞ്ചം സങ്കല്പത്താൽ കല്പിതമാകുന്നു. എവിടെ സങ്കല്പമുണ്ടോ അവിടെ മാത്രമേ ദൃശ്യം, പ്രപഞ്ചം ഉള്ളൂ. സങ്കല്പമില്ലാത്ത ഇടത്തിൽ പ്രപഞ്ചമില്ല. എങ്ങനെയെന്നാൽ, രജ്ജുസർപ്പം പോലെ.

ദൃശ്യങ്ങളായ സർവ്വവസ്തുക്കളും സങ്കല്പത്താൽ ഉണ്ടായവയാകുന്നു. സങ്കല്പമുണ്ടെങ്കിൽ മാത്രമേ വസ്തുക്കൾ ഉള്ളൂ. സങ്കല്പമില്ലെങ്കിൽ ഒരു വസ്തുവും ഇല്ല. രജ്ജുവിൽ തോന്നുന്ന സർപ്പം വെറും സങ്കല്പത്താൽ ഉണ്ടായതാകുന്നു. സർപ്പത്തിന്റെ സങ്കല്പത്തോടുകൂടിയ

ഒരുവന്നു് നല്ല പ്രകാശമില്ലാത്ത സ്ഥലത്തുകിടക്കുന്ന ഒരു രജ്ജുഖണ്ഡം സൎപ്പമാണെന്നു തോന്നുന്നു. വെളിച്ചം കൊണ്ടുവന്നു പരിശോധിച്ചു നോക്കുമ്പോൾ സൎപ്പം രജ്ജുവല്ല. പിന്നെ എവിടെയാണു് ആ സൎപ്പം ഇരുന്നിരുന്നതെന്നന്വേഷിച്ചാൽ അതു് അവന്റെ സങ്കല്പത്തിൽ മാത്രമാണു് ഇരുന്നതെന്നു കാണുന്നു. ഈ സൎപ്പത്തിന്നു പാരമാൎത്ഥികമായോ, വ്യാവഹാരികമായോ സ്ഥിതിയില്ല. അതു് വെറും പ്രാതിഭാസികമാകുന്നു. ഈ പ്രാതിഭാസികസൎപ്പംപോലെതന്നെ. ദൃശ്യങ്ങളായ ഏതു വ്യാവഹാരികപദാൎത്ഥങ്ങളെ എടുത്തു നോക്കിയാലും അതെല്ലാം കേവലം സങ്കല്പം മാത്രമാണെന്നു കാണാം. "സസജ്ജ സൎവ്വം സങ്കല്പമാത്രേണ പരമേശ്വരഃ" (പരമേശ്വരൻ സങ്കല്പമാത്രംകൊണ്ടു സൎവപ്രപഞ്ചത്തേയും സൃഷ്ടിച്ചു. (I. I.) എന്നു അധ്യാരോപദൎശനത്തിൽ പറഞ്ഞിട്ടുള്ളതിനെ നോക്കുക പ്രാതിഭാസികസൎപ്പം ജീവസങ്കലപത്തിൽ നിന്നുണ്ടായതുപോലെ ഈ വ്യാവഹാരിക ജഗത്തു് ഈശ്വരസങ്കല്പത്തിൽനിന്നുണ്ടായതാകുന്നു. സങ്കല്പജന്യങ്ങളായ എല്ലാ വസ്തുക്കളും അസത്യമാകുന്നു. വിവേകം വരുമ്പോൾ അവ നശിക്കുന്നു. എന്നാൽ ഇവിടെ ഒരു വ്യത്യാസമുള്ളതെന്തെന്നാൽ, രജ്ജുസൎപ്പം മുതലായവ ജീവസങ്കല്പജന്യങ്ങളാകയാൽ ജീവന്റെ വിവേകംകൊണ്ടു് അവ നശിക്കുന്നു. ഈ വ്യാവഹാരികജഗത്താകട്ടെ, ഈശ്വരസങ്കല്പജന്യമായതുകൊണ്ടു്, ജീവവിവേകത്താൽ, അതു് അസത്യമാണെന്നറിഞ്ഞാലും, അതിനെ കേവലം നശിപ്പിക്കുവാൻ കഴിയുന്നില്ല. ഈശ്വരസങ്കല്പം ജീവസങ്കല്പത്തേക്കാൾ ബലവത്തരമായതുകൊണ്ടും, ജീവന്മാർ കൂടി ഈശ്വരസങ്കല്പത്തിനുള്ളിൽപെട്ടു അവശരായിത്തിരിയുന്നവരായതുകൊണ്ടും, ഈശ്വരസങ്കല്പത്തിനുമാത്രമേ ജഗത്തിന്റെ സമിഷ്ടിയായ പ്രതീതിയെ മാററുവാൻ

കഴിയുകയുള്ളൂ. എങ്കിലും ദൃഢമായ വിവേകം സിദ്ധിച്ച മഹാത്മാക്കളുടെ ദൃഷ്ടിയിൽ ജഗത്തു് മൂന്നുകാലത്തിലും അസത്യമാണെന്നു് അവർ സ്വാനുഭവംകൊണ്ടറിയുന്നു. സങ്കല്പത്താൽ ഉണ്ടാകുന്നതും, സങ്കല്പത്താൽ നശിക്കുന്നതും ആയതുകൊണ്ടു് ജഗത്തു് രജ്ജുസർപ്പംപോലെ അസത്യമാകുന്നു. 'രജ്ജുസർപ്പംപോലെ' എന്നു പറഞ്ഞതുകൊണ്ടു്, ഈ ജഗത്തു് മുമ്പും പിമ്പും ഇല്ലാതെ, മദ്ധ്യകാലത്തിൽ, അവിവേകദശയിൽ കേവലം മിത്ഥ്യാപ്രതീതിവിഷയമായിരിക്കുന്ന ഒന്നാകുന്നു എന്നു താൽപര്യം. ഭൂതത്തിലും ഭാവിയിലും ഇല്ലാത്തതു് വർത്തമാനത്തിലും ഇല്ലെന്നുള്ളതു് നിശ്ചയംതന്നെ.

സങ്കല്പവും മനസ്സും ഒന്നുതന്നെയാണെന്നും, അസത്യവസ്തുക്കളെ ഉള്ളവയെന്നപോലെ കാണിക്കുന്നതിലുള്ള സങ്കല്പത്തിന്റെ ശക്തി അത്ഭുതകരമാണെന്നും അടുത്ത ശ്ലോകത്തിൽ പറയുന്നു.

സങ്കല്പമനസോഃ കശ്ചി-
ന്നഹിഭേദോസ്തി യന്മനഃ
തദവിദ്യാതമഃപ്രഖ്യ-
മിന്ദ്രജാലമിവാദ്ഭുതം. 5

പദാർത്ഥം

സങ്കല്പമനസോഃ=സങ്കല്പത്തിനും മനസ്സിനുംതമ്മിൽ
കശ്ചിത് ഭേദഃ = ഒരു ഭേദവും
നഹി അസ്തി = ഇല്ലതന്നെ.
അവിദ്യാതമഃപ്രഖ്യം = അവിദ്യയെന്നും തമസ്സെന്നും പേരുള്ള
യത് മനഃ = യാതൊരു മനസ്സുണ്ടോ
തദ് = അതു്
ഇന്ദ്രജാലം ഇവ = ഇന്ദ്രജാലംപോലെ
അത്ഭുതം = ആശ്ചര്യമാകുന്നു.

ദീധിതി

സങ്കല്പത്തിനും മനസ്സിനും തമ്മിൽ യാതൊരു ഭേദവും ഇല്ലതന്നെ. അവിദ്യയെന്നും തമസ്സെന്നും ഒക്കെ പേരുള്ള ആ മനസ്സ് ഇന്ദ്രജാലംപോലെ അത്ഭുതമായിരിക്കുന്നു.

മൂന്നു കാലത്തിലും അസത്യമായ ഈ പ്രപഞ്ചത്തെ നാനാവിധ വൈചിത്ര്യത്തോടുകൂടി സത്യമെന്നപോലെ സൃഷ്ടിച്ചു കാണിക്കുന്നതിനുള്ള ഒരു ശക്തി സങ്കല്പാത്മകമായ മനസ്സിനുള്ളതുകൊണ്ടു് അതു് ഇന്ദ്രജാലംപോലെ അത്ഭുതമാണെന്നു പറഞ്ഞിരിക്കുന്നു. അതു് തമോരൂപമായും അവിദ്യാരൂപമായും ഇരിക്കുന്നതിനാൽ അതിൻെറ സ്വരൂപം എന്താണെന്നറിയാൻ പ്രയാസമായിരിക്കുന്നു—അഥവാ അതു് അസത്യമാകുന്നു. ഇന്ദ്രജാലക്കാരൻ കാണിക്കുന്ന ജാലപദാൎത്ഥങ്ങൾ അസത്യമാണെന്നു എല്ലാവൎക്കും അറിയാമെങ്കിലും അവയെ സത്യമെന്നപോലെതന്നെ എല്ലാവരും കാണുന്നു. അതിൻെറ രഹസ്യം മറവുള്ളവൎക്കു് അറിയാൻ കഴിയാത്തതുകൊണ്ടു് അതു് ആശ്ചൎയ്യകരമായിരിക്കുന്നു. അതുപോലെ, മനസ്സിൻേറയും സ്വരൂപം ആൎക്കും അറിയാൻ സാധിക്കാത്തതുകൊണ്ടു് അതിനെ അത്ഭുതമെന്നു പറഞ്ഞിരിക്കുന്നു.

വിവേകമില്ലാത്തവൎക്കാണു് ജഗത്തു് സത്യമായിത്തോന്നുന്നതെന്നും, വിവേകികൾക്കു മാത്രമേ ജഗത്തു് അസത്യമെന്നുള്ള ബോധം ഉണ്ടാകയുള്ളു. എന്നും ഇനിയത്തെ ശ്ലോകത്തിൽ പറയുന്നു.

മരീചികാവത് പ്രാജ്ഞസ്യ
ജഗദാത്മനി ഭാസതേ
ബാലസ്യ സത്യമിതി ച
പ്രതിബിംബമിവ ഭ്രമാത്

പദാൎത്ഥം

പ്രാജ്ഞസ്യ=സത്യാസത്യവിവേകമുള്ള ജ്ഞാനിക്ക്
ജഗത് = ഈ ദൃശ്യപ്രപഞ്ചം
മരീചികാവത് = മരുമരീചികപോലെ
ആത്മനി = ആത്മാവിൽ
ഭാസതേ = തോന്നുന്നു.
ബാലസ്യ = വിവേകമില്ലാത്ത ബാലനു്
ഭ്രമാത് = ഭ്രാന്തി ഹേതുവായിട്ടു്
പ്രതിബിംബം ഇവ = പ്രതിച്ഛായപോലെ
സത്യം ഇതി ച = സത്യമെന്നും
ഭാസതേ = തോന്നുന്നു.

ദീധിതി

സത്യാസത്യവിവേകമുള്ള ജ്ഞാനിക്കു് ഈ ദൃശ്യപ്രപഞ്ചം മരുമരീചികപോലെ (മൃഗതൃഷ്ണപോലെ) ആത്മാവിൽ തോന്നുന്നു. വിവേകമില്ലാത്ത ബാലനു് ഭ്രാന്തി ഹേതുവായി പ്രതിച്ഛായപോലെ സത്യമെന്നും തോന്നുന്നു.

യാതൊരു വിവേകവും ഇല്ലാത്ത ഒരു ചെറിയ കുട്ടിക്കു തന്റെ പ്രതിച്ഛായയെ കണ്ണാടിയിൽ കാണുമ്പോൾ, തന്നെപ്പോലെ വേറൊരു കുട്ടി ആ കണ്ണാടിക്കുള്ളിൽ ഇരിക്കുന്നതായി തോന്നുന്നു. അതു് സത്യമായി ഒരു കുട്ടിതന്നെ എന്നു് അവൻ വിചാരിക്കുന്നു. അതു് ഭ്രമം നിമിത്തം അവനു തോന്നുന്നതാണു്. ഭ്രമം എന്നതു ഒന്നിനെ വേറൊന്നായി തെററിദ്ധരിക്കുന്ന മിഥ്യാജ്ഞാനമാകുന്നു. എന്നാൽ, സംഗതികളെ ഉള്ളതുപോലെ ഗ്രഹിക്കത്തക്കവണ്ണം വകതിരിവു സിദ്ധിച്ച ഒരുവൻ ആ പ്രതിച്ഛായയെ അസത്യമെന്നറിയുന്നു. അതുപോലെതന്നെ അവിവേകികൾ ലോകത്തെ സത്യമെന്നും, വിവേകികൾ അതിനെ അസത്യമെന്നും അറിയുന്നു. മരുഭൂമിയിൽ ജലപ്രവാഹരൂപേണ ഭ്രാന്തിയാൽ കാണപ്പെടുന്ന മരീചിക

(മൃഗതൃഷ്ണ) മൃഗങ്ങൾക്കുമാത്രം സത്യമെന്നു തോന്നുന്നു. അറിവും അനുഭവവും ഉള്ളവർ അതിനെ അസത്യമെന്നറിയുന്നു. അപ്രകാരം നിത്യാനിത്യവിവേകം മുതലായ സാധനങ്ങൾക്കൊണ്ട് ദൃഢമായ ജ്ഞാനം സിദ്ധിച്ച പ്രാജ്ഞൻ ഈ ജഗത്തിനെ മരുമരീചികാസദൃശമായി—അസത്യമായിക്കാണുന്നു. അവിവേകികൾക്കുമാത്രമാണ് ജഗത്ത് സത്യമായിത്തോന്നുന്നത്. ആത്മാവിൽ പ്രപഞ്ചം കേവലം അധ്യസ്തമാകുന്നു എന്നും, അതുകൊണ്ട് അത്യന്തം അസത്യമാകുന്നു എന്നും സാരം.

നിർവികാരമായ ആത്മാവിൽ പ്രപഞ്ചം വെറും വിവർത്തരൂപേണ തോന്നുന്നു എന്നല്ലാതെ, ആത്മാവു സ്വയമേവ പാലു മുതലായവയെപ്പോലെ പരിണമിച്ചു ജഗത്തായിത്തീർന്നതല്ല എന്നു അടുത്ത ശ്ലോകംകൊണ്ടു കാണിക്കുന്നു.

ആത്മാ ന ക്ഷീരവദ്യാതി
രൂപാന്തരമതോ ഽഖിലം
വിവർത്തമിന്ദ്രജാലേന
വിദ്യതേ നിർമ്മിതം യഥാ. 7

പദാർത്ഥം

ആത്മാ = ആത്മാവ്
ക്ഷീരവത് = പാൽപോലെ
രൂപാന്തരം = രൂപാന്തരത്തെ
(വേറൊരു രൂപത്തെ പരിണാമത്തെ)
ന യാതി = പ്രാപിക്കുന്നില്ല
അതഃ = ഇതു ഹേതുവായിട്ട്
അഖിലം = അഖിലപ്രപഞ്ചവും
യഥാ ഇന്ദ്രജാലേന നിർമ്മിതം = ഇന്ദ്രജാലത്താൽ നിർമ്മിക്കപ്പെട്ടതുപോലെ

വിവർത്തം വിദ്യതേ = വിവർത്തമായിരിക്കുന്നു
(ഇല്ലാതെയിരുന്നു് ഉള്ളതുപോലെ തോന്നുന്നു.)

ദീധിതി

ആത്മാവു് പാലുപോലെ രൂപാന്തരത്തെ (പരിണാമത്തെ) പ്രാപിക്കുന്നില്ല. അതുകൊണ്ടു്, അഖിലപ്രപഞ്ചവും ഇന്ദ്രജാലത്താൽ നിർമ്മിക്കപ്പെട്ടതുപോലെ വിവർത്തമായിരിക്കുന്നു. അതായതു്; ഇല്ലാതെയിരുന്നു ഉള്ളതുപോലെ തോന്നുന്നു.

ജന്മം, സ്ഥിതി, വൃദ്ധി, പരിണാമം, ക്ഷയം, നാശം എന്നിങ്ങനേയുള്ള യാതൊരു മാററവും കൂടാതെ നിർവികാരമായിരിക്കുന്ന ഒന്നാകുന്നു ആത്മാവു്. പാൽ പുളിച്ചു വികാരത്തെ പ്രാപിച്ചു് തൈരു്, മോരു് മുതലായവ ആയിത്തീരുന്നതുപോലെ ആത്മാവു വികാരത്തെ പ്രാപിച്ചു് പ്രപഞ്ചാകാരേണ ആയിത്തീരുന്നില്ല. എന്നാൽ, പരമാർത്ഥത്തിൽ ആത്മാവിൽനിന്നന്യമായി യാതൊന്നുംതന്നെ, ഒരു പരമാണുപോലും, ഉണ്ടായിരിക്കാൻ പാടില്ലാത്ത സ്ഥിതിക്കു്, ഈ കാണപ്പെടുന്ന ആ ആശ്ചര്യകരമായ പ്രപഞ്ചം എവിടെനിന്നും എങ്ങനെയുണ്ടായി, ഏതു് ആധാരത്തിൽ, എങ്ങനെ ഇരിക്കുന്നു എന്നെല്ലാം ശങ്കിക്കുന്നതായാൽ, അതു് ആത്മാവിൽ ഇന്ദ്രജാലംപോലെ വിവർത്തരൂപേണ ഇരിക്കുന്നു, എന്നു സമാധാനം പറയപ്പെടുന്നു. ഇന്ദ്രജാലക്കാരൻ കാണിക്കുന്ന പദാർത്ഥങ്ങൾ വാസ്തവത്തിൽ ഇല്ലാത്തവയാകുന്നു. അതുപോലെ പ്രപഞ്ചവും ഇല്ലാത്തതാകുന്നു—അസത്യമാകുന്നു.

ഈ അസത്യമായ ജഗത്തിന്നു കാരണം കേവലം മായ (അജ്ഞാനം) മാത്രമാണെന്നു് ഇനി പറയുന്നു.

മായൈവ ജഗതാമാദി–
കാരണം നിർമ്മിതം തയാ

സർവ്വം ഹി മായിനോ നാന്യ-
ദസത്യം സിദ്ധിജാലവത്. 8

പദാർത്ഥം

മായാ ഏവ = മായതന്നെ
ജഗതാം = നാനാവിധമായ പ്രപഞ്ചത്തിന്റെ
ആദികാരണം=പണ്ടുപണ്ടേയുള്ള ഉപാദാനകാരണം.
മയിനഃ നാന്യത് = മായിയായ ആത്മാവിൽ
നിന്നു് അന്യമല്ലാത്തതും
സിദ്ധിജാലവത് അസത്യം = സിദ്ധിജാലം
പോലെ അസത്യമായിരിക്കുന്നതും ആയ
സർവ്വം = ഈ പ്രപഞ്ചമെല്ലാം
തയാ ഹി = അതിനാൽ (മായയാൽ) തന്നെ
നിർമ്മിതം = സൃഷ്ടിക്കപ്പെട്ടതാകുന്നു.

ദീധിതി

മായതന്നെയാണു് ഈ നാനാവിധമായി കാണപ്പെടുന്ന പ്രപഞ്ചത്തിന്റെആദിയായ ഉപാദാനകാരണം. മായിയായ ആത്മാവിൽനിന്നന്യമല്ലാത്തതും, എന്നാൽ സിദ്ധിജാലംപോലെ അസത്യമായിരിക്കുന്നതുംആയ ഈ പ്രപഞ്ചമെല്ലാം ആ മായയാൽതന്നെ സൃഷ്ടിക്കപ്പെട്ടതാകുന്നു.

മായ എന്നതു് കേവലം ഇല്ലാത്ത ഒന്നാകുന്നു. ഇല്ലാത്ത മായയാണു് ഈ പ്രപഞ്ചത്തിന്റെ ആദികാരണം എന്നു പറഞ്ഞാൽ പിന്നെ അങ്ങനെയുള്ള പ്രപഞ്ചം അസത്യമാണെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. എന്നാൽ ഈ മായ ആത്മാവിൽനിന്നന്യമല്ലാത്തതുകൊണ്ടു് തത്കാര്യമായ പ്രപഞ്ചവും ആ മായിയായ ആത്മാവിൽ നിന്നന്യമല്ല. സിദ്ധിജാലം സിദ്ധനിൽനിന്നന്യമല്ല; എങ്കിലും അതു് അസത്യമാകുന്നു. അതുപോലെതന്നെ

ജഗത്ത് ഈശ്വരനിൽനിന്നന്യമല്ല; എങ്കിലും അതു അ സത്യമാകുന്നു.

വിവേകികൾ ഈ വസ്തുത ശരിയായി അറിയുന്നു എന്നും വിവേകമില്ലാത്തവർക്കു മാത്രമാണു് ജഗത്തു സത്യമായി തോന്നുന്നതെന്നും വീണ്ടും പറയുന്നു.

വിഭാതി വിശ്വം വൃദ്ധസ്യ
വിയദ്വനമിവാത്മനി
അസത്യം പുത്രികാരൂപം
ബാലസ്യേവ വിപര്യയം 9

പദാർത്ഥം

വിശ്വം = ഈ പ്രപഞ്ചം
വൃദ്ധസ്യ = ജ്ഞാനസമ്പന്നനായ വൃദ്ധന്നു്
വിയദ്വനംഇവ = ആകാശത്തിൽ കല്പിതമായ വനംപോലെ
ആത്മനി = ആത്മാവിൽ
വിഭാതി = തോന്നുന്നു.
അസത്യം = അസത്യമായ
പുത്രികാരൂപം = പാവ (ചിത്രപ്രതിമ)
ബാലസ്യ = ബാലന്നു്
വിപര്യയം ഇവ = വിപരീതമായി (സത്യമായി) തോന്നുന്നതുപോലെ.

ദീധിതി

ജ്ഞാനവൃദ്ധന്നു് ഈ പ്രപഞ്ചം ആത്മാവിൽ ആകാശത്തിൽ കല്പിതമായ വനംപോലെ തോന്നുന്നു. അതെങ്ങനെയെന്നാൽ, അസത്യമായ പാവ (ചിത്രപ്രതിമ) ബാലന്നു് സത്യമായിത്തോന്നുന്നതുപോലെയാകുന്നു.

ജ്ഞാനികൾ ഈ പ്രപഞ്ചത്തെ ആകാശത്തിൽ കല്പിതമായ വനമെന്നപോലെ ആത്മാവിൽ ആരോപിതമായി കാണുന്നു. അതായതു് സർവ്വും ആത്മാകാരേണ

കാണുന്നു—പ്രപഞ്ചം അസത്യമാണെന്നും, അതു് ആത്മാവിൽ കല്പിതമാകയാൽ ആത്മാവുമാത്രം സത്യമാണെന്നും അറിയുന്നു. അജ്ഞാനികൾക്കു മാത്രമാണു് പ്രപഞ്ചം സത്യമായി തോന്നുന്നതു്. ജീവനില്ലാതെ കേവലം ജഡമായിരിക്കുന്ന ഒരു പാവയെ (ചിത്രപ്രതിമയെ) അറിവില്ലാത്ത കൊച്ചുകുട്ടികൾ തങ്ങളേപ്പോലെ ചൈതന്യമുള്ളതായി വിചാരിച്ചു് അതിനോടു് കളിക്കയും, വർത്തമാനം പറകയും മററും ചെയ്യുന്നു. പ്രായമേറിയവരും, അറിവുള്ളവരും മാത്രം അതിനെ ജഡമെന്നും, അസത്യമെന്നും അറിയുന്നു.

സത്യമായുള്ളതു് ഏകമായ ആത്മാവുമാത്രമാണെന്നും, മററുള്ളതെല്ലാം അസത്യമാണെന്നും അടുത്തശ്ലോകം കൊണ്ടുകാണിച്ചു് ഈ പ്രകരണത്തെ ഉപസംഹരിക്കുന്നു.

ഏകം സത്യം ന ദ്വിതീയം
ഹ്യസത്യം ഭാതി സത്യാവത്
ശിലൈവ ശിവലിംഗം ന
ദ്വിതീയം ശില്പി നാ കൃതം. 10

പദാൎത്ഥം

ഏകം സത്യം = ഒന്നു സത്യമാകുന്നു.
ദ്വിതീയം ന = രണ്ടാമതൊന്നു സത്യമല്ല.
അസത്യം ഹി = അസത്യംതന്നെ
സത്യവത് ഭാതി = സത്യംപോലെ തോന്നുന്നു.
ശിലാ ഏവ ശിവലിംഗം=ശിലതന്നെ ശിവലിംഗം.
ശില്പിനാ കൃതം ദ്വിതിയം ന = ശില്പിയാൽ ചെയ്യപ്പെട്ട രണ്ടാമതൊന്നല്ല.

ദീധിതി

ഒന്നു സത്യമാകുന്നു. രണ്ടാമതൊന്നു സത്യമല്ല അസത്യംതന്നെ സത്യംപോലെ തോന്നുന്നു. ശിലതന്നെയാണു് ശിവലിംഗം. ശില്പിയാൽ ചെയ്യപ്പെട്ട രണ്ടാമതൊന്നല്ല.

ആത്മാവു് ഒന്നുമാത്രമാണു് സത്യമായിട്ടുള്ളതു്. ആത്മഭിന്നമായ യാതൊന്നും സത്യമല്ല. അസത്യമായ പ്രപഞ്ചമാകട്ടെ സത്യമെന്നപോലെ തോന്നുകമാത്രമാണു് ചെയ്യുന്നതു്. ശിവലിംഗാകാരേണ തോന്നുന്നതു് കേവലം ശിലതന്നെയാണു്. ശിവലിംഗമാകട്ടെ ശിലയിൽനിന്നു ഭിന്നമായ ഏതോ ഒരു സത്യവസ്തുവായിത്തോന്നുകമാത്രമാണു്. സത്യമായുള്ളതു് ശിലയും, ശിവലിംഗം ആ സത്യവസ്തുവിൽ തോന്നലും ആകുന്നു. ശിലയിൽനിന്നന്യമായി ഒരു ശിവലിംഗത്തെ പുത്തനായി ശില്പി നിർമ്മിച്ചതല്ല. ശിവലിംഗം ശിലതന്നെ, ശില സത്യം; ശിവലിംഗം അസത്യം. അപ്രകാരം, ബ്രഹ്മം ഒന്നുമാത്രം സത്യം; പ്രപഞ്ചം അസത്യം. അസത്യമായ പ്രപഞ്ചം സത്യംപോലെ തോന്നുന്നു.

ഇങ്ങനെ അസത്യം സത്യമായിത്തോന്നുന്നതിനുള്ള കാരണം മായയാകയാൽ ഇനിയത്തെ പ്രകരണംകൊണ്ടു് ആ മായയെ വിവരിക്കുന്നതായ 'മായാദർശനം' പറയപ്പെടുന്നു.

ഓം തത് സത്.

ഇതി അസത്യദർശനം.

# IV. മായാദർശനം.

ന വിദ്യതേ യാ സാ മായാ
വിദ്യാഽവിദ്യാ പരാഽപരാ
തമഃ പ്രധാനം പ്രകൃതിർ-
ബഹുധാ സൈവ ഭാസതേ. 1

പദാൎത്ഥം

യാ ന വിദ്യതേ=യാതൊന്നു് ഇല്ലയോ
സാ മായാ = അതു് മായയാകുന്നു.
സാ ഏവ = അതുതന്നെ
വിദ്യാ = വിദ്യയായും
അവിദ്യാ = അവിദ്യയായും
പരാ = പരയായും
അപരാ = അപരയായും
തമഃ = തമസ്സായും
പ്രധാനം = പ്രധാനമായും
പ്രകൃതിഃ = പ്രകൃതിയായും
(ഇതി) ബഹുധാ = (ഇങ്ങനെ) പല പ്രകാരത്തിൽ
ഭാസതേ = പ്രകാശിക്കുന്നു. (തോന്നുന്നു.)

ദീധിതി

യാതൊന്നു ഇല്ലയോ അതു് മായയാകുന്നു. അതു (മായ) തന്നെയാണു് വിദ്യയായും, അവിദ്യയായും, പരയായും, അപരയായും, തമസ്സായും, പ്രധാനമായും, പ്രകൃതിയായും ഇങ്ങനെ പല പ്രകാരത്തിൽ പ്രകാശിക്കുന്നതു്.

'മായാ' എന്ന പദത്തിനു് ഇല്ലാത്തതു് എന്നൎത്ഥമാകുന്നു; പരമാൎത്ഥത്തിൽ ഇല്ലാത്തതും വ്യവഹാരത്തിൽ മാത്രം ഉള്ളതും ആകുന്നു എന്നു താല്പൎയ്യം. ഇങ്ങനെ പരമാൎത്ഥത്തിൽ ഇല്ലാത്തതും, വ്യവഹാരത്തിൽ മാത്രം ഉള്ളതും ആയ ഒരേ മായതന്നെയാണു് വിദ്യാദികളായി പല പ്രകാരത്തിൽ തോന്നുന്നതു്.

അടുത്ത ഒൻപതു ശ്ലോകംകൊണ്ടു് മായയേയും, അതിന്റെ ഭേദങ്ങളായ വിദ്യാദികളേയും ഒരോന്നായി നിൎവ്വചിക്കുന്നു. അടുത്ത ശ്ലോകത്തിൽ മായയേ വിവരിക്കുന്നു.

പ്രാഗുത്പത്തേൎയ്യഥാ ƒഭാവോ
മൃദേവ ബ്രഹ്മണഃ പൃഥക്

ന വിദ്യതേ ബ്രഹ്മ ഹി യാ
സാ മായാ ( മേയവൈഭവാ. 2

യഥാ = യാതൊരു പ്രകാരം
(ഘടസ്യ) ഉത്പത്തേഃ പ്രാക് = (ഘടത്തിൻെറ) ഉത്പത്തിക്കുമുമ്പുള്ള
അഭാവഃ = അഭാവം (ഇല്ലായ്മ)
മൃത്ഏവ = മണ്ണുമാത്രമാകുന്നുവോ
(തഥാജഗതഃ) ഉത്പത്തേഃ പ്രാക് = അപ്രകാരം ജഗത്തിൻെറ ഉത്പത്തിക്കുമുമ്പു്
യാ ബ്രഹ്മണഃ പൃഥക് ന വിദ്യതേ = യാതൊന്നു് ബ്രഹ്മത്തിൽനിന്നന്യമായി ഇരിക്കുന്നില്ലയോ
യാ ബ്രഹ്മ ഹി = യാതൊന്നു ബ്രഹ്മംതന്നെയോ
സാ അമേയവൈഭവാ മായാ = അതു് അളക്കപ്പെട്ടുവാൻ കഴിയാത്തവൈഭവത്തോടുകൂടിയ മായയാകുന്നു.

ദീധിതി

യാതൊരു പ്രകാരം ഘടത്തിൻെറ ഉത്പത്തിക്കുമുമ്പുള്ള അഭാവം (ഘടപ്രാഗഭാവം) മണ്ണുമാത്രമായിരിക്കുന്നുവോ അതേപ്രകാരം ജഗത്തിൻെറ ഉത്പത്തിക്കുമുമ്പു് യാതൊന്നു ബ്രഹ്മത്തിൽനിന്നന്യമായിരിക്കുന്നില്ലയോ, അഥവാ യാതൊന്നു ബ്രഹ്മംതന്നെ ആയിരിക്കുന്നുവോ, അതു മനോവാക്കുകളേക്കൊണ്ടു് അളക്കപ്പെട്ടുവാൻ കഴിയാത്ത വൈഭവങ്ങളോടുകൂടിയ മായയാകുന്നു.

അഭാവം എന്നതിന്നു് ഇല്ലായ്മയെന്നാണു് ലൗകികവ്യവഹാരത്തിൽ അൎത്ഥമെങ്കിലും, നൈയായികമതപ്രകാരം അഭാവം ഒരു പദാർത്ഥമാകുന്നു, അദ്വൈതമതപ്രകാരവും ആ അഭാവം ഭാവത്തിൽ (സത്തയിൽ) നിന്നന്യമല്ല. ഘടത്തിൻെറ ഉത്പത്തിക്കുമുമ്പു് അതിൻെറ അഭാവം മണ്ണിൽ ഇരിക്കുന്നു—അഥവാ മണ്ണുതന്നെ ഘടാഭാവരൂപേണ ഇരിക്കുന്നു. അതുതൊണ്ടാണു ഘടത്തിൻെറ

ഉത്പത്തിക്കുമുമ്പുള്ള അഭാവം (ഘടപ്രാഗഭാവം) മൃത്താ യിരിക്കുന്നു എന്നു പറഞ്ഞതു്. അതായതു്, ഘടത്തിന്റെ അഭാവവും, മൃത്തിൻെറ ഭാവവും രണ്ടും ഒന്നാകുന്നു. എന്നാൽ വാസ്തവത്തിൽ ഘടത്തിൻെറ ഉത്പത്തിക്കുശേഷവും, ഘടത്തിൻെറ ഭാവം കല്പിതവും, മൃത്തിൻെറ ഭാവം മാത്രം ഉള്ളതും ആകുന്നു. ഒന്നിൻെറ അഭാവം എപ്പോഴും വേറൊന്നിൻെറ ഭാവത്തിൽ ഇരിക്കുന്നു; അതായതു്, ഘടത്തിൻെറ പ്രാഗഭാവം മൃത്തു് മാത്രമായിരിക്കുന്നതുപോലെ, വേറൊരു വസ്തു മാത്രമായിരിക്കുന്നു. അതുപോലെ തന്നെ, ജഗത്തിൻെറ ഉത്പത്തിക്കുമുമ്പു് അതിൻെറ അഭാവം ബ്രഹ്മത്തിൽനിന്നന്യമല്ലാത്ത ഒന്നിൽ ഇരിക്കുന്നു; അതായതു്, ബ്രഹ്മം മാത്രമായിരിക്കുന്നു. എന്നാൽ അവികാരിയായ ബ്രഹ്മത്തിൽനിന്നു വികാരത്തോടുകൂടിയ ഈ ജഗത്തു് എങ്ങനെ ഉണ്ടായിത്തീൎന്നു എന്നുള്ളതു് അനുമാനം മുതലായവയെക്കൊണ്ടു കണ്ടുപിടിക്കാൻ കഴിയാത്ത വിഷയമായിരിക്കുന്നു. അതുകൊണ്ടു്, ജഗത്തിന്റെ ഉത്പത്തിക്കു കാരണമായും, ബ്രഹ്മത്തിൽനിന്നന്യമല്ലാതേയും ഇരിക്കുന്ന ആ അഭാവത്തിന്നു് അമേയവൈഭവയായ മായ എന്നു പറയപ്പെട്ടു. അഥവാ, ആ മായ—ജഗത്തിൻെറ അഭാവം—ബ്രഹ്മംതന്നെ. പരമാൎത്ഥത്തിൽ ഇല്ലാത്തതു് യാതൊന്നോ അതാണു് മായ എന്നു മുമ്പിലത്തെ ശ്ലോകത്തിൽ പറഞ്ഞുവല്ലൊ. എന്നാൽ പരമാൎത്ഥത്തിൽ ഉള്ളതു് ബ്രഹ്മം ആകുന്നു. മായ ഇല്ലാതിരുന്നിട്ടും അതിന്റെ ശക്തി അനന്തവും ദുരൂഹവും ആകയാലും, അതിനെ 'അമേയവൈഭവാ' എന്നു പറഞ്ഞിരിക്കുന്നതു ഉചിതമാകുന്നു. മനസ്സു്, സങ്കല്പം മുതലായ എല്ലാവും മായതന്നെ.

അടുത്ത ശ്ലോകത്തിൽ മായയുടെ ഭേദമായി രണ്ടാമതു പറയപ്പെട്ട വിദ്യയെ നിൎവ്വചിക്കുന്നു.

അനാത്മാ ന സദാത്മാ സ-
ദിതി വിദ്യോതതേ യയാ
സാ വിദ്യേയം യഥാ രജ്ജു-
സർപ്പതത്ത്വാവധാരണം. 3

പദാർത്ഥം

അത്മാ സത് = ആത്മാവു സത്താകുന്നു.
അനാത്മാ ന സത് = അനാത്മാവു സത്തല്ല
ഇതി യയാ വിദ്യോതതേ = എന്നു യാതൊന്നു കൊണ്ടു പ്രകാശിക്കുന്നുവോ
സാ ഇയം വിദ്യാ = ആ ഇതു് വിദ്യയാകുന്നു.
യഥാ രജ്ജുസർപ്പതത്ത്വാവധാരണം = രജ്ജുവിനേയും അതിൽ പ്രതീതമായ സർപ്പത്തേയുംപററിയുള്ള യഥാർത്ഥജ്ഞാനംപോലെ

ദീധിതി

ആത്മാവു സത്താണെന്നും, (ആത്മാവിൽ അധ്യസ്തമായ) അനാത്മാവു സത്തല്ലെന്നും യാതൊന്നുകൊണ്ടു പ്രകാശിക്കുന്നുവോ അതു വിദ്യയാകുന്നു. എങ്ങനെയെന്നാൽ, രജ്ജുവിനെ രജ്ജുവെന്നും, അതിൽ പ്രതീതമായ സർപ്പത്തെ അസത്യമെന്നും അറിയുന്ന യഥാർത്ഥ ജ്ഞാനംപോലെ.

ലോകത്തിൽ വസ്തുക്കളെ തെററിദ്ധാരണ കൂടാതെ ഉള്ളതുപോലെ അറിയുന്നതിനുള്ള ജ്ഞാനത്തെ യഥാർത്ഥ ജ്ഞാനമെന്നു പറയുന്നു. ആത്മാവുമാത്രം ഉള്ളതാണെന്നും, ആത്മഭിന്നമായ സർവ്വും ഇല്ലാത്തതാണെന്നും വിദ്യോതിപ്പിക്കുന്ന യഥാർത്ഥ ജ്ഞാനത്തിനു് വിദ്യയെന്നുപേർ.

മായയ്ക്കു് പ്രകാശമയമായും (ജ്ഞാനരൂപമായും), തമോമയമായും (അജ്ഞാനരൂപമായും) രണ്ടു വശങ്ങൾ

ഉണ്ടു്. അവയിൽ പ്രകാശമയമായ വശമാണു് വിദ്യ യെന്നു പറയപ്പെടുന്നതു്. 'വിദ്യയാ ി മൃതമശ്നുതേ' (വിദ്യകൊണ്ടു് അമൃതത്തെ അനുഭവിക്കുന്നു) എന്നു ശ്രുതി ഉപദേശിച്ചിരിക്കുന്നതു് ഈ വിദ്യയെത്തന്നെയാകുന്നു. വിദ്യതന്നെ മോക്ഷത്തിനുള്ള സാക്ഷാൽ സാധനം.

തമോമയമായ അവിദ്യയെ അടുത്ത ശ്ലോകത്തിൽ വിവരിക്കുന്നു.

ആത്മാ ന സദനാത്മാ സ-
ദിതി വിദ്യോതതേ യയാ
സൈവാവിദ്യാ യഥാ രജ്ജു-
സൎപ്പയോരയഥാൎത്ഥദൃക്. 4

പദാൎത്ഥം

ആത്മാ ന സത് = ആത്മാവു് സത്തല്ല.
അനാത്മാ സത് = അനാത്മാവു് സത്താകുന്നു.
ഇതി യയാ വിദ്യോതതേ = എന്നു യാതൊന്നു കൊണ്ടു പ്രകാശിക്കുന്നുവോ
സാ ഏവ അവിദ്യാ = അതുതന്നെ അവിദ്യ.
യഥാ രജ്ജുസൎപ്പയോഃ അയഥാൎത്ഥദൃക് = രജ്ജുവിനേയും അതിൽ പ്രതീതമായ സൎപ്പത്തേയും പററിയുള്ള അയഥാൎത്ഥദൎശനംപോലെ.

ദീധിതി

ആത്മാവു സത്തല്ലെന്നും, (ആത്മാവിൽ അധ്യസ്തമായ) അനാത്മവസ്തു സത്താണെന്നും യാതൊന്നിൽ പ്രകാശിക്കപ്പെടുന്നുവോ അതുതന്നെ അവിദ്യ. എങ്ങനെ യെന്നാൽ രജ്ജുവിനെ രജ്ജുവല്ലെന്നും, അതിൽ പ്രതീതമായ സൎപ്പത്തെ സത്യമായ സൎപ്പമെന്നും അറിയുന്ന അയഥാൎത്ഥജ്ഞാനം പോലെ.

ജ്ഞാനരൂപമായിരിക്കുന്നതു് വിദ്യയും, അജ്ഞാനരൂപമായിരിക്കുന്നതു് അവിദ്യയും ആകുന്നു. വിദ്യയ്ക്കു

നേരേ വിപരീതമായ സ്വഭാവത്തോടു കൂടിയതു് അവിദ്യ യെന്നു സാരം.

'അനിത്യാശുചിദുഃഖാനാത്മസു നിത്യശുചിദുഃഖാ ത്മഖ്യാതിരവിദ്യ.' (അനിത്യമായും, അശുചിയായും, ദുഃ ഖമായും, അനാത്മാവായും ഇരിക്കുന്ന വസ്തുക്കളിൽ നിത്യ മെന്നും, ശുചിയെന്നും, സുഖമെന്നും, ആത്മാവെന്നും ഉള്ള ബോധം അവിദ്യയാകുന്നു.) എന്നു പതഞ്ജലിയും പറഞ്ഞി ട്ടുണ്ടു്.

അടുത്ത ശ്ലോകത്തിൽ, മൂന്നാമതു് പറയപ്പെട്ട പര യെന്ന മായാഭേദത്തെ വിവരിക്കുന്നു.

ഇന്ദ്രിയാണി മനോബുദ്ധി–
പഞ്ചപ്രാണാദയോ യയാ
വിസൃജ്യന്തേ സൈവ പരാ
സൂക്ഷ്മാംഗാനി ചിദാത്മനഃ 5

പദാർത്ഥം

ചിദാത്മനഃ = ചിദാത്മാവായ ജീവന്റെ
സൂക്ഷ്മാംഗാനി = സൂക്ഷ്മാംഗങ്ങളായ
ഇന്ദ്രിയാണി = ജ്ഞനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും
മനോബുദ്ധിപഞ്ചപ്രാണാദയഃ = മനസ്സ്, ബുദ്ധി, പഞ്ചപ്രാണങ്ങൾ മുതലായവയും
യയാ = യാതൊന്നിനാൽ
വിസൃജ്യന്തേ = സൃഷ്ടിക്കപ്പെടുന്നുവോ
സാ ഏവ പരാ = അതുതന്നെ പരയെന്ന മായ.

ദീധിതി

ചിദാത്മാവായ ജീവന്റെ സൂക്ഷ്മാംഗങ്ങളായ ജ്ഞാ നേന്ദ്രിയങ്ങളും; കർമ്മേന്ദ്രിയങ്ങളും, മനസ്സ്, ബുദ്ധി, പഞ്ച പ്രാണങ്ങൾ മുതലായവയും യാതൊന്നിനാൽ സൃഷ്ടിക്ക പ്പെടുന്നുവോ അതുതന്നെ 'പരാ' എന്ന മായ.

ശ്രോത്രം, ചക്ഷുസ്സ്, സ്പൎശനം, രസനാ, ഘ്രാണം ഇവ അഞ്ചും ജ്ഞാനേന്ദ്രിയങ്ങളും, വാക്, പാണി, പാദം, പായു, ഉപസ്ഥം ഇവ അഞ്ചും കൎമ്മേന്ദ്രിയങ്ങളും' പ്രാണൻ അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ ഇവ പഞ്ചപ്രാണങ്ങളും ആകുന്നു. ഇവയെല്ലാം ചിദാത്മാവായ ജീവന്റെ സൂക്ഷ്മാംഗങ്ങളാകുന്നു. ജീവനും ബ്രഹ്മവും രണ്ടും ചിദാത്മാവുതന്നെ. നിരവയവമായ ബ്രഹ്മത്തിനു ഈ സൂക്ഷ്മാംഗങ്ങൾ വന്നുചേൎന്നപ്പോൾ അതിന്നു ജീവൻ എന്ന പേർ സിദ്ധിച്ചു. ഇങ്ങനെ, അംഗങ്ങളില്ലാത്ത ബ്രഹ്മത്തിന്ന് അംഗങ്ങളേ സൃഷ്ടിച്ചു ജീവത്വവ്യാമോഹമുണ്ടാക്കിത്തീൎത്ത ആ മായാവിശേഷത്തെ പരയെന്നു പറയുന്നു.

ഈ പരതന്നെയാണ് ജീവന്റെ സുഖദുഃഖാദികളായ വ്യാമോഹങ്ങൾക്കു കാരണം എന്നു അടുത്ത ശ്ലോകത്തിൽ പറയുന്നു.

അംഗാന്യേതന്യവഷ്ടഭ്യ
സുഖി ദുഃഖീവ മുഹ്യതി
ചിദാത്മാ മായയാ സ്വസ്യ
തത്ത്വതോസ്തി ന കിഞ്ചന. 6

പദാൎത്ഥം

ചിദാത്മാ = ചിത്സ്വരൂപനായ ആത്മാവു് (ജീവൻ)
സ്വസ്യ മായയാ = തന്റെ മായകൊണ്ടു്
ഏതാനി അംഗാനി അവഷ്ടഭ്യ = ഈ അംഗങ്ങളേ അവലംബിച്ചു
സുഖീ ഇവ = സുഖിയെന്നപോലെയും,
ദുഃഖീ ഇവ = ദുഃഖിയെന്നപോലെയും,
മുഹ്യതി = മോഹിക്കുന്നു.
തത്ത്വതഃ = പരമാൎത്ഥത്തിൽ
കിഞ്ചന ന അസ്തി = ഒന്നുംതന്നെ ഇല്ല.

ദീധിതി

ചിത്സ്വരൂപനായ ആത്മാവ് (ജീവൻ) തൻെറ പരയെന്നുള്ള മായകൊണ്ട് ഈ അംഗങ്ങളെ (മേൽ പറയപ്പെട്ട ഇന്ദ്രിയാദികളായ അംഗങ്ങളേ) അംഗീകരിച്ചിട്ട സുഖിയെന്നപോലെയും, ദുഃഖിയെന്നപോലെയും മോഹിക്കുന്നു. എന്നാൽ പരമാൎത്ഥത്തിൽ ഒന്നുംതന്നെ ഇല്ലാത്തതാകുന്നു.

ജീവന്നു വൈഷയികങ്ങളായ സുഖദുഃഖങ്ങൾ ഉണ്ടാകുമ്പോൾ, അവ തൻേറ സുഖദുഃഖങ്ങളാണെന്നും, താൻ തന്നെ ആ സുഖദുഃഖങ്ങളേ അനുഭവിക്കുന്നു എന്നും വിചാരിച്ച സുഖിയേന്നപോലെയും ദുഃഖിയെന്നപോലെയും വ്യാമോഹിക്കുന്നു. എന്നാൽ വാസ്തവത്തിൽ ആ സുഖദുഃഖാദികൾ കല്പിതങ്ങളാകയാൽ അസത്യങ്ങളാകുന്നു. ചിദാത്മാവായ ജീവൻ സദാപി സുഖദുഃഖാദിവിനിൎമ്മുക്തനാകുന്നു. സുഖിയെന്നും ദുഃഖിയെന്നും വ്യാമോഹിക്കുന്നതിനുള്ള കാരണം 'പരാ' എന്ന മായ മാത്രമാകുന്നു.

സൂക്ഷ്മരൂപയായ പരയുടെതന്നെ സ്ഥൂലരൂപമായ അപരയെപ്പററി അടുത്ത ശ്ലോകത്തിൽ പറയുന്നു.

ഇന്ദ്രിയാണാം ഹി വിഷയഃ
പ്രപഞ്ചോऽയം വിസൃജ്യതേ
യയാ സൈവാപരാऽധ്യാത്മ-
സ്ഥൂലസങ്കല്പനാമയീ.

പദാൎത്ഥം

ഇന്ദ്രിയാണാം ഹി = ഇന്ദ്രിയങ്ങൾക്കുതന്നെ
വിഷയഃ = വിഷയമായ
അയം പ്രപഞ്ചഃ = ഈ സ്ഥൂലപ്രപഞ്ചം
യയാ = യാതൊരു മായയാൽ
വിസൃജ്യതേ = വിശേഷേണ സൃഷ്ടിക്കപ്പെടുന്നുവോ
സാ ഏവ = അതുതന്നെ

അധ്യാത്മസ്ഥൂലസംകല്പനാമയി അപരാ= ആത്മാ
വിലുള്ള സ്ഥൂലസംകല്പനകളുടെ സ്വരൂപമാ
യിരിക്കുന്ന അപര

ദീധിതി

ഇന്ദ്രിയങ്ങൾക്കുതന്നെ വിഷയമായ ഈ സ്ഥൂലപ്ര പഞ്ചം യാതൊരു മായയാൽ വിശേഷേണ സൃഷ്ടിക്കപ്പെ ടുന്നുവോ അതുതന്നെ ആത്മാവിലുള്ള സ്ഥൂലസങ്കല്പനക ളുടെ സ്വരൂപമായിരിക്കുന്ന അപര.

പഞ്ചഭൂതാത്മകമായ ഈ ദൃശ്യപ്രപഞ്ചം സംകല്പ കല്പിതമാണെന്നു മുമ്പു പറയപ്പെട്ടിട്ടുണ്ടല്ലോ. ആത്മാ വിൽ സ്ഥൂലസംകല്പനാരൂപേണ ഇരുന്നുകൊണ്ടു് ഇന്ദ്രി യഗോചരമായ ഈ സ്ഥൂലപ്രപഞ്ചത്തെ സൃഷ്ടിക്കുന്നതു് അപരയെന്ന മായയാകുന്നു. പരായെന്നതു് സൂക്ഷ്മവും, അ പരയെന്നതു് സ്ഥൂലവും ആകുന്നു.

അടുത്ത ശ്ലോകത്തിൽ തമസ്സെന്ന മായാഭേദത്തെ വിവരിക്കുന്നു.

ശുക്തികായാം യദാ ഽജ്ഞാനം
രജതസ്യ യഥാ മതി
കല്പിതസ്യ നിദാനം ത-
ത്തമ ഇത്യവഗമ്യതേ. 8

പദാൎത്ഥം

യഥാ = ഏതൊരു പ്രകാരം
ശുക്തികായാം = മുത്തുച്ചിപ്പിയിൽ
കല്പിതസ്യ = കല്പിതമായ
രജതസ്യ = രജതത്തിനു (രജതത്വബോധത്തിനു്)
അജ്ഞാനം = അജ്ഞാനം
നിദാനം = കാരണമായി

ഭവതി = ഭവിക്കുന്നുവോ
തഥാ = അപ്രകാരം
ആത്മനി = ആത്മാവിൽ
കല്പിതസ്യ = കല്പിതമായ
ജഗതഃ = ജഗത്തിന്ന്
നിദാനം = കാരണമായി
യദ് അജ്ഞാനം = യാതൊരു അജ്ഞാനമുണ്ടോ
തത് തമഃ ഇതി അവഗമ്യതേ = അതു തമസ്സെന്നു അറിയപ്പെടുന്നു.

ദീധിതി

ചിലർ മുത്തുച്ചിപ്പി കണ്ടു് "ഇതു വെള്ളിയാകുന്നു" എന്നു തെററിദ്ധരിക്കുന്നു. ഈ തെററിദ്ധാരണയ്ക്കു കാരണം അജ്ഞാനമാകുന്നു. അതുപോലെ ആത്മാവിൽ പ്രാപഞ്ചികബോധത്തിന്നു കാരണമായിരിക്കുന്ന അജ്ഞാനത്തെ തമസ്സ് എന്നു പറയുന്നു ആത്മാവിനെ ശരിയായി അറിയുമ്പോഠം ആത്മാവുമാത്രം ഉള്ളതാണെന്നും, പ്രപഞ്ചം ആത്മാവിൽ കല്പിതമാകയാൽ ഇല്ലാത്തതാണെന്നും അറിയാൻ കഴിയും. മുത്തുച്ചിപ്പിയിൽ വെള്ളിയുടെ അദ്ധ്യാസം ഉണ്ടാകുന്നതിന്നു് ഇരുട്ടു് (തമസ്സ്) കാരണമായിരിക്കുന്നതുപോലെ ആത്മാവിൽ ജഗത്തിൻെറ അദ്ധ്യാസത്തിന്നു കാരണം തമോരൂപമായ മായയാകുന്നു. വസ്തുക്കളെ ഉള്ളതുപോലെ അറിയുന്നതിന്നു പ്രതിബന്ധമായിരിക്കുന്നതു് ഇരുട്ടാകയാൽ ഈ മായയ്ക്കു് ഇരുട്ടിൻെറ പര്യായമായ തമസ്സെന്നു പേർ നൽകിയിരിക്കുന്നു.

അടുത്ത ശ്ലോകത്തിൽ 'പ്രധാന'മെന്ന മായയെ പറയുന്നു.

ധീയതേ ഽസ്മിൻ പ്രകൎഷേണ
ബീജേ വൃക്ഷ ഇവാഖിലം
അതഃ പ്രാധാന്യതോ വാസ്യ
പ്രധാനമിതി കഥ്യതേ 9

പദാൎത്ഥം

ബീജേ വൃക്ഷഃ ഇവ = ബീജത്തിൽ വൃക്ഷം എന്നപോലെ
അഖിലം = അഖിലപ്രപഞ്ചവും
അസ്മിൻ = ഇതിൽ (ഈ മായയിൽ)
പ്രകൎഷേണ ധീയതേ = അതിശയേന (മുഖ്യമായി) ഇരിക്കുന്നു.
ഇതി അതഃ വാ = എന്നുള്ളതുകൊണ്ടോ
അസ്യ = ഇതിന്റെ
പ്രാധാന്യതഃ വാ = പ്രാധാന്യംകൊണ്ടോ
ഇദം = ഇതു്
പ്രധാനം ഇതി കഥ്യതേ = പ്രധാനം എന്നു പറയപ്പെടുന്നു.

ദീധിതി

ബീജത്തിൽ വൃക്ഷം എന്നപോലെ അഖിലപ്രപഞ്ചവും ഇതിൽ(ഈ മായയിൽ)അതിശയേന (മുഖ്യമായി) ഇരിക്കുന്നു എന്നുള്ളതു ഹേതുവായിട്ടോ, അഥവാ പ്രാധാന്യം ഹേതുവായിട്ടോ ഇതു് പ്രധാനം എന്നു പറയപ്പെടുന്നു.

അണുപോലെ സൂക്ഷ്മമായ ഒരു ആലിൻവിത്തിനുള്ളിൽ വളരെ വലുതായ ഒരു ആൽവൃക്ഷം അടങ്ങിയിരിക്കുന്നതുപോലെ ഈ പ്രപഞ്ചം മുഴുവനും മായയിൽ അടങ്ങിയിരിക്കുന്നു. ഇങ്ങനെ പ്രപഞ്ചത്തെ ആസകലം ആ

ശ്ചൎയ്യകരമായ വിധത്തിൽ അടക്കിവെച്ചുകൊണ്ടിരിക്കുന്നതിനുള്ള ഒരു ശക്തി മായയിൽ ഇരിക്കുന്നതുകൊണ്ടു് അതിനെ പ്രധാനമെന്നു പറയുന്നു എന്നു മാത്രമല്ല, വിദ്യാദികളായ മറെറല്ലാററിനേക്കാളും പ്രാധാന്യമേറിയതുകൊണ്ടും ഇതിനെ പ്രധാനമെന്നു പറയുന്നതിൽ ദോഷമില്ല.

ഇനിയത്തെ ശ്ലോകത്തിൽ 'പ്രകൃതി'യെന്ന മായയെ വിവരിച്ചു ഈ മായാദശ്ശനം ഉപസംഹരിക്കുന്നു.

കരോരീതി പ്രകഷ്ഷേണ
പ്രകൃത്യൈവ ഗുണാൻ പൃഥക്
നിഗദ്യതേഽസൌ പ്രകൃതി-
രിതിഹ ത്രിഗുണാത്മികാ. 10

പദാത്ഥം

പ്രകൃത്യാഏവ = പ്രകൃത്യാതന്നെ (സ്വാഭാവികേനതന്നെ)
ഗുണാൻ = ഗുണങ്ങളെ (സത്വരജസ്തമോഗുണങ്ങളെ)
പ്രകഷ്ഷേണ = അതിശയകരമാകുംവണ്ണം (ഏററവും)
പൃഥക് കരോതി ഇതി = വേർതിരിച്ചുചെയ്യുന്നു എന്നുള്ളതുകൊണ്ടു്
അസൌ = ഇതു് (ഈ മായ)
ത്രിഗുണാത്മികാ = ത്രിഗുണസ്വരൂപമായിരിക്കുന്ന
പ്രകൃതിഃ ഇതി ഇഹ നിഗദ്യതേ = പ്രകൃതിയെന്നു പ്രസിദ്ധമായി പറയപ്പെടുന്നു.

ദീധിതി

ഈ മായ പ്രകൃത്യാതന്നെ സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളേയും അതിശയകരമാകുംവണ്ണം വേർതിരിക്കുന്നു എന്നുള്ളതുകൊണ്ടു്, ഇതു് ത്രിഗുണാത്മികയായ പ്രകൃതിയെന്നു് (ശ്രുതിസ്മൃതിപുരാണാദികളിൽ) പ്രസിദ്ധമായി പറയപ്പെടുന്നു.

സത്വരജസ്തമോഗുണങ്ങൾ സൃഷ്ടിക്കുമുമ്പ് മായയിൽ ഏകീഭവിച്ചു അടങ്ങിയിരിക്കുന്നു; സൃഷ്ടികാലത്തിൽ പ്രകൃതി അവയെ ആശ്ചര്യകരമാകുംവണ്ണം വേർതിരിക്കുന്നു, എന്നുള്ളതുകൊണ്ടു് അതിന്നു് ആ പേർ (പ്രകൃതിയെന്ന പേർ) സിദ്ധിച്ചു ഗുണഭേദം അനുസരിച്ചാണു് സൃഷ്ടിയിൽ വൈചിത്ര്യം കാണപ്പെടുന്നതു്. പ്രപഞ്ചത്തിന്റെ അപ്രകാരമുള്ള വൈചിത്ര്യത്തിന്നു കാരണമായിരിക്കുന്ന മായതന്നെ പ്രകൃതി.

ഈ ദർശനത്തിൽ മായതന്നെ വിദ്യ, അവിദ്യ, പര, അപര, തമസ്സ്, പ്രധാനം, പ്രകൃതി എന്നിങ്ങനെ എട്ടു പ്രകാരത്തിൽ വിവരിക്കപ്പെട്ടു പരമാത്മാവസ്ഥയിൽ ഇല്ലാത്തതായിരിക്കുന്നതിനാൽ മായയെന്നും, ആത്മാനാത്മവിവേകത്തിന്നു കാരണമായിരിക്കുന്നതിനാൽ വിദ്യയെന്നും, വിപരീതജ്ഞാനത്തിന്നു് (അവിവേകത്തിന്നു്) ഹേതുവായിരിക്കുന്നതിനാൽ അവിദ്യയെന്നും, സൂക്ഷ്മരൂപമായിരുന്നുംകൊണ്ടു ജീവന്റെ സൂക്ഷ്മാംഗങ്ങളായ ഇന്ദ്രിയാദികളെ സൃഷ്ടിക്കുന്നതിനാൽ പരയെന്നും, സ്ഥൂലരൂപത്തിലിരുന്നുംകൊണ്ടു് ഇന്ദ്രിയവിഷയമായ സ്ഥൂലപ്രപഞ്ചത്തെ സൃഷ്ടിക്കുന്നതിനാൽ അപരയെന്നും, അന്ധകാരരൂപേണ ഇരുന്നുംകൊണ്ടു അധ്യാസത്തിന്നു നിദാനമായിരിക്കുന്നതിനാൽ തമസ്സെന്നും, അഖിലപ്രപഞ്ചത്തേയും പ്രകർഷേണ (അതിശയേന) തന്നിൽ ധരിച്ചിരിക്കുന്നതുകൊണ്ടു പ്രധാനമെന്നും, പ്രകൃത്യാതന്നെ ത്രിഗുണാത്മികയായിരുന്നുംകൊണ്ടു് സത്വരജസ്തമോഗുണങ്ങളെ പ്രകർഷേണ പൃഥക്കരിക്കുന്നതു ഹേതുവായിട്ടു പ്രകൃതിയെന്നും പറയപ്പെടുന്നു. ഇത്രയും മുഖ്യമായിട്ടുള്ള വിഭാഗമാകുന്നു. ഇനിയും സൂക്ഷ്മമായി നോക്കിയാൽ ബഹുവിധ വൈചിത്ര്യങ്ങളെ അനുസരിച്ചു ബഹുപ്രകാരമായി വിഭജിക്കാവുന്നതാണു്. എങ്കിലും ഈ എട്ടു വിഭാഗത്തിൽ എല്ലാം സാമാന്യേന അ

ടങ്ങുന്നതുകൊണ്ടു ഇത്രയും വിവരിച്ചു് ഈ ദർശനത്തെ ഉപസംഹരിച്ചിരിക്കുന്നു.

ഇനി, സർവ്വ വ്യവഹാരങ്ങൾക്കും കാരണമായ ഭാനത്തെ വിവരിക്കുന്ന ഭാനദർശനം പറയപ്പെടും.

ഓം തത് സത്.

ഇതി മായാദർശനം.

# V. ഭാനദർശനം.

അന്തർബഹിർവ്വദാസീനം
സദാ ഭ്രമരചഞ്ചലം
ഭാനം ദ്വിധൈവ സാമാന്യം
വിശേഷ ഇതി ഭിദ്യതേ. 1

പദാർത്ഥം

ബഹിർവത് അന്തഃ ആസീനം = വെളിയിൽ എന്നപോലെ ഉള്ളിൽ ഇരുന്നുകൊണ്ടിരിക്കുന്നതും
സദാഭ്രമരചഞ്ചലംഭാനം= എല്ലായ്പ്പോഴുംഭ്രമരംപോലെ (വണ്ടുപോലെ) ചഞ്ചലമായിരിക്കുന്നതും ആയ ഭാനം
സാമാന്യം വിശേഷഃ ഇതി = സാമാന്യമെന്നും വിശേഷമെന്നും
ദ്വിധാ ഏവ ഭിദ്യതേ = രണ്ടു പ്രകാരമായിട്ടു വേർതിരിക്കപ്പെടുന്നു

ദീധിതി

വെളിയിലെന്നപോലെ ഉള്ളിൽ ഇരുന്നുകൊണ്ടിരിക്കുന്നതും, എല്ലായ്പ്പോഴും വണ്ടു പോലെ ചഞ്ചലമായിരിക്കുന്നതുമായ ഭാനം സാമാന്യമെന്നും വിശേഷമെന്നും രണ്ടു പ്രകാരമായിട്ടുതന്നെ വേർതിരിക്കപ്പെടുന്നു.

ഭാനം എന്നതു്, സർവ്വവ്യവഹാരങ്ങൾക്കും കാരണമായി വൃത്തിരൂപമായിരിക്കുന്ന തോന്നൽ ആകുന്നു. ഈ ഭാനം വെളിയിൽ ഇരിക്കുന്നതുപോലെ ഉള്ളിലും ഇരിക്കുന്നു. അഥവാ വെളിയിൽ ഇരിക്കുന്നതുപോലെയും ഉള്ളിൽ ഇരിക്കുന്നതുപോലെയും തോന്നുന്നു പരിശോധിച്ചു നോക്കിയാൽ അതു് ഉള്ളിലുമില്ല, വെളിയിലുമില്ല. ഉള്ളിലും വെളിയിലും സ്ഥിതിയില്ലാത്തതുകൊണ്ടു അതിചഞ്ചലമെന്നു പറയപ്പെട്ടു ഇതിന്നു് വ്യവഹാരവ്യവസ്ഥയനുസരിച്ചു് സാമാന്യമെന്നും വിശേഷമെന്നും രണ്ടു ഭേദങ്ങൾ കല്പിക്കപ്പെടുന്നു. അതിനെ വഴിയെ വിവരിക്കും.

ഭാനത്തിന്നും ഭാനാശ്രയത്തിന്നും സ്ഥൂലം, സൂക്ഷ്മം, കാരണം, തുര്യം എന്നു നാലു ഭേദങ്ങൾ ഉണ്ടു്. അവയിൽ സ്ഥൂലമായ ഭാനവും ആശ്രയവും എന്തെന്നറിഞ്ഞതിന്നു ശേഷമല്ലാതെ സാമാന്യത്തേയും വിശേഷത്തെയും മനസ്സിലാക്കുവാൻ കഴിയാത്തതുകൊണ്ടു്, അടുത്ത ശ്ലോകത്തിൽ സ്ഥൂലാദികളായ നാലു ഭേദങ്ങളേയും, പിന്നത്തേതിൽ സ്ഥൂലഭാനസ്വരൂപത്തേയും വിവരിച്ചിട്ടു നാലാമത്തെ ശ്ലോകത്തിൽ സാമാന്യവിശേഷങ്ങളെ നിർവ്വചിക്കുന്നു.

സ്ഥൂലം സൂക്ഷ്മം കാരണം ച<br>തുര്യം ചേതി ചതുർവിധം<br>ഭാനാശ്രയം ഹി തന്നാമ<br>ഭാനസ്യാപ്യുപചര്യതേ. 2

പദാർത്ഥം

സ്ഥൂലം, സൂക്ഷ്മം, കാരണം, തുര്യം ച ഇതി= സ്ഥൂലമെന്നും, സൂക്ഷ്മമെന്നും, കാരണമെന്നും, തുര്യമെന്നും. ചതുർവിധം ഭാനാശ്രയം ഭവതി= നാലുവിധം ഭാനാശ്രയം ഉണ്ടു്.

തത് നാമ ഹി = അതതുപേരുതന്നെ
ഭാനസ്യ അപി = ഭാനത്തിന്നും
ഉപചര്യതേ ച = ഉപചരിക്കപ്പെടുകയും ചെയ്യുന്നു
ഇതി

സ്ഥൂലമെന്നും, സൂക്ഷ്മമെന്നും, കാരണമെന്നും, തുര്യമെന്നും നാലുവിധം ഭാനാശ്രയം ഉണ്ട്. ആ പേരുതന്നെ ഭാനത്തിന്നും ഉപചരിക്കപ്പെടുന്നു.

ഭാനത്തിന്നും ഭാനാശ്രയത്തിന്നും പ്രത്യേകം പ്രത്യേകം ചതുർവിധവിഭാഗങ്ങളുണ്ടെന്നർത്ഥം. അതായത്, സ്ഥൂലഭാനാശ്രയം, സൂക്ഷ്മഭാനാശ്രയം, കാരണഭാനാശ്രയം, തുര്യഭാനാശ്രയം എന്നു ഭാനാശ്രയങ്ങൾ നാലുവിധം ഉള്ളതുപോലെതന്നെ, സ്ഥൂലഭാനം, സൂക്ഷ്മഭാനം, കാരണഭാനം, തുര്യഭാനംഎന്നു ഭാനങ്ങളും നാലുവിധമുണ്ടെന്നു താല്പര്യം. സാമാന്യമെന്നും വിശേഷമെന്നുമുള്ള ഭേദം എല്ലാററിന്നും പൊതുവേ ഉള്ളതാകുന്നു. എങ്ങനെയെന്നാൽ, സാമാന്യസ്ഥൂലഭാനം, വിശേഷസ്ഥൂലഭാനം, സാമാന്യസ്ഥൂലഭാനാശ്രയം, വിശേഷസ്ഥൂലഭാനാശ്രയം, എന്നിങ്ങനെ സൂക്ഷ്മവും, കാരണവും, തുര്യവും ആയ എല്ലാ ഭാനങ്ങളും ഭാനാശ്രയങ്ങളും, സാമാന്യമെന്നും വിശേഷമെന്നും ഈരണ്ടായിപ്പിരിയുന്നു. അടുത്ത ശ്ലോകത്തിൽ സ്ഥൂലഭാനത്തെ വിവരിക്കുന്നു.

ദൃശ്യതാമിഹ കായോƒഹം
ഘടോƒയമിതി ദൃശ്യതേ
സ്ഥൂലമാശ്രിത്യ യദ്ഭാനം
സ്ഥൂലം തദിതി മന്യതേ. 3

പദാർത്ഥം

ഇഹ = ഇവിടെ (പ്രത്യക്ഷത്തിൽ)
ദൃശ്യതാം = കണ്ടാലും

അഹം കായഃ, അയംഘടഃ ഇതി= ഞാൻ ശരീരം, ഇതു് ഘടം എന്നിങ്ങനെ
സ്ഥൂലം ആശ്രിത്യ = സ്ഥൂലമായ വിഷയത്തെ (ഭാനാശ്രയത്തെ) ആശ്രയിച്ചു്
യദ്ഭാനം ദൃശ്യതെ=യാതൊരുഭാനം കാണപ്പെടുന്നുവോ
തദ് സ്ഥൂലം ഇതി മന്യതെ = അതു് സ്ഥൂലഭാനം എന്നു വിചാരിക്കപ്പെടുന്നു.

ദീധിതി

ഇവിടെ (പ്രത്യക്ഷത്തിൽ) കണ്ടുകൊൾക. ഞാൻ ശരീരം, ഇതു ഘടം എന്നിങ്ങനെ സ്ഥൂലമായ വിഷയത്തെ (ഭാനാശ്രയത്തെ) ആശ്രയിച്ചു് യാതൊരു ഭാനം കാണപ്പെടുന്നുവോ അതു സ്ഥൂലഭാനമെന്നു് അറിയപ്പെടുന്നു. ഞാൻ ശരീരം, ഇതു ഘടം ഇത്യാദി വ്യവഹാരങ്ങൾ ദൃശ്യങ്ങളായ സ്ഥൂലവിഷയങ്ങളേ ആശ്രയിച്ചുവരുന്നവയാകയാൽ ആമാതിരി വ്യവഹാരങ്ങൾക്കു കാരണമായ ഭാനം സ്ഥൂലഭാനമെന്നു പറയപ്പെട്ടു. സ്ഥൂലവിഷയങ്ങളുടെ തോന്നൽ സ്ഥൂലഭാനമാകുന്നു എന്നു സാരം. ഈ സ്ഥൂലഭാനത്തെ ജാഗ്രദവസ്ഥയിൽ എല്ലാവരും പ്രത്യക്ഷമായി അനുഭവിച്ചറിയുന്നു.

ഇനി സാമാന്യവിശേഷങ്ങളായ ഭാനങ്ങളെ വിവരിക്കുന്നു.

അത്ര കായോ ഘട ഇതി
ഭാനം യത്തദ്വിശിഷ്യതേ
തഥാഽഹമയമിതി യത്
സാമാന്യമിതി ച സ്മൃതം. 4

പദാൎത്ഥം

അത്ര = ഇവിടെ (മേൽപറയപ്പെട്ടതിൽ)
കായഃ ഘട ഇതി ഭാനം യദ് = കായമെന്നും ഘടമെന്നുമുള്ള ഭാനം യാതൊന്നോ

തദ് വിശിഷ്യതേ = അതു് വിശേഷഭാനമാകുന്നു.
തഥാ = അതുപോലെ
അഹം അയം ഇതി ഭാനം യത് = ഞാൻ എന്നും,
ഇതു് എന്നും ഉള്ള ഭാനം യാതൊന്നോ
തത് സാമാന്യം ഇതി ച സ്മൃതം = അതു സാമാന്യമെന്നും അറിയപ്പെടുന്നു.

ദീധിതി

ഇവിടെ 'കായ'മെന്നും, ഘടമെന്നുമുള്ള ഭാനം യാതൊന്നോ അതു് വിശേഷഭാനമാകുന്നു. അതുപോലെ, 'ഞാൻ' എന്നും, 'ഇതു്' എന്നുമുള്ള ഭാനം യാതൊന്നോ അതു സാമാന്യ ഭാനമെന്നും അറിയപ്പെടുന്നു.

കായം, ഘടം, പടം, മഠം മുതലായവയെല്ലാം ഓരോന്നും പ്രത്യേകം പ്രത്യേകം വിശേഷമുള്ളവയാകയാൽ, ഇതരേതരഭേദവിശിഷ്ടങ്ങളാകയാൽ, അവയുടെ ഭാനത്തിന്നു വിശേഷഭാനമെന്നു പറയപ്പെട്ടു. കായം ഘടപടാദിഭേദങ്ങളാൽ വിശിഷ്ടമാകുന്നു. പടം കായഘടാദികളാകുന്ന ഇതരങ്ങളുടെ ഭേദങ്ങളാൽ വിശിഷ്ടമാകുന്നു. ഇങ്ങനെ ഓരോന്നും ഇതരഭേദവിശിഷ്ടമാകുന്നു. അതിനാൽ അവയുടെ ഭാനം വിശേഷഭാനമാകുന്നു. ഞാൻ, അതു്, ഇതു് മുതലായവ കായം, ഘടം, പടം മുതലായവയെ വ്യക്തിഭേദമാകുന്ന വിശേഷം കൂടാതെ സാമാന്യമായി, പൊതുവിൽ, നിർദ്ദേശിക്കുന്നവയാകയാൽ അവയുടെ ഭാനത്തിന്നു സാമാന്യഭാനമെന്നും പറയപ്പെട്ടു സ്ഥൂലസൂക്ഷ്മാദികളായ നാലിന്നും സാമാന്യ വിശേഷഭേദങ്ങളുണ്ടെന്നു അറിയേണ്ടതാകുന്നു

ഇനി സൂക്ഷ്മഭാനം പറയപ്പെടുന്നു.

ഇന്ദ്രിയാണി മനോബുദ്ധീ
വിഷയാഃ പഞ്ച വായവഃ

ഭാസ്യന്തേ യേന തൽ സൂക്ഷ്മ-
മസ്യ സൂക്ഷ്മാശ്രയത്വതഃ 5

പദാർത്ഥം

ഇന്ദ്രിയാണി = ശ്രോത്രാദികളായ ഇന്ദ്രിയങ്ങളും
മനോബുദ്ധി = മനസ്സും ബുദ്ധിയും
വിഷയാഃ = ശ്രോത്രാദികളുടേയും മനോബുദ്ധികളുടേയും വിഷയങ്ങളായ ശബ്ദരൂപാദികളും
പഞ്ച വായവഃ = പ്രാണാദിപഞ്ചവായുക്കളും
യേന ഭാസ്യന്തേ = യാതൊന്നിനാൽ ഭാനംചെയ്യപ്പെടുന്നുവോ
അസ്യ സൂക്ഷ്മാശ്രയത്വതഃ = ഇതിന്റെ സൂക്ഷ്മാശ്രയത്വം ഹേതുവായിട്ട്
തത് സൂക്ഷ്മം (ഇതി മന്യതേ) = അതു് സൂക്ഷ്മഭാനമെന്നു അറിയപ്പെടുന്നു.

ദീധിതി

ശ്രോത്രം, ചക്ഷസ്സ് മുതലായ ഇന്ദ്രിയങ്ങളും, മനസ്സും ബുദ്ധിയുമാകുന്ന അന്തഃകരണവും, ശ്രോത്രാദികളുടേയും, അന്തഃകരണത്തിന്റേയും വിഷയങ്ങളായ ശബ്ദം, രൂപം മുതലായവയും, പ്രാണൻ, അപാനൻ മുതലായ പഞ്ചവായുക്കളും യാതൊന്നിനാൽ ഭാനംചെയ്യപ്പെടുന്നുവോ, ആ യാതൊന്നു സൂക്ഷ്മാശ്രയമായതുകൊണ്ടു് അതു് സൂക്ഷ്മഭാനമെന്നു അറിയപ്പെടുന്നു.

സൂക്ഷ്മഭാനം സൂക്ഷ്മഭാനാശ്രയത്തെ ആശ്രയിച്ചുണ്ടാകുന്നതാകുന്നു. ശ്രോത്രത്തിന്നു് ശബ്ദത്തെ ഗ്രഹിക്കുന്നതിലും, ചക്ഷസ്സിന്നു് രൂപത്തെ ഗ്രഹിക്കുന്നതിലും, ത്വക്കിന്നു് സ്പർശത്തെ ഗ്രഹിക്കുന്നതിലും, നാക്കിന്നു് രസത്തെ ഗ്രഹിക്കുന്നതിലും, മൂക്കിന്നു് ഘ്രാണത്തെ ഗ്രഹിക്കുന്നതിലും, പ്രത്യേകം പ്രത്യേകം സൂക്ഷ്മമായ ഗ്രഹണശക്തിയുണ്ടു്. വെളിയിൽ വേറൊരു സ്ഥലത്തുനിന്നുണ്ടാകുന്ന

ഒരു ശബ്ദത്തെ ശ്രോത്രേന്ദ്രിയംകൊണ്ടു നാം കേൾക്കുന്നതു് ആ സൂക്ഷ്മമായ ഗ്രഹണശക്തിയുടെ സഹായത്താൽ മാത്രമാണു്. ആ ഗ്രഹണശക്തികൊണ്ടുതന്നെയാണു ചക്ഷുസ്സ് മുതലായ മററു ഇന്ദ്രിയങ്ങൾ വിഷയങ്ങളെ ഗ്രഹിക്കുന്നതും, മനസ്സു വിചാരിക്കുന്നതും, ബുദ്ധി വിവേചിക്കുന്നതും പ്രാണാദി വായുക്കളുടെ ഗതിഭേദങ്ങറിയപ്പെടുന്നതും, ഈ ഗ്രഹണശക്തിയുടെ പ്രഭാവംകൊണ്ടുതന്നെയാണു് ഇന്ദ്രിയാദികളായി മേൽപറയപ്പെട്ടവയെല്ലാം ഉണ്ടെന്നുതന്നെ നമുക്കു തോന്നുന്നതു്. എന്നാൽ ഇതിന്റെ സ്വരൂപം എന്താണെന്നറിവാൻ പാടില്ലാത്തവണ്ണം ഇതു് അതിസൂക്ഷ്മമായിരിക്കുന്നു. ഇങ്ങനെ സൂക്ഷ്മമായ ഒന്നിനെ ആശ്രയിച്ചാണു് ഇന്ദ്രിയ മനോബുദ്ധികളുടേയും, ശബ്ദാദിവിഷയങ്ങളുടേയും, പ്രാണാദിവായുക്കളുടേയും ഭാനം ഉണ്ടാകുന്നതു്. അതുകൊണ്ടു്, ആ ഭാനം ആ സൂക്ഷ്മമായ ഭാനാശ്രയത്തെ ആശ്രയിച്ചുണ്ടാകുന്നതിനാൽ, അതു് സൂക്ഷ്മഭാനമെന്നു പറയപ്പെടുന്നു. സ്വപ്നാവസ്ഥയിലാണു് സൂക്ഷ്മഭാനത്തിൻെറ സ്പഷ്ടമായ അനുഭവം നമുക്കുണ്ടാകുന്നതു്. സ്വപ്നാവസ്ഥയിൽ ഇന്ദ്രിയാദികൾക്കു് വിഷയങ്ങളോടു യാതൊരു സംബന്ധവുമില്ലാതിരുന്നും, ശ്രോത്രാദികളായ ആ ഇന്ദ്രിയങ്ങൾ ശബ്ദരൂപാദികളെ സൂക്ഷ്മമായി ഗ്രഹിക്കുന്നതായി, സ്വപ്നാവസ്ഥയെ അനുഭവിച്ചിട്ടുള്ള ഏവർക്കും അനുഭവമുണ്ടാകുന്നു—അഥവാ, എല്ലാവരും സ്വപ്നത്തിൽ സൂക്ഷ്മഭാനത്തെ അനുഭവിച്ചറിയുന്നു.

ഇനി, ഇതിലും സൂക്ഷ്മവും, സുഷുപ്തിപ്രത്യക്ഷവുമായ കാരണഭാനത്തെ പറയുന്നു.

അജ്ഞോഽഹമിതി യദ്ഭാനം
തത് കാരണമുദാഹൃതം
അത്രാഹമിതി സാമാന്യം
വിശേഷോഽജ്ഞ ഇതി സ്ഫുരത്. 6

പദാർത്ഥം

അഹം അജ്ഞഃ = ഞാൻ അജ്ഞൻ
(ഞാൻ അറിയാത്തവനായിരുന്നു)
ഇതി ഭാനം യത് = എന്നുള്ള ഭാനം യാതൊന്നോ
തത് കാരണം ഇതി ഉദാഹൃതം = അതു്
കാരണഭാനം എന്നു പറയപ്പെടുന്നു.
അത്ര = ഇവിടേ
അഹം ഇതി സ്ഫുരത് യത് തത് സാമാന്യം =
ഞാൻ എന്നു സ്ഫുരിക്കുന്നതു യാതൊന്നോ അതു സാ
മാന്യഭാനവും
അജ്ഞഃ ഇതി സ്ഫുരത് യത് തത് വിശേഷ ച
ഭവതി = അജ്ഞൻ എന്നു സ്ഫുരിക്കുന്നതു് യാതൊ
ന്നോ അതു വിശേഷഭാനവും ആകുന്നു.

ദീധിതി

ഞാൻ അജ്ഞൻ (ഞാൻ അറിയാത്തവനായിരിക്കുന്നു) എന്നുള്ള ഭാനം യതൊന്നോ അതു് കാരണഭാനമെന്നു പറയപ്പെടുന്നു. ഇവിടെ, ഞാൻ എന്നു സ്ഫുരിക്കുന്നതു് സാമാന്യഭാനവും, അജ്ഞൻ എന്നു സ്ഫുരിക്കുന്നതു് വിശേഷഭാനവും ആകുന്നു.

മുമ്പിലത്തെ ശ്ലോകത്തിൽ സൂക്ഷ്മങ്ങളായ ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങളുടേയും മനോബുദ്ധികളുടേയും വിഷയങ്ങൾ, പ്രാണാദിപഞ്ചവായുക്കൾ എന്നിവയുടെ ഭാനത്തെപ്പററി—അതായതു് സൂക്ഷ്മഭാനത്തെപ്പററി—പറഞ്ഞു ഈ ശ്ലോകത്തിൽ അതിനേക്കാൾ സൂക്ഷ്മമായ കാരണഭാനത്തെപ്പററി പറയുന്നു. ഇന്ദ്രിയങ്ങളുടേയും, മനസ്സിൻേറയും, ബുദ്ധിയുടേയും അങ്ങേപ്പുറത്തു്, അറിവിനേ മറച്ചുംകൊണ്ടു്, 'അജ്ഞോഽഹം' (ഞാൻ

അജ്ഞൻ, ഞാൻ അറിയുന്നില്ല)എന്ന പ്രതീതിക്കു കാരണമായി ഒരു അജ്ഞാനം ഇരിപ്പുണ്ട്. ആ അജ്ഞാനം തന്നെയാണ് സ്ഥൂലസൂക്ഷ്മങ്ങളായ ഭാനങ്ങൾക്കും ഭാനാശ്രയങ്ങൾക്കും കാരണമായിരിക്കുന്നത്. ഈ കാരണമായ അജ്ഞാനം നിമിത്തമാണ് 'അജ്ഞോƒഹം' (ഞാൻ അജ്ഞൻ) എന്നുള്ള ഭാനം നമുക്ക് ഉണ്ടാകുന്നത്. അതുകൊണ്ട് ഈ ഭാനം കാരണഭാനമെന്നു പറയപ്പെടുന്നു. സുഷുപ്തികാലത്തിൽ ഈ ഭാനത്തിന്റെ അനുഭവം എല്ലാവർക്കും വ്യക്തമായി ഉണ്ടാകുന്നു. 'ഞാൻ സുഖമായുറങ്ങി; ഒന്നും അറിഞ്ഞില്ല'എന്നു സുഷുപ്തിയനുഭവിച്ചവർ ഓരോരുത്തരും പറയുന്നതു് ലോകത്തിൽ പ്രസിദ്ധമാണല്ലോ. ഇവിടെ 'ഞാൻ' എന്നുള്ളതു് പൊതുവിൽ എല്ലാ വ്യക്തികളിലും വ്യാപകമായി, ഏകമായിരിക്കുന്നതിനാൽ സാമാന്യവും 'അജ്ഞൻ' എന്നുള്ളതു് അഹംവ്യക്തി വൃത്തിയായി. പരിഛിന്നമായി അനന്തമായിരിക്കുന്നതിനാൽ വിശേഷവും ആകുന്നു.

ഇനിയത്തെ ശ്ലോകത്തിൽ, എല്ലാ ഭാനങ്ങളേക്കാളും സൂക്ഷ്മവും, ജാഗ്രത്സ്വപ്നസുഷുപ്തികളുടെ അങ്ങേപ്പുറത്തുള്ളതുര്യാവസ്ഥയിലെ അനുഭവവും, എല്ലാററിലും ഒടുവിലത്തേതുമായ തുര്യഭാനത്തെ പറയുന്നു.

അഹം ബ്രഹ്മേതി യദ്ഭാനം
തത്തുര്യമിതി ശംസ്യതേ
സാമാന്യമഹമിത്യംശോ
ബ്രഹ്മേത്യത്ര വിശിഷ്യതേ. 7

പദാർത്ഥം

അഹം ബ്രഹ്മ ഇതി ഭാനം യത് = 'ഞാൻബ്രഹ്മം'
എന്നുള്ള ഭാനം യാതൊന്നോ

തത് തുഷ്ടം ഇതി ശംസ്യതേ = അതു് തുഷ്ടഭാനം എന്നു പ്രശംസിക്കപ്പെടുന്നു.

അത്ര = അവിടെ

അഹം ഇതി അംശഃ സാമാന്യം ='ഞാൻ' എന്നുള്ള അംശം സാമാന്യഭാനമാകുന്നു.

ബ്രഹ്മ ഇതി അംശഃ വിശിഷ്യതേ = 'ബ്രഹ്മം' എന്നുള്ള അംശം വിശേഷഭാനമാകുന്നു.

ദീധിതി

'ഞാൻ ബ്രഹ്മം' എന്നുള്ള ഭാനം യാതൊന്നോ അതു് തുഷ്ടഭാനമെന്നു പ്രശംസിക്കപ്പെടുന്നു. ഇവിടെ, 'ഞാൻ' എന്നുള്ള അംശം സാമാന്യഭാനവും, 'ബ്രഹ്മം' എന്നുള്ള അംശം വിശേഷഭാനവും ആകുന്നു.

ധ്യാനനിഷ്ഠന്മാരായ യോഗികൾക്കു് സവികല്പസമാധിയിൽ, സുഷുപ്തിയിലുള്ള അജ്ഞാനത്തിന്റെ അങ്ങെപ്പുറത്തു്, തുര്യാവസ്ഥയിൽ, ബ്രഹ്മാകാരവൃത്തിരൂപേണ ഉണ്ടാകുന്ന അനുഭവമാകുന്നു തുഷ്ടഭാനം ബ്രഹ്മം ഭാനത്തിനു വിഷയമാകാതെ നിർഗ്ഗുണമായിരിക്കുന്ന ഒന്നാകുന്നു; എങ്കിലും, ബ്രഹ്മത്തിൻെറ സ്വരൂപത്തെ അനുസന്ധാനംചെയ്തുകൊണ്ടു അഭേദേന ബ്രഹ്മധ്യാനം ചെയ്യുന്ന ധ്യാനയോഗികൾക്കു് 'അഹം ബ്രഹ്മ' (ഞാൻ ബ്രഹ്മം) എന്നഭാനമുണ്ടാകുന്നു. സ്വരൂപധ്യാനബലംകൊണ്ടു ഇന്ദ്രിയാദികളുടെ വാസനകളും, സുഷുപ്തിയിൽ 'അജ്ഞോƒഹം' (ഞാൻ അജ്ഞൻ) എന്ന പ്രതീതിക്കു കാരണമായ അജ്ഞാനവും ക്ഷീണതയെ പ്രാപിക്കുമ്പോഴാണു് 'അഹം ബ്രഹ്മ' എന്ന തുഷ്ടഭാനമുണ്ടാകുന്നതു്. അഹംബ്രഹ്മാനുഭവത്തിൻെറ മാഹാത്മ്യത്തെ സൂചിപ്പിക്കുന്നതിനായി '**ശംസ്യതേ**' എന്നു പറയപ്പെട്ടു.

എന്നാൽ, അപരോക്ഷജ്ഞാനത്തെ പ്രാപിച്ചവരും, നിർവ്വികല്പസമാധി സിദ്ധിച്ചവരും, ആരൂഢന്മാരും

ആയ ജ്ഞാനികൾക്കു അവരുടെ പാരമമായ അനുഭവത്തിൽ യാതൊന്നിന്റേയുംഭാനം ഉണ്ടാകുന്നതല്ല. തുര്യഭാനത്തിന്റെ അപ്പുറത്തായി, അതിനേക്കാൾ സൂക്ഷ്മമായി, യാതൊരു ഭാനവും ആർക്കും ഉണ്ടാകാൻ പാടില്ല. ആകയാൽ, പാമരൻ മുതൽ പണ്ഡിതൻ വരെയുള്ള ഏതു മനുഷ്യനും, ഘടം മുതൽ ബ്രഹ്മം വരെയുള്ള ഏതു വസ്തുവിനെക്കുറിച്ചും ഉണ്ടാകാവുന്ന ഏതു ഭാനവും സ്ഥൂലം, സൂക്ഷ്മം, കാരണം, തുര്യം എന്ന നാലിൽത്തന്നെ ഉൾപ്പെടുന്നു. സ്ഥൂലഭാനം ഇന്ദ്രിയങ്ങൾ സർവ്വസാധാരണവും, തുര്യഭാനം അങ്ങേയറ്റം യോഗിപ്രത്യക്ഷവും ആകുന്നു. തുര്യഭാനത്തിൽ, 'അഹം' എന്നുള്ളതു് മുമ്പിലത്തേപ്പോലെതന്നെ സാമാന്യവും, 'ബ്രഹ്മ'മെന്നുള്ളതു് അഹംവ്യക്തിവൃത്തിയും, പരിച്ഛിന്നമായി വൃത്തിരൂപേണ യോഗിക്കുമാത്രം തോന്നുന്നതുമാകയാൽ വിശേഷവും ആകുന്നു.

ഭാനമുണ്ടെങ്കിലെ ഭാസ്യമുള്ളു എന്നും, ഭാനമില്ലെങ്കിൽ ഭാസ്യമില്ലെന്നും, അന്വയവ്യതിരേകങ്ങളെക്കൊണ്ടു് അടുത്ത ശ്ലോകത്തിൽ കാണിക്കുന്നു.

യത്ര ഭാനം തത്ര ഭാസ്യം
ഭാനം യത്ര ന തത്ര ന
ഭാസ്യമിത്യന്വയേനാപി
വ്യതിരേകേണ ബോധ്യതേ. 8

പദാർത്ഥം

യത്ര ഭാനം (വർത്തതേ) =യാതൊരു സ്ഥലത്തു ഭാനമുണ്ടോ

തത്ര ഭാസ്യം (വർത്തതേ) = ആ സ്ഥലത്തു ഭാസ്യം ഉണ്ടു്.

യത്ര ഭാനം ന (വർത്തതേ) = യാതൊരു സ്ഥലത്തു ഭാനമില്ലയോ

തത്ര ഭാസ്യം ന (വർത്തതേ)=ആ സ്ഥലത്ത് ഭാസ്യമില്ല.
ഇതി അന്വയേന വ്യതിരേകേണ അപി ബോദ്ധ്യതേ=
എന്ന് അന്വയംകൊണ്ടും, വ്യതിരേകംകൊണ്ടും
അറിയപ്പെടുന്നു.

ദീധിതി

എവിടെ ഭാനമുണ്ടോ അവിടെ ഭാസ്യമുണ്ട്; എവിടെ ഭാനമില്ലയോ അവിടെ ഭാസ്യമില്ല; എന്നുള്ളതു് അന്വയവ്യതിരേകങ്ങളെക്കൊണ്ടു അറിയിക്കപ്പെടുന്നു.

ഭാനത്തിന്നു വിഷയമാകുന്ന പദാൎത്ഥത്തിന്ന് ഭാസ്യമെന്നുപേർ. 'എവിടെ ഭാനമുണ്ടോ അവിടെ ഭാസ്യവുമുണ്ടു" എന്നുള്ളതു് അന്വയമാകുന്നു. സാധ്യസാധനങ്ങളുടെ സാഹചര്യമത്രെ അന്വയം. ഇവിടെ, സാധ്യം ഭാസ്യവും, സാധനം ഭാനവും ആകുന്നു. ഈ അന്വയയുക്തികൊണ്ടു്, ഭാനമുള്ളേടത്തു് മാത്രമേ ഭാസ്യമുള്ളൂ എന്നും, ഭാസ്യമുള്ളേടത്തെല്ലാം ഭാനമുണ്ടെന്നും അറിഞ്ഞുകൊള്ളേണ്ടതാകുന്നു. വ്യതിരേകമെന്നതു് അഭാവമാകുന്നു. അതായതു്, സാധ്യസാധനങ്ങളുടെ സാഹചര്യാഭാവം വ്യതിരേകമെന്നു പറയപ്പെടുന്നു. 'എവിടെ ഭാനമില്ലയോ അവിടെ ഭാസ്യമില്ല' എന്നുള്ളതു് വ്യതിരേകമാകുന്നു. ഇവിടെ, സാധ്യാഭാവം ഭാസ്യാഭാവവും, സാധനാഭാവം ഭാനാഭാവവുംആകുന്നു. ഈ വ്യതിരേകയുക്തികൊണ്ടു്, ഭാനമില്ലാത്തേടത്തു ഭാസ്യമില്ലെന്നും, ഭാസ്യമില്ലാത്തേടത്തു ഭാനമില്ലെന്നും അറിഞ്ഞുകൊള്ളാവുന്നതാകുന്നു.

എന്നാൽ, ആത്മാവുമാത്രം ഭാനത്തിന്നു വിഷയമല്ലെന്ന് അടുത്ത ശ്ലോകത്തിൽ ഉദാഹരിക്കപ്പെടുന്നു.

യഥാ ദൃഗ് ദൃശമാത്മാനം
സ്വയമാത്മാ ന പശ്യതി
അതോ ന ഭാസ്യതേ ഹ്യാത്മാ
യം പശ്യതി സ ഭാസ്യതേ. 9

പദാർത്ഥം

യഥാ ദൃക് ദൃശം സ്വയം ന പശ്യതി= യാതൊരു പ്രകാരം കണ്ണ് കണ്ണിനെ തന്നത്താനെ കാണുന്നില്ലയോ

തഥാ ആത്മാ ആത്മാനം സ്വയം ന പശ്യതി= അപ്രകാരം ആത്മാവ് ആത്മാവിനെ തന്നത്താനെ കാണുന്നില്ല.

അതഃ ആത്മാ ന ഭാസ്യതേ ഹി= ഇതു ഹേതുവായിട്ടു ആത്മാവ് ഭാനത്തിന്നു വിഷയമാകുന്നില്ലതന്നെ.

ആത്മാ യം പശ്യതി സ ഭാസ്യതേ= ആത്മാവ് യാതൊന്നിനെ കാണുന്നുവോ അതു് ഭാനത്തിന്നു വിഷയമാകുന്നു.

ദീധിതി

യാതൊരുപ്രകാരം കണ്ണ് കണ്ണിനെ തന്നത്താനെ കാണുന്നില്ലയോ, അപ്രകാരം ആത്മാവ് ആത്മാവിനെ തന്നത്താനെ കാണുന്നില്ല ഇതു ഹേതുവായിട്ടു ആത്മാവ് ഭാനത്തിന്നു വിഷയമാകുന്നില്ലതന്നെ. ആത്മാവ് യാതൊന്നിനെ കാണുന്നുവോ അതു് ഭാനത്തിന്നു വിഷയമാകുന്നു.

ആത്മാവുമാത്രമാണ് യാതൊരുവിധമായ ഭാനത്തിന്നും വിഷയമാകാത്ത ഏകവസ്തു. ആത്മാവിന്റെ സന്നിധാനവിശേഷത്താൽ മറെറല്ലാവസ്തുക്കളുടേയും ഭാനം ഉണ്ടാകുന്നുവെങ്കിലും, ആത്മാവ് കേവലമായി, സാക്ഷിമാത്രമായി, ഉപാധിരഹിതമായി, ഏകമായി, അഖണ്ഡമായി, എല്ലാ അവസ്ഥകൾക്കും അതീതമായി, സച്ചിദാനന്ദസ്വരൂപമായി, നിർവ്വികാരമായി, വൃത്തിശൂന്യമായി, ബുദ്ധിവൃത്തിയാൽ അറിയപ്പെടാത്തതായി ഇരിക്കുന്നതിനാൽ ആത്മാവിൽ ആത്മാവിന്റെ ഭാനം ഉണ്ടാകുന്നില്ല. ഏതുപോലെയെന്നാൽ—കണ്ണ് മററുള്ള എല്ലാ വസ്തുക്കളേയും കാണുന്നു; അഥവാ കണ്ണിന്റെ സഹായംകൊണ്ടു്, കണ്ണിനെ ഒഴിച്ച്, മററുള്ള എല്ലാ വസ്തുക്കളേയും

നാം കാണുന്നു. എന്നാൽ കണ്ണ് അതിനെ സ്വയമേവ കാണുന്നില്ല; അതായത്, മററു വസ്തുക്കളെ കാണുന്നതിന് നമുക്കു സഹായമായിരിക്കുന്ന കണ്ണ് അതിനെ കാണുന്നവിഷയത്തിൽ നമ്മെ സഹായിപ്പാൻ കഴിയാത്തതായിരിക്കുന്നു. കണ്ണിന്നു തന്നത്താൻ കാണാൻ കഴിയാത്തതു പോലെതന്നെ ആത്മാവിന്ന് ആത്മാവിൻെറ ഭാനവും ഉണ്ടാകുന്നില്ല. ഇതുതന്നെയാണ് അദ്വൈതപ്രദീപത്തിൽ 'കണ്ണെന്നപോലറിവു കാണുകയില്ലതാനെ.' (മററു വസ്തുക്കളെ കാണുന്ന കണ്ണ് താനേ കാണുകയില്ല. അതുപോലെ. മററു വിഷയങ്ങളെ അറിയുന്ന ജ്ഞാനസ്വരൂപമായ ആത്മാവ് താനേ കാണുകയില്ല, അറികയില്ല) എന്നു പറഞ്ഞിട്ടുള്ളതു്.

ഭാനത്തിന്നു വിഷയമായതെല്ലാം അധ്യസ്തമാകുന്നു എന്നും, ആകയാൽ അതെല്ലാം അസത്താകുന്നു എന്നും, അധ്യസ്തമല്ലാത്തതു് ആത്മാവു മാത്രമാകുന്നു എന്നും, അതു് സത്താകുന്നു എന്നും കാണിച്ചു അടുത്ത ശ്ലോകംകൊണ്ടു് ഈ ഭാനദർശനത്തെ ഉപസംഹരിക്കുന്നു.

യദ് ഭാസ്യതേ തദധ്യസ്തം
അനധ്യസ്തം ന ഭാസ്യതേ
യദധ്യസ്തം തദസദ-
പ്യനധ്യസ്തം സദേവ തത്. 10

പദാൎത്ഥം

യദ് ഭാസ്യതേ= യാതൊന്നു ഭാസ്യമാകുന്നുവോ
തദ് അധ്യസ്തം ഭവതി= അതു് അധ്യസ്തമാകുന്നു.
യദ് അനധ്യസ്തം= യാതൊന്നു അധ്യസ്തമല്ലയോ
തദ് ന ഭാസ്യതേ= അതു ഭാസ്യമാകുന്നില്ല.
യദ് അധ്യസ്തം= യാതൊന്നു് അധ്യസ്തമായിരിക്കുന്നുവോ
തദ് അസത്= അതു് അസത്താകുന്നു.

അപി യദ് അനധ്യസ്തം= എന്നാൽ യാതൊന്നു അധ്യ
സ്തമല്ലാത്തതോ (ആത്മാവോ)
തത് സദ് ഏവ ഭവതി=അതു് സത്തുതന്നെ ആകുന്നു.

ദീധിതി

യാതൊന്നു് ഭാസ്യമായിരിക്കുന്നുവോ അതു് അധ്യസ്തമാകുന്നു. യാതൊന്നു് അധ്യസ്തമല്ലയോ അതു് ഭാസ്യമാകുന്നില്ല. യാതൊന്നു് അധ്യസ്തമോ അതു് അസത്താകുന്നു. എന്നാൽ, അധ്യസ്തമല്ലാത്ത അതോ (പരവസ്തുവായ ആത്മാവോ) സത്തുതന്നെയാകുന്നു

സ്ഥൂലം, സൂക്ഷ്മം, കാരണം, തുര്യം എന്ന നാലുവിധ ഭാനങ്ങൾക്കും വിഷയമായ, ഘടംമുതൽ ബ്രഹ്മാഹംവൃത്തിവരെയുള്ള സവ്വും, രജ്ജുവിൽ സപ്പംപോലെ അധ്യസ്തമാകുന്നു; അതായതു് ഭ്രാന്തിനിമിത്തം വെറുതെ തോന്നുന്നതാകുന്നു. അഥവാതോന്നുന്നവയെല്ലാം അധ്യസ്തമാകുന്നു എന്തുകൊണ്ടെന്നാൽ, അധ്യസ്തമല്ലാത്തതു് തോന്നുകയേഇല്ല എന്നാൽ പിന്നെ,തോന്നുന്നതെല്ലാം എന്താണെന്നശങ്കിക്കുന്നതായാൽ,അതെല്ലാം അധ്യസ്തമാകയാൽ അസത്താകുന്നു, ഇല്ലാത്തതാകുന്നു എന്നു പറയപ്പെടുന്നു അധ്യസ്തമല്ലാത്തതു പിന്നെ എന്താണെന്നു ചോദിച്ചാൽ, അതു് ആ പരമാത്മവസ്തു ഒന്നുമാത്രമാകുന്നു. അതു് സത്താകുന്നു, വാസ്തവത്തിൽ ഉള്ളതാകുന്നു, നിത്യമാകുന്നു. അതല്ലാതെ വേറെ ഒന്നുംതന്നെ ഉള്ളതല്ല.

ഈ ഭാനദർശനംകൊണ്ടു സിദ്ധിക്കുന്നതെന്തെന്നാൽ, ഇന്ദ്രിയങ്ങൾ വഴിയായോ അല്ലാതേയോ ഏതെങ്കിലും പ്രകാരത്തിൽ മനുഷ്യൻെറ ബുദ്ധിവൃത്തിയിൽ തോന്നുന്ന (ഭാനത്തിനു വിഷയങ്ങളാകുന്ന) എല്ലാവസ്തുക്കളും അസത്താകുന്നു എന്നും, സത്തായുള്ള ഏകവസ്തു ബുദ്ധിവൃത്തിയിൽ തോന്നാത്തതും, ഭാനത്തിനു വിഷയമാകാത്തതും, അധ്യസ്തമല്ലാത്തതും,എന്നാൽ ഭാനം തുടങ്ങിയുള്ള എല്ലാ

റിനും ആധാരമായിരിക്കുന്നതും സ്വയം നിരാധാരമായിരിക്കുന്നതും ആയ ആത്മാവുമാത്രമാകുന്നു എന്നും ആകുന്നു.

എന്നാൽ ലോകത്തിൽ നാനാവിധമായി കാണപ്പെടുന്ന കർമ്മങ്ങൾക്ക് ആധാരം എന്താണെന്ന് പര്യാലോചിക്കുമ്പോൾ അതു് ആത്മാവു മാത്രമല്ലാതെ വേറേ ഒന്നുംതന്നെ അല്ലെന്നുള്ളതു് ഇനിയത്തെ പ്രകരണമായ 'കർമ്മദർശനം' കൊണ്ടു് വ്യക്തമാക്കുന്നു.

ഓം തത് സത്.

ഇതിഭാനദർശനം.

---

# VI. കർമ്മദർശനം

ആത്മൈവ മായയാ കർമ്മ
കരോതി ബഹുരൂപധൃക്
അസംഗഃ സ്വപ്രകാശോപി
നിദ്രായാമിവ തൈജസഃ. 1

പദാർത്ഥം

അസംഗഃ സ്വപ്രകാശഃ അപി = അസംഗനായും, സ്വയംപ്രകാശനായും ഇരിക്കുന്നു എങ്കിലും
നിദ്രായാം തൈജസഃ ഇവ = നിദ്രയിൽ തൈജസൻ എന്നപോലെ
ആത്മാ ഏവ = ആത്മാവുതന്നെ
ബഹുരൂപധൃക് = ബഹുവിധരൂപങ്ങളേ ധരിച്ചു്
മായയാ = മായകൊണ്ടു്
കർമ്മ കരോതി = കർമ്മത്തെ ചെയ്യുന്നു.

ദീധിതി

ആത്മാവു് അസംഗനായും സ്വയംപ്രകാശനായും ഇരിക്കുന്നുഎങ്കിലും നിദ്രയിൽ **തൈജസൻ** എന്നപോലെ

**ആ ആത്മാവുതന്നെയാണ് ബഹുവിധരൂപങ്ങളെ ധരിച്ച് മായകൊണ്ടു കർമ്മത്തെ ചെയ്യുന്നതു്.**

ആത്മാവ് ആകാശംപോലെ അസംഗനായും, സൂര്യനെപ്പോലെ സ്വയംപ്രകാശനായും ഇരിക്കുന്നതിനാൽ, അങ്ങനെയുള്ള ആത്മാവ് കർമ്മംചെയ്യുയെന്നുള്ളതു് ന്യായദൃഷ്ട്യാ അസംഗതമാകുന്നു. എന്നാൽ വാസ്തവത്തിൽ ആത്മാവ് യാതൊരു കർമ്മവും ചെയ്യുന്നതുമില്ല. പിന്നെ, കർമ്മംചെയ്യുന്നതാരാണെന്നു പരിശോധിച്ചാൽ അതു് മായയാണെന്നു പറയേണ്ടിവരുന്നു. ആ മായയോ, ജഡമായതുകൊണ്ടു്, ആത്മസന്നിധാനംകൂടാതെ സ്വയമേവ യാതൊരു കർമ്മവും ചെയ്യുന്നതിനു ശക്തിയുള്ളതല്ല. അതുകൊണ്ടു്, ആത്മസന്നിധാനവിശേഷത്താൽ കർമ്മം ചെയ്യുന്നതുകൊണ്ടും, അഥവാ ആ മായതന്നെ ആത്മാവിൽ നിന്നന്യമല്ലാത്തതുകൊണ്ടും, (ബ്രഹ്മ ഹി യാ iv 2. എന്നു മുമ്പു പറഞ്ഞിട്ടുണ്ടു്.) കർമ്മംചെയ്യുന്നതിനു് ആത്മാവിൽ നിന്നന്യമായി യാതൊന്നുംതന്നെ ഇല്ലാത്തതുകൊണ്ടും, നാനാരൂപമായുള്ള എല്ലാ കർമ്മങ്ങളേയും ചെയ്യുന്നതു് ആത്മാവുതന്നെയാകുന്നു, അതായതു്, ആത്മാവുതന്നെയാണ് മായകൊണ്ടു കർമ്മത്തെ ചെയ്യുന്നതു്, എന്നു പറഞ്ഞതു സർവ്വഥാ ഉചിതമാകുന്നു. സ്വപ്നാവസ്ഥയിലെ സൂക്ഷ്മശരീരാഭിമാനിയായ തൈജസൻ ചക്ഷുസ്സ് മുതലായ ബാഹ്യകരണങ്ങളൊന്നുംകൂടാതെതന്നെ ആ ബാഹ്യകരണങ്ങൾ കൊണ്ടെന്നപോലെ ബഹുവിധങ്ങളായ കർമ്മങ്ങളെ ചെയ്യുന്നതു നിദ്രാവസ്ഥയിൽ ഏവർക്കും അനുഭവമുള്ളതാകുന്നു. തൈജസൻ ചെയ്യുന്ന കർമ്മങ്ങളെല്ലാം നിദ്രാകാലത്തിൽ സത്യമായിത്തന്നെ തോന്നുന്നു. നിദ്രവിട്ടു ജാഗ്രദവസ്ഥയിലേയ്ക്കു മടങ്ങിവരുമ്പോൾ, സ്വപ്നത്തിൽ തൈജസനാൽ ചെയ്യപ്പെട്ട ആ കർമ്മങ്ങളെല്ലാം

അസത്യമാണെന്നും, വെറും തോന്നൽമാത്രമായിരുന്നു എന്നും നമുക്ക് സ്പഷ്ടമാകുന്നു.

'ബഹുരൂപധൃക്' (ബഹുവിധരൂപങ്ങളെ ധരിക്കുന്നതു്)എന്നു പറഞ്ഞതുകൊണ്ടു് സവ്കമ്മഭേദങ്ങളേയും ഉൾപ്പെടുത്തുന്നു. യാതൊരു കമ്മവും ആത്മാവിൽനിന്നന്യമായ ഒന്നിനാൽ ചെയ്യപ്പെടുന്നില്ല എന്നുസാരം. ഇനിയത്തെ ശ്ലോകങ്ങളിൽ ആ സംഗതിയെ വിശദമായിവിവരിക്കുന്നു.

മന്യേ വദാമി ഗൃഹ്ണാമി
ശൃണോമീത്യാദി രൂപതഃ
ക്രിയതേ കമ്മ പരമാ-
ത്മനാ ചിത്തേന്ദ്രിയാത്മനാ 2

പദാത്ഥം

ചിത്തേന്ദ്രിയാത്മനാ= ചിത്തേന്ദ്രിയാത്മാവായിരിക്കുന്ന, (അന്തഃകരണം, കമ്മേന്ദ്രിയങ്ങൾ ഇവയുടെ രൂപത്തിലിരിക്കുന്ന)
പരമാത്മനാ= പരമാത്മാവിനാൽ
മന്യേ= ഞാൻ വിചാരിക്കുന്നു
വദാമി= ഞാൻ പറയുന്നു
ഗൃഹ്ണാമി= ഞാൻ എടുക്കുന്നു
ശൃണോമി= ഞാൻ കേൾക്കുന്നു
ഇത്യാദിരൂപതഃ എന്നുതുടങ്ങി നാനാപ്രകാരത്തിൽ
കമ്മക്രിയതേ= കമ്മം ചെയ്യപ്പെടുന്നു.

ദീധിതി

ചിത്തേന്ദ്രിയാത്മാവായിരിക്കുന്ന പരമാത്മാവിനാൽ ഞാൻ വിചാരിക്കുന്നു, ഞാൻ പറയുന്നു, ഞാൻ എടുക്കുന്നു, ഞാൻ കേൾക്കുന്നു എന്നു തുടങ്ങി നാനാപ്രകാരത്തിൽ കമ്മം ചെയ്യപ്പെടുന്നു.

കമ്മം ചെയ്യുമ്പോൾ, ആത്മാവുതന്നെയാണു് അന്തഃകരണത്തിൻേറയും ഇന്ദ്രിയങ്ങളുടേയും രൂപത്തിലിരു

ന്നുംകൊണ്ടു് കർമ്മം ചെയ്യുന്നതു്. അതായതു്, ആത്മാവു് ഒന്നുതന്നെയാണു് ചിത്താത്മാവായിരുന്നുംകൊണ്ടു് (അന്തഃകരണങ്ങളുടെ രൂപത്തിലിരുന്നുംകൊണ്ടു്) 'ഞാൻ വിചാരിക്കുന്നു' എന്നു മനനാദി രൂപമായ കർമ്മത്തേയും, വാഗാത്മാവായിരുന്നുംകൊണ്ടു (വാഗിന്ദ്രിയരൂപമായിരുന്നുംകൊണ്ടു്) 'ഞാൻ പറയുന്നു' എന്നു വചനരൂപമായ കർമ്മത്തേയും, പാണ്യാത്മാവായിരുന്നുംകൊണ്ടു് (പണിയാകുന്ന ഇന്ദ്രിയത്തിന്റെ സ്വരൂപത്തിലിരുന്നുംകൊണ്ടു്) 'ഞാൻ എടുക്കുന്നു' എന്നു ഗ്രഹണരൂപമായ കർമ്മത്തേയും ശ്രോത്രാത്മാവായിരുന്നുംകൊണ്ടു് (ശ്രോത്രേന്ദ്രിയസ്വരൂപനായിരുന്നുംകൊണ്ടു്) 'ഞാൻ കേൾക്കുന്നു' എന്നു ശ്രവണരൂപമായ കർമ്മത്തേയും ചെയ്യുന്നതു്. 'മനോ വദാമി ..... ഇത്യാദി' എന്നു പറഞ്ഞതുകൊണ്ടു് ഉത്ക്ഷേപണം, അപക്ഷേപണം, ആകുഞ്ചനം, പ്രസാരണം, ഗമനം എന്നു അഞ്ചായി വിഭജിക്കപ്പെടുവാൻ കഴിയുന്ന സർവകർമ്മങ്ങളും നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. ആത്മാവിൽനിന്നന്യമായി ഒന്നുംതന്നെ ഇല്ലാത്തതുകൊണ്ടും, അചേതനമായ യാതൊരു (അനാത്മ) വസ്തുവിന്നും കർത്തൃത്വമുണ്ടായിരിക്കാൻ പാടില്ലാത്തതുകൊണ്ടും, ചേതനമായ പരമാത്മാവുതന്നെയാണു് ചിത്തേന്ദ്രിയാത്മാവായിരുന്നുംകൊണ്ടു് കർമ്മം ചെയ്യുന്നതു് എന്നു പറയപ്പെട്ടു.

ആത്മാവിൽനിന്നുതന്നെയാണു് സർവകർമ്മങ്ങളും ഉണ്ടാകുന്നതു് എന്നു വേറൊരു യുക്തികൊണ്ടു് അടുത്ത ശ്ലോകത്തിൽ പറയപ്പെടുന്നു. അതായതു്, കർമ്മത്തിനുമുമ്പു് ആത്മാവല്ലാതെ വേറെ ഒന്നുമില്ലാത്തതുകൊണ്ടു് സർവകർമ്മങ്ങൾക്കും ആത്മാവു് ഒന്നുമാത്രമേ കർത്താവായിരിക്കാൻ ന്യായമുള്ളു എന്നു പറയുന്നു.

ആത്മൈവ കർമ്മണഃ പൂർവ-
മന്യത് കിഞ്ചിന്ന വിദ്യതേ

തതഃ സ്വേനൈവ കമ്മാണി
ക്രിയന്തേ നിജമായയാ. 3

പദാത്ഥം

കമ്മണഃ പൂവ്വം= കമ്മത്തിന്നുമുമ്പ് (കമ്മം ഉണ്ടാകുന്നതിന്നു മുമ്പ്)
ആത്മാ ഏവ വിദ്യതേ= ആത്മാവു മാത്രമേ ഉള്ളൂ
അന്യത് കിഞ്ചിത് ന= മറെറാന്നും ഇല്ല.
തതഃ= അതു ഹേതുവായിട്ട് (അതിൽനിന്ന്)
സ്വേന ഏവ= ആത്മാവിനാൽതന്നെ
നിജമായയാ= തൻെറ മായകൊണ്ട്

ദീധിതി

കർമ്മത്തിന്നുമുമ്പ് ആത്മാവു മാത്രമേ ഉള്ളൂ. മറെറാന്നുംഇല്ല അതു ഹേതുവായിട്ടു (ആത്മാവിൽനിന്ന്) ആത്മാവിനാൽതന്നെ തൻെറ മായകൊണ്ട് കമ്മങ്ങൾ ചെയ്യപ്പെടുന്നു.

കമ്മത്തിൻെറ ഉത്പത്തിക്കു മുമ്പ് കേവലമായ ആത്മാവുമാത്രം ഇരിക്കുന്നതുകൊണ്ട്, പിന്നീടു കർമ്മമുണ്ടാകുമ്പോൾ അതു് ആത്മാവിൽനിന്നല്ലാതെ വേറെ ഒന്നിൽനിന്നും ഉണ്ടാകാൻ തരമില്ല. വൃക്ഷമുണ്ടാകുന്നതിന്നുമുമ്പ് ബീജം മാത്രമേ ഉണ്ടായിരുന്നുള്ളൂ എന്നു പറഞ്ഞാൽ പിന്നെ ആ ബീജത്തിൽനിന്നു തന്നെയാണു വൃക്ഷമുണ്ടായതു് എന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. 'സദേവസൌമ്യേദമഗ്ര ആസീത്; ആത്മാവാ ഇദമേക ഏവാഗ്ര ആസീത് (ഹേ സൌമ്യ! മുമ്പ് ഇതു് സത്തുമാത്രമായിരുന്നു; അഥവാ ഇതു മുമ്പ് ഏകനായ ആത്മാവു തന്നെ ആയിരുന്നു) എന്നു ശ്രുതിയും ഉണ്ട്. 'അന്യത് കിഞ്ചിന്നവിദ്യതേ' എന്നു പറഞ്ഞതുകൊണ്ട് ബ്രഹ്മത്തിന്നു ജഗത്തിൻെറ അഭിന്നനിമിത്തോപാദാനത്വം നിർദ്ദേ

ശിക്കപ്പെട്ടു. അതായത്, കർമ്മത്തിന്റെ കർത്താവും സാമഗ്രിയും എല്ലാം ആത്മാവുതന്നെ എന്നു താല്പര്യം. എങ്കിലും, 'നിജമായയാ' എന്നു പറഞ്ഞതുകൊണ്ട് ആത്മാവ് നിഷ്ക്രിയനാണെന്നും മായയെന്നതു ഇല്ലാത്ത ഒന്നായിരിക്കുന്നതിനാൽ അതുകൊണ്ടു ചെയ്യപ്പെടുന്ന കർമ്മങ്ങളും ഇല്ലാത്തതാണെന്നും സൂചിപ്പിക്കപ്പെടുന്നു.

ഈ മായ ആത്മാവിന്റെ ശക്തിയാണെന്നും, അതിനാൽ നിഷ്ക്രിയനായ ആത്മാവിൽ കർമ്മങ്ങൾ ആരോപിക്കപ്പെടുക മാത്രമാണ് ചെയ്യുന്നതെന്നും അടുത്ത ശ്ലോകത്തിൽ പറയുന്നു.

ശക്തിരസ്ത്യാത്മനഃ കാചിദ്-
ദുർഘടാ ന പൃഥക് സ്വതഃ
തയൈവാരോപ്യതേ കർമ്മ
നിഖിലം നിഷ്ക്രിയാത്മനി. 4

പദാർത്ഥം

ആത്മനഃ= ആത്മാവിന്ന്
സ്വത ന പൃഥക്= തന്നിൽനിന്ന ന്യമല്ലാതെ
ദുർഘടാ= ദുർഘടയായ (അനിർവ്വചനീയയായ)
കാചിദ്ശക്തിഃ അസ്തി= ഒരു ശക്തിയുണ്ട്.
തയാ ഏവ= അതിനാൽ (ആ ശക്തിയാൽ) തന്നെ
നിഖിലം കർമ്മ= എല്ലാ കർമ്മവും
നിഷ്ക്രിയാത്മനി= നിഷ്ക്രിയാത്മാവിൽ
(കർമ്മരഹിതമായ ആത്മാവിൽ)
ആരോപ്യതേ= ആരോപിക്കപ്പെടുന്നു.

ദീധിതി

ആത്മാവിന്ന് തന്നിൽനിന്നു വേറെയല്ലാതെ ദുർഘടയായ (അനിർവ്വചനീയയായ ഒരു ശക്തിയുണ്ട്. അതിനാൽതന്നെയാണ് സർവ്വകർമ്മങ്ങളും ആത്മാവിൽ ആരോപിക്കപ്പെടുന്നതു്.

ആത്മാവു് നിഷ്ക്രിയനായതുകൊണ്ടു് യാതൊരു കർമ്മവും ആത്മാവിൽ യോജിക്കുന്നതല്ല. പിന്നെ എങ്ങനെയാണു് ആത്മാവു് കർമ്മം ചെയ്യുന്നു എന്നു പറഞ്ഞതു്? എന്നു ചോദിക്കുന്നതായാൽ മായയാണു് സകല കർമ്മങ്ങൾക്കും കാരണം എന്നു പറയേണ്ടിവരുന്നു. ഈ മായ ആത്മാവിന്റെ ശക്തിയാകുന്നു. സ്വയമേവ അചേതനമായിരിക്കുന്ന ഈ ശക്തി കർമ്മം ചെയ്യുന്നു എന്നു പറയുന്നതും അസംഗതമാകുന്നു. ആത്മാവിനെ ഒഴിച്ചു വേറെ ഒന്നും ഉണ്ടായിരിക്കാൻ പാടില്ലാത്ത സ്ഥിതിക്കു് മായയും ആത്മാവിൽ നിന്നന്യമല്ലെന്നു സമ്മതിച്ചേതീരു. പരിശോധിച്ചു നോക്കുമ്പോൾ അതു ഇല്ലാത്ത ഒന്നാണുതാനും. ഇങ്ങനെ ഒരു പ്രകാരത്തിൽ കർത്തൃത്വമുള്ളതായും, മററൊരുപ്രകാരത്തിൽ, ജഡമായിരിക്കുന്നതിനാൽ, കർത്തൃത്വമില്ലാത്തതായും, ഒരു പ്രകാരത്തിൽ ഉണ്ടെന്നു പറയപ്പെടാവുന്നതായും, മററൊരു പ്രകാരത്തിൽ ഉണ്ടെന്നു പറയപ്പെട്ടുവാൻ പാടില്ലാത്തതായും, ആലോചിച്ചു നോക്കുമ്പോൾ ഉണ്ടെന്നോ ഇല്ലെന്നോ നിശ്ചയിക്കപ്പെട്ടുവാൻ കഴിയാത്തതായും, ഒരു പ്രകാരത്തിൽ നോക്കുമ്പോൾ യാതൊരു വസ്തുവിനും ഇരിക്കാൻ സ്ഥലമില്ലാത്ത ആത്മാവിൽ യഥേഷ്ടം സ്ഥലംപിടിച്ചു ഇരിക്കുന്നതായും, മററൊരു പ്രകാരത്തിൽ നോക്കുമ്പോൾ ആത്മാവിൽ സ്ഥിതിയില്ലാത്തതായും, ഒരു വിധത്തിൽ ആത്മഭിന്നമായും, മററൊരു വിധത്തിൽ ആത്മാഭിന്നമായും ആകപ്പാടെ നോക്കിയാൽ ഇന്നതെന്നു സ്വരൂപേണ അറിയപ്പെട്ടുവാൻ കഴിയാത്തതായും ഇരിക്കുന്നതുകൊണ്ടത്രേ ഈ ശക്തിയെ "ദുർഘട"യെന്നോ, "അനിർവ്വചനീയ" യെന്നോ, "അഘടിതഘടനാപടീയസി"യെന്നോ ഒക്കെ പറയുന്നതു് ഈ ആത്മശക്തിതന്നെയാണു് നിഷ്ക്രിയനായ ആത്മാവിൽ സർവ്വകർമ്മങ്ങളേയും ആരോപിക്കുന്നതു്. ഈ ഒരു ശക്തിതന്നെ ഇച്ഛാ,

ജ്ഞാനം, ക്രിയ എന്ന മൂന്നു രൂപത്തിലിരുന്നുംകൊണ്ടു് അസംഗനായ ആത്മാവിനെ കർത്താവായും, അകർത്താവായും, സർവ്വസ്വരൂപനായും ആക്കിത്തീർക്കുന്നു. ആത്മാവു് ഇച്ഛാശക്ത്യാശ്രയനായിരിക്കുമ്പോൾ കർത്താവായിരിക്കുന്നു; ജ്ഞാനശക്ത്യാശ്രയനായിരിക്കുമ്പോൾ കേവലം സാക്ഷിമാത്രമായി അകർത്താവായിരിക്കുന്നു. ക്രിയാശക്ത്യാശ്രയനായിരിക്കുമ്പോൾ സർവ്വസ്വരൂപനായും ഇരിക്കുന്നു.

പരമാത്മാവസ്ഥയിൽ. ആത്മാവു് സർവ്വകർമ്മരഹിതനായി സർവ്വദാ അസംഗനായിരിക്കുന്നു എന്നും, അജ്ഞതഹേതുവായിട്ടു സംഗിയെപ്പോലെ തോന്നുന്നതാണെന്നും അടുത്ത ശ്ലോകത്തിൽ പറയപ്പെടുന്നു.

സർവ്വദാ ഽസംഗ ഏവാത്മാ-
ജ്ഞതയാ കർമ്മ സംഗിവത്
കരോതി ന കരോമീതി
ന ജ്ഞഃ കർമ്മസു സജ്ജതേ. 5

പദാർത്ഥം

ആത്മാ= ആത്മാവു്
സർവ്വദാ= എല്ലായ്പോഴും
അസംഗഃ ഏവ= അസംഗൻതന്നെ
അജ്ഞതയാ= അജ്ഞത ഹേതുവായിട്ടു്
സംഗിവത്= സംഗമുള്ളവൻ എന്നപോലെ
കർമ്മ കരോതി= കർമ്മത്തെ ചെയ്യുന്നു
ജ്ഞഃ= ആത്മജ്ഞനായ ജ്ഞാനി
ന കരോമി ഇതി= ഞാൻ കർമ്മംചെയ്യുന്നില്ല എന്നു
കർമ്മസു ന സജ്ജതേ= കർമ്മങ്ങളിൽ സക്തനാകുന്നില്ല.

ദീധിതി

ആത്മാവു് എല്ലായ്പോഴും അസംഗൻ തന്നെയാകുന്നു. അജ്ഞത ഹേതുവായിട്ടു സംഗമുള്ളവൻ എന്ന

പോലെ കർമ്മങ്ങളെ ചെയ്യുന്നു. ആത്മജ്ഞനായ ജ്ഞാനി 'ഞാൻ കർമ്മം ചെയ്യുന്നില്ല' എന്നറിഞ്ഞിട്ട കർമ്മങ്ങളിൽ സക്തനാകുന്നില്ല.

ഇവിടെ, 'ആത്മ' ശബ്ദംകൊണ്ടു് ജീവാത്മപരമാത്മാക്കളെ അഭേദേന നിർദ്ദേശിച്ചിരിക്കുന്നു. പരമാത്മാവിനെപ്പോലെ ജീവാത്മാവും സർവ്വദാ അസംഗൻ തന്നെയാകുന്നു ജീവാത്മാവിൻെറ അജ്ഞാനം നിമിത്തമാണു് തനിക്കും, പരമാത്മാവിനു തന്നെയും, കർമ്മത്തിൽ സംഗമുള്ളതായിതോന്നുന്നതു്. എന്നാൽ, യഥാർത്ഥജ്ഞാനം സിദ്ധിച്ചവരായ ജ്ഞാനികൾ കർമ്മം ചെയ്തുകൊണ്ടിരുന്നാലും തങ്ങൾ ഒരിക്കലും യാതൊരു കർമ്മവും ചെയ്യുന്നില്ല എന്നു ദൃഢമായി അറിയുന്നു. അവർക്ക് ഒരിക്കലും കർമ്മസംഗമുണ്ടാകുന്നില്ല. 'കർമ്മണ്യകർമ്മ യഃ പശ്യേദകർമ്മണി ച കർമ്മ യഃ, സ ബുദ്ധിമാൻ മനുഷ്യേഷു സ യുക്ത കൃത്സ്നകർമ്മകൃത്'' (കർമ്മത്തിൽ അകർമ്മത്തേയും, അകർമ്മത്തിൽ കർമ്മത്തേയും കാണുന്നവൻ മനുഷ്യരിൽവച്ചു ബുദ്ധിമാനും, സർവ്വകർമ്മങ്ങളേയും ചെയ്തുതീർത്ത കർമ്മയോഗിയുമാകുന്നു) എന്നു ഭഗവദ്ഗീതയിൽ പ്രശംസിച്ചിരിക്കുന്നതു് ഇവിടെ പറയപ്പെട്ട ജ്ഞാനിയെത്തന്നെയാകുന്നു പരമാർത്ഥത്തിൽ ആത്മാവിൽ യാതൊരുകർമ്മവും ഇല്ല; ഉണ്ടെന്നു തോന്നുന്ന കർമ്മങ്ങളിൽ ആത്മാവിനു് സംഗവുമില്ല. എന്നാൽ പിന്നെ ഈ തോന്നുന്ന കർമ്മങ്ങളെല്ലാം എവിടെ തോന്നുന്നു? ആരു ചെയ്യുന്നു? ഏതാധാരത്തിൽ നില്ക്കുന്നു? എന്നൊക്കെ ചോദിക്കുന്നതായാൽ, ആത്മാവിൽനിന്നന്യമായി അല്പംപോലും സ്ഥലമില്ലാത്തതുകൊണ്ടും, യാതൊന്നിനും നില്ക്കുന്നതിനു വേറെ ആധാരമില്ലാത്തതുകൊണ്ടും എല്ലാ കർമ്മങ്ങളും ആത്മാവിൽതന്നെ തോന്നുന്നു എന്നും, ആത്മാവുതന്നെയാണു് സർവ്വകർമ്മങ്ങൾക്കും കർത്താവെന്നും, എല്ലാ കർമ്മ

ങ്ങൾക്കും ആധാരമായിരിക്കുന്നത് ആത്മാവുതന്നെയാ ണെന്നും, അഥവാ ആത്മാവുതന്നെ സർവ്വസ്വരൂപനായി രുന്നുംകൊണ്ട് മഹാകർത്താവായിരിക്കുന്നു എന്നും പറയേ ണ്ടിയിരിക്കുന്നു.

ഇനിയത്തെ ശ്ലോകങ്ങളെക്കൊണ്ട് ഈ വസ്തുതയെ ത്തന്നെ വിശദമായി വിവരിക്കുന്നു.

ജ്വലതി ജ്വലനോ വായു-
ർവാതി വർഷതി വാരിദഃ
ധരാത്മാ സൻ ധരതി ഖ-
ല്വേകോ വഹതി വാഹിനീ. 6

പദാർത്ഥം

ഏകഃ ഖലു = ഏകനായ ആത്മാവുതന്നെ
ജ്വലനഃ സൻ ജ്വലതി = അഗ്നിയായിട്ട് ജ്വലിക്കുന്നു
വായുഃ സൻ വാതി = വായുവായിട്ടു വീശുന്നു
വാരിദഃ സൻ വർഷതി = മേഘമായിട്ടു വർഷിക്കുന്നു
ധരാത്മാ സൻ ധരതി = ഭൂമിസ്വരൂപനായിട്ടു ധരിക്കുന്നു
വാഹിനി സൻ വഹതി = നദിയായിട്ട് ഒഴുകുന്നു.

ഏകനായ ആത്മാവുതന്നെയാണ് അഗ്നിയായി

ദീധിതി

ജ്വലിക്കുന്നതും, കാററായി വീശുന്നതും, മേഘമായി മഴ പെയ്യുന്നതും, ഭൂമിയായി താങ്ങിക്കൊണ്ടിരിക്കുന്നതും, ആ റായി ഒഴുകുന്നതും.

ഒരേ പരമാത്മാവുതന്നെയാണ് പഞ്ചഭൂതാത്മ കമായും, പഞ്ചഭൂതവികാരങ്ങളായി കാണപ്പെടുന്ന സർവ്വ വസ്തുക്കളുടേയും രൂപത്തിലും സ്ഥൂലമായി ഇരുന്നുംകൊ ണ്ട് സർവ്വ കർമ്മങ്ങളേയും ചെയ്യുന്നതെന്നു താല്പര്യം.

ഇനി, ശരീരാന്തവർത്തിയായി പ്രാണാപാനാദിരൂ പേണ സൂക്ഷ്മമായിരുന്നുകൊണ്ട് ശരീരത്തെ വ്യാപിപ്പിക്ക

ന്നതു ആത്മാവുതന്നെയാകുന്നു എന്ന് അടുത്ത ശ്ലോക ത്തിൽ പറയുന്നു.

ഊർദ്ധ്വം പ്രാണോ ഹ്യധോ ഽപാനഃ
ഖല്വേകോ യാതി നിഷ്ക്രിയഃ
നാഡ്യന്തരാളേ ധമതി
ക്രന്ദതി സ്പന്ദതി സ്ഥിതഃ 7

പദാർത്ഥം

ഏകഃ ഖലു = ഏകനായിരിക്കുന്ന ആ പരമാത്മാവു

നിഷ്ക്രിയഃ സ്ഥിതഃ = നിഷ്ക്രിയനായിരുന്നുംകൊണ്ടു
പ്രാണഃ സൻ ഊർദ്ധ്വം = പ്രാണനായിട്ടു മേല്പോട്ടും
അപാനഃ സൻ അധഃ = അപാനനായിട്ടു കീഴ്പോട്ടും
യാതി = ഗമിക്കുന്നു.
നാഡ്യന്തരാളെ = നാഡികളുടെ ഉള്ളിൽ
ധമതി, ക്രന്ദതി, സ്പന്ദതി, ഹി = അടിക്കയും, മൂളുകയും ചലിക്കയും ചെയ്യുന്നു.

ദീധിതി

ഏകനായിരിക്കുന്ന ആ പരമാത്മാവുതന്നെ നിഷ്ക്രിയനായിരുന്നുംകൊണ്ടു പ്രാണനായിട്ടു മേല്പോട്ടും, അപാനനായിട്ടു കീഴ്പോട്ടും ഗമിക്കുന്നു; നാഡികളുടെ ഉള്ളിൽ അടിക്കുകയും, മൂളുകയും ചലിക്കയും ചെയ്യുന്നു.

ശരീരത്തിന്റെ ഉള്ളിൽ പ്രാണാദി നാനാരൂപേണ ഇരുന്നുകൊണ്ടു് ശ്വാസോച്ഛ്വാസം മുതലായ നാനാവ്യാപാരങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു എങ്കിലും ആത്മാവു് ഏകനും നിഷ്ക്രിയനും ആകുന്നു എന്നു സാരം.

അടുത്ത ശ്ലോകത്തിൽ അവിക്രിയനായ ആത്മാവു തന്നെയാണു് ഷഡ്വിധവികാരങ്ങളേയും പ്രാപിക്കുന്നതു്, എന്നു പറയുന്നു.

അസ്തി ജന്മദ്ധിപരിണ-
ത്യപക്ഷയവിനാശനം
ഷഡ്ഭാവമിഹ യോ യാതി
സ നാഽന്യോഽവിക്രിയാത്മനഃ 8

പദാർത്ഥം

ഇഹ = ഈ ദൃശ്യലോകത്തിൽ

യഃ = യാതൊന്ന്

അസ്തിജന്മദ്ധിപരിണത്യപക്ഷയവിനാശനം = ഉണ്ടായിരിക്കുക, ജനിക്കുക, വളരുക, വ്യത്യാസപ്പെട്ടു മാറുക, കുറയുക, നശിക്കുക (ഇല്ലാതാവുക) ഇവയാകുന്ന

സഃ = അത്

അവിക്രിയാത്മനഃ = അവിക്രിയനായിരിക്കുന്ന ആത്മാവിൽനിന്ന്

അന്യഃ ന = വേറൊന്നല്ല

ദീധിതി

ഈ ദൃശ്യപ്രപഞ്ചത്തിൽ യാതൊന്ന് സ്ഥിതി, ജനനം, വളർച്ച, മാററം, ക്ഷയം, നാശം എന്നിങ്ങനെയുള്ള ആറു വികാരങ്ങളെ പ്രാപിക്കുന്നുവോ, അത് അവിക്രിയനായിരിക്കുന്ന ആത്മാവല്ലാതെ വേറൊന്നുമല്ല.

ഈ ലോകത്തിൽ കാണപ്പെടുന്ന എല്ലാ പദാർത്ഥങ്ങളും ഷഡ്വികാരങ്ങളോടുകൂടിയവയാകുന്നു. വികാരമുള്ളതെല്ലാം ഒടുവിൽ നശിക്കുന്നവയും, വാസ്തവത്തിൽ ഇല്ലാത്തവയും ആകുന്നു. എന്നാൽ, വാസ്തവത്തിൽ ഇല്ലാത്ത പദാർത്ഥങ്ങൾ ഉള്ളതുപോലെ തോന്നുകയും, വികാരങ്ങളെ പ്രാപിക്കുകയും ചെയ്യുന്നത്, നിർവ്വികാരനായും, സത്താമാത്ര

സ്വരൂപനായും ഇരിക്കുന്ന ഒരു ആത്മാവ് ഉള്ളതുകൊണ്ടു മാത്രമാകുന്നു ആ ആത്മാവിനെ ആശ്രയിച്ചാണ് ഷഡ്വികാരങ്ങളോടുകൂടിയ ഈ പ്രപഞ്ചം സ്ഥിതിചെയ്യുന്നത്. ആത്മാവില്ലെങ്കിൽ പ്രപഞ്ചമില്ല. അതുകൊണ്ട്, അവിക്രിയനായിരിക്കുന്ന ആ ആത്മാവുതന്നെ ഷഡ്വികാരങ്ങളോടുകൂടിയ ഈ പ്രപഞ്ചം എന്നു പറയപ്പെട്ടു.

എന്നാൽ, വാസ്തവത്തിൽ ആത്മാവ് അസംഗനാണെന്നും, നിർവികാരനാണെന്നുമുള്ള തത്ത്വം വിദ്വാന്മാർ മാത്രമേ അറിയുന്നുള്ളു എന്ന് ഇനിയത്തെ ശ്ലോകം കൊണ്ടു പറയുന്നു.

സ്വയം ക്രിയന്തേ കർമ്മാണി
കരണൈരിന്ദ്രിയൈരപി
അഹം ത്വസംഗഃ കൂടസ്ഥ
ഇതി ജാനാതി കോവിദഃ 9

പദാർത്ഥം

കരണൈഃ ഇന്ദ്രിയൈഃ അപി= കാരണങ്ങളാലും, ഇന്ദ്രിയങ്ങളാലും

കർമ്മാണി സ്വയം ക്രിയന്തേ= കർമ്മങ്ങൾ സ്വയമേവ ചെയ്യപ്പെടുന്നു

കോവിദഃ തു= ആത്മജ്ഞനായ വിദ്വാനാകട്ടെ

അഹം അസംഗഃ കൂടസ്ഥഃ ഇതിജാനാതി= ഞാൻ അസംഗനായ കൂടസ്ഥനാകുന്നു എന്ന് അറിയുന്നു.

ദീധിതി

മനോബുദ്ധ്യഹംകാരചിത്തങ്ങളാകുന്ന അന്തഃകരണങ്ങളാലും, ശ്രോത്രാദികളാകുന്ന ഇന്ദ്രിയങ്ങളാലും കർമ്മങ്ങൾ സ്വയമേവ ചെയ്യപ്പെടുന്നു. ആത്മജ്ഞനായ വിദ്വാനാകട്ടെ, 'ഞാൻ അസംഗനായ കൂടസ്ഥനാകുന്നു' എന്ന് അറിയുന്നു.

ആത്മാവ് കർമ്മം ചെയ്യുന്നില്ല. പിന്നെ, അന്തഃകരണങ്ങളും ഇന്ദ്രിയങ്ങളും ആണ് കർമ്മം ചെയ്യുന്നത് എന്നു പറയുന്നതായാൽ, അവ ജഡങ്ങളായതുകൊണ്ട് അവയ്ക്കു കർമ്മം ചെയ്യാൻ കഴികയില്ല. അവ കർമ്മത്തിന്നു സാമഗ്രികൾ മാത്രമേ ആയിരിക്കുന്നുള്ളൂ. എന്നാൽ കർമ്മങ്ങൾ എങ്ങനെയുണ്ടാകുന്നു എന്നു നോക്കുമ്പോൾ അവ അനാദിയായി സ്വയമേവ നടന്നുകൊണ്ടിരിക്കുന്നവയാകുന്നു എന്നു കാണപ്പെടുന്നു എല്ലാ കർമ്മങ്ങളും ആത്മസന്നിധാനത്തിൽതന്നെ നടക്കുന്നു എങ്കിലും, ആത്മാവ് വാസ്തവത്തിൽ കർമ്മം ചെയ്യുന്നില്ല. ആത്മാവ് അസംഗനും കൂടസ്ഥനും ആകുന്നു. ഊഹാപോഹവിചക്ഷണനായ ആത്മജ്ഞാനി ഈ വസ്തുത ശരിയായി അറിയുന്നു

സർവ്വ കർമ്മങ്ങളും, അവയെ കണ്ടുകൊണ്ടിരിക്കുന്ന അഹംകാരവൃത്തിപോലും അധ്യസ്തമാകുന്നു എന്നും, സർവ്വോപരി അനധ്യസ്തനായി, നിത്യനായിരിക്കുന്നത് ഏകനായ പരമാത്മാവു മാത്രമാകുന്നുഎന്നും കാണിച്ച്, ഈ കർമ്മദർശനത്തെ അടുത്ത ശ്ലോകംകൊണ്ട് ഉപസംഹരിക്കുന്നു.

ദൃശ്യത്വാദ്ഭാസ്യമഹമ
പ്യതോ ƒഹം ശുക്തിരംഗവത്
അധ്യസ്തമേക ഏവാദ്യ
ശ്ചോƒപി സർവ്വോപരി സ്ഥിതഃ. 10

പദാർത്ഥം

അഹം അപി= ഞാൻ എന്നുള്ള അഹംകാരവും
ദൃശ്യത്വാത്= ദൃശ്യത്വം ഹേതുവായിട്ട്
ഭാസ്യം (ഭവതി)= ഭാസ്യമാകുന്നു (ഭാനവിഷയമാകുന്നു)
അതഃ= ഇതു ഹേതുവായിട്ട്
അഹം= അഹംകാരം
ശുക്തിരംഗവത്= ശുക്തിരജതംപോലെ
അധ്യസ്തം= അധ്യസ്തമാകുന്നു

അദ്യ ശ്വോപി = ഇന്നും നാളെയും (എന്നും)
സർവ്വോപരിസ്ഥിതഃ = എല്ലാററിനും മുകളിൽ നില്ക്കുന്നവൻ
ഏകഃ ഏവഃ = ഏകനായ പരമാത്മാവുമാത്രമാകുന്നു.

ദീധിതി

ഞാൻ എന്നുള്ള അഹങ്കാരവൃത്തിയും ദൃശ്യത്വം ഹേതുവായിട്ട് (സാക്ഷിയുടെ ജ്ഞാനത്തിനു വിഷയമായതുകൊണ്ട്) ഭാസ്യമാകുന്നു. (തോന്നൽമാത്രമാകുന്നു.) ഭാസ്യമായതുകൊണ്ട് അതു് ശുക്തിരജതംപോലെ അധ്യസ്തമാകുന്നു എല്ലാററിനും മേലായി നിത്യമായുള്ളതു് ഏകനായ പരമാത്മാവുമാത്രമാകുന്നു.

'യദ്ഭാസ്യതേ തദധ്യസ്തം' (യാതൊന്നു ഭാസ്യമകുന്നുവോ അതു് അധ്യസ്തമാകുന്നു) എന്നു മുമ്പ് പറഞ്ഞിട്ടുണ്ട്. അതായതു്, തോന്നുന്ന വസ്തുക്കളെല്ലാം വാസ്തവത്തിൽ ഇല്ലാത്തവയാകുന്നു; എങ്കിലും അവ സത്തായ ഏതെങ്കിലും ആധാരത്തിന്മേൽ തോന്നുന്നവയാകുന്നു. ഇവിടെ ശുക്തിരജതം ഉദാഹരണമായി പറയപ്പെട്ട മുത്തുശ്ശിപ്പിയിൽ വെള്ളിയുടെ അധ്യാസമുണ്ടാകുമ്പോൾ, വെള്ളി ആ സ്ഥലമില്ലാതിരുന്നാലും ഉള്ളതുപോലെ തോന്നുകയാകുന്നു. എങ്കിലും ഇല്ലാത്തതായ ആ വെള്ളി തോന്നുന്നതു് വാസ്തവത്തിൽ ഉള്ളതായ മുത്തുശ്ശിപ്പിയാകുന്ന ആധാരത്തിലാകുന്നു അതുപോലെതന്നെ സർവകർമ്മങ്ങളും; അവയ്ക്കു കാരണമായ അഹങ്കാരവും ഏകസ്വരൂപനായ പരമാത്മാവിൽ അധ്യസ്തങ്ങളാകുന്നു. പരമാത്മാവുമാത്രമാണു് വാസ്തവത്തിൽ ഉള്ളതെന്നും, അതു് ഏകമായും നിത്യമായും ഇരിക്കുന്നു എന്നും, കർമ്മരൂപമായ പ്രപഞ്ചം കേവലം ഇല്ലാത്തതായിട്ടു പരമാത്മാവിൽ അധ്യാസരൂപേണ തോന്നുകയാകുന്നു എന്നും സാരം. 'സർവ്വോപരിസ്ഥിതഃ' എന്നു പറഞ്ഞതുകൊണ്ട്, ആത്മാവു് കേവലം

നിഷ്പ്രപഞ്ചത്വം, കർമ്മരഹിതത്വം, ദേശകാലസുഖദുഃഖാദ്യതീതത്വം, പരമോത്കൃഷ്ടത്വം ആണെന്നു സിദ്ധാന്തിക്കപ്പെട്ടു. 'അസ്ത്യസ്തിയെന്നു സകലോപരിനില്പതൊന്നേ സത്യഃ' എന്ന അദ്വൈതപ്രദീപത്തിൽ പറഞ്ഞിരിക്കുന്നതും ഈ സിദ്ധാന്തത്തെത്തന്നെ സാധിക്കുന്നു.

ആത്മാവു് ജ്ഞാനസ്വരൂപമാകുന്നു. നാനാപ്രകാരേണ കാണപ്പെടുന്ന കർമ്മരൂപപ്രപഞ്ചം ജ്ഞാനത്തിന്റെ വിവിധപ്രകാരത്തിലുള്ള വിലാസമാകുന്നു. സർവ്വം ചിദ്വിലാസമാകുന്നു എന്നുള്ളതുതന്നെ പ്രപഞ്ചത്തിൻെറ തത്വം. 'വിത്തൊന്നുതാൻ വിവിധമായ് വിലസുന്നിതിങ്കലത്ഥാന്തരം ചെറുതുമില്ല വിശേഷമായി' എന്നു വേറെ ദിക്കിലും പറഞ്ഞിട്ടുണ്ടു് അങ്ങനെയുള്ള ജ്ഞാനത്തിന്റെ സംക്ഷേപേണയുള്ള ഒരു വിഭാഗവും ലക്ഷണവും ഇവിടെ വിവക്ഷിതമായിരിക്കുന്നതുകൊണ്ടു് അതിന്റെ നിർവ്വഹണത്തിനായി അടുത്ത ജ്ഞാനദർശനം എന്ന പ്രകരണം പറയപ്പെടുന്നു.

ഓം തത് സത്.

ഇതികർമ്മദർശനം.

---

# VII. ജ്ഞാനദർശനം

---

ജ്ഞാനമേകം ഹി നിരുപാ-
ധികം സോപാധികം ച തത്
അഹങ്കാരാദിഹീനം യ-
ജ്ഞാനം തന്നിരുപാധികം. 1

പദാർത്ഥം

ജ്ഞാനം ഏകം നിരുപാധികം ഹി= ജ്ഞാനം ഏകവും നിരുപാധികവും തന്നെ

സോപാധികം ച തത്= സോപാധികവും അതു തന്നെ

യത്ജ്ഞാനം അഹങ്കാരാദിഹീനം = യാതൊരു ജ്ഞാനം അഹങ്കാരാദികളോടുക്രൂടാതെയിരിക്കുന്നുവോ തത് നിരുപാധികം= അതു് നിരുപാധികമാകുന്നു.

ദീധിതി

ജ്ഞാനം ഏകവും നിരുപാധികവുംതന്നെ. സോപാധികമാകുന്നതും അതുതന്നെ. യാതൊരു ജ്ഞാനം അഹങ്കാരാദികളോടുക്രൂടാതെയിരിക്കുന്നുവോ അതു് നിരുപാധികമാകുന്നു.

പ്രാണികളുടെ ഉള്ളിൽ ചൈതന്യരൂപേണ ഇരുന്നുകൊണ്ടു് എല്ലാ വസ്തുക്കളേയും ബുദ്ധിയിൽ പ്രകാശിപ്പിക്കുന്ന അറിവിനെയാണു് 'ജ്ഞാനം' എന്നു പറയുന്നതു്. ആത്മലക്ഷണമായ ആ ജ്ഞാനം അതിൻെറ യഥാർത്ഥസ്വരൂപത്തിൽ ഏകമായും, ബുദ്ധിവൃത്തി മുതലായ ഉപാധികളോടുക്രൂടാത്തതായും ഇരിക്കുന്നു. എങ്കിലും വ്യവഹാരത്തിൽ അഹങ്കാരാദി ബുദ്ധിവൃത്തികളോടു സംബന്ധപ്പെടുമ്പോൾ അതു സോപാധികമായി (ഉപാധിയോടുക്രൂടിയതായി)ത്തീരുന്നു അഹങ്കാരാദികളോടു സംബന്ധപ്പെടാതെയിരിക്കുമ്പോൾ അതു് നിരുപാധികമായി (ഉപാധിയില്ലാത്തതായി)ത്തന്നെ ഇരിക്കുന്നു.

രണ്ടാമത്തെ ശ്ലോകത്തിൽ സോപാധികജ്ഞാനത്തെ നിർവചിക്കുന്നു.

അഹന്തയാന്തർബഹിര-
സ്തി യദേവമിദന്തയാ
ഭാനവൃത്ത്യാഽന്വിതം യത്തു
ജ്ഞാനം സോപാധികം മതം. 2

പദാൎത്ഥം

യത് = യാതൊന്ന് (യാതൊരു ജ്ഞാനം)
അഹന്തയാ ഭാനവൃത്ത്യാ അന്വിതം അന്തഃ= അഹന്തയാകുന്ന ഭാനവൃത്തിയോടുകൂടിയതായിട്ട് ഉള്ളിലും
ഏവം യത് തു= അതുപോലെ യാതൊന്നുതന്നെ
ഇദന്തയാ ഭാനവൃത്ത്യാ അന്വിതം ബഹിഃ (ച) അസ്തി=ഇദന്തയാകുന്ന ഭാനവൃത്തിയോടുകൂടിയതായിട്ടു വെളിയിലും ഇരിക്കുന്നുവോ
തത് ജ്ഞാനം= ആ ജ്ഞാനം
സോപാധികം (ഇതി) മതം= സോപാധികം എന്നറിയപ്പെടുന്നു.

ദീധിതി

യാതൊരു ജ്ഞാനം അഹന്തയാകുന്ന ഭാനവൃത്തിയോടുകൂടിയതായിട്ട് ഉള്ളിലും, അതേപ്രകാരം യാതൊന്നുതന്നെ ഇദന്തയാകുന്ന ഭാനവൃത്തിയോടുകൂടിയതായിട്ടു വെളിയിലും, ഇരിക്കുന്നുവോ ആ ജ്ഞാനം സോപാധികം എന്ന് അറിയപ്പെടുന്നു.

ജ്ഞാനത്തിൻെറ ഉപാധി വൃത്തിയാകുന്നു. ആ വൃത്തി മുമ്പു ഭാനദർശനത്തിൽ പറഞ്ഞതുപോലെ, സാമാന്യവിശേഷരൂപേണ സ്ഥൂലസൂക്ഷ്മാദിഭേദങ്ങളോടുകൂടിയിരിക്കുന്നു. വെളിയിൽ 'ഇതു ഘടം, ഇതു പടം' എന്നു തുടങ്ങി, ഉള്ളിൽ 'ഞാൻ ബ്രഹ്മം' എന്നുവരെയുള്ള സർവ്വവൃത്തികളും മേൽപറഞ്ഞ ഭേദങ്ങളിൽ ഉൾപ്പെടുന്നു. എല്ലാ വൃത്തികളും അവയെ വിഷയീകരിച്ചുകൊണ്ടിരിക്കുന്ന ആ ഏകമായ ജ്ഞാനത്തിന്റെ ഉപാധികളാകുന്നു. ആ ജ്ഞാനമാകട്ടെ പരമാൎത്ഥത്തിൽ നിരുപാധികമാണെങ്കിലും, വൃത്തികളെ ഉപാധികളാക്കിക്കൊണ്ടിരിക്കുമ്പോൾ അതു സോപാധികജ്ഞാനം എന്നു പറയപ്പെടുന്നു.

അടുത്ത ശ്ലോകത്തിൽ നിരുപാധികമായ ആത്മ ജ്ഞാനത്തെ പറയുന്നു.

അനാത്മനാമഹങ്കാരാ-
ദീനാം യേനാനുഭൂയതേ
സാക്ഷീ തദാത്മജ്ഞാനം സ്യാ-
ദ്യേനൈവാമൃതമശ്യതേ 3

പദാർത്ഥം

അനാത്മനാം=അനാത്മാക്കളായ (ആത്മഭിന്നങ്ങളായ)
അഹങ്കാരാദീനാം= അഹംങ്കാരം മുതലായ എല്ലാ വ്യവഹാരങ്ങളുടേയും
സാക്ഷീ= ദ്രഷ്ടാവായ സാക്ഷി (ആത്മാവ്)
യേന അനുഭൂയതേ= യാതൊന്നിനാൽ (യാതൊരു ജ്ഞാനത്താൽ) അനുഭവിക്കപ്പെടുന്നുവോ
യേന ഏവ= യാതൊന്നിനാൽതന്നെ
അമൃതം= നാശരഹിതമായ മോക്ഷം
അശ്യതേ= അനുഭവിക്കപ്പെടുന്നുവോ
തത് ആത്മജ്ഞാനംസ്യാത്= അതു് ആത്മ ജ്ഞാനമാകുന്നു.

ദീധിതി

അനാത്മാക്കളായ അഹങ്കാരം മുതലായ എല്ലാ വ്യവഹാരങ്ങളുടേയും ദ്രഷ്ടാവായ സാക്ഷി (ആത്മാവ്) യാതൊന്നിനാൽ (യാതൊരു ജ്ഞാനത്താൽ) അനുഭവിക്കപ്പെടുന്നുവോ, അഥവാ—യാതൊന്നിനാൽതന്നെ നാശരഹിതമായ മോക്ഷം അനുഭവിക്കപ്പെടുന്നുവോ, അതു് ആത്മജ്ഞാനമാകുന്നു.

എല്ലാ ജീവരാശികളുടേയും ഉള്ളിൽ, സുഷുപ്തികാലത്തിൽ സൂക്ഷ്മമായി അറിയപ്പെടുന്ന അഹങ്കാരംമുതൽ, വ്യവഹാരദശയിൽ കാണപ്പെടുന്ന ഘടപടാദികൾവരെയുള്ള

സവ്വ അനാത്മവസ്തുക്കളേയും നിവ്വികാരിയായിരുന്നു കണ്ടു കൊണ്ടിരിക്കുന്ന ഒരു സാക്ഷിയുണ്ടു്. ഈ സാക്ഷി ആത്മാവുതന്നെയാകുന്നു. സാക്ഷിരൂപമായ ആ ആത്മാവു് യാതൊരു ജ്ഞാനത്താൽ അനുഭവിക്കപ്പെടുന്നുവോ അതു് ആത്മജ്ഞാനമെന്നു പറയപ്പെടുന്നു. ആത്മജ്ഞാനം കൊണ്ടു മാത്രമേ മോക്ഷാനുഭവം ഉണ്ടാകയുള്ളു എന്നുള്ളതു് വേദാന്തസിദ്ധാന്തമാകുന്നു. 'ഏവ'കാരം മോക്ഷത്തെക്കുറിച്ചു് ആത്മജ്ഞാനത്തിനുള്ള മുഖ്യസാധനതയെ കാണിക്കുന്നു. ഈ ആത്മജ്ഞാനത്തെ നിരുപാധികജ്ഞാനമെന്നു പറയാം.

അടുത്ത പദ്യത്തിൽ സോപാധികമായ അനാത്മജ്ഞാനത്തെ വിവരിക്കുന്നു.

അഹങ്കാരാദി കാര്യ്യം യ-
ദനാത്മകമസംഖ്യകം
യേനാവഗമ്യതേ ഽനാത്മ-
ജ്ഞാനം തദവധാര്യ്യതേ. 4

പദാത്ഥം

യത് = യാതൊരു
അനാത്മകം = അനാത്മകമായും
അസംഖ്യകം = അസംഖ്യമായും ഉള്ള
അഹങ്കാരാദികാര്യ്യം = അഹങ്കാരാദിയായ കാര്യ്യ (വിഷയജാല) മുണ്ടോ
(തത്) = അതു്
യേന = യാതൊന്നിനാൽ (യാതൊരു ജ്ഞാനത്താൽ)
അവഗമ്യതേ = അറിയപ്പെടുന്നുവോ
തത് = അതു്
അനാത്മജ്ഞാനം (ഇതി) = അനാത്മജ്ഞാനമെന്നു്
അവധാര്യ്യതേ = അവധാരണം ചെയ്യപ്പെടുന്നു.

ദീധിതി

അനാത്മകമായും, അസംഖ്യമായും ഉള്ള അഹങ്കാരാദിയായ കാര്യം (വിഷയജാലം) യാതൊന്നിനാൽ (യാതൊരു ജ്ഞാനത്താൽ) അറിയപ്പെടുന്നുവോ അതു് അനാത്മജ്ഞാനമെന്നു പറയപ്പെടുന്നു.

മുൻപിലത്തെ ശ്ലോകത്തിൽ പറയപ്പെട്ട അഹങ്കാരാദികാര്യങ്ങൾ അനാത്മകങ്ങളും അസംഖ്യങ്ങളും ആകുന്നു. അവയെല്ലാം ജ്ഞേയവിഷയങ്ങളാകുന്നു. അവയെ എല്ലാററിനേയും അറിഞ്ഞുകൊണ്ടിരിക്കുന്ന സാക്ഷിയായ ആത്മാവിനെ അറിയാതെ അവയെമാത്രം അറിയുന്ന അറിവു് മുൻ വിവരിക്കപ്പെട്ട ആത്മജ്ഞാനത്തിനു വിപരീതമായ അനാത്മജ്ഞാനമാകുന്നു എന്നു സാരം. ഈ അനാത്മജ്ഞാനം സോപാധികമാകുന്നു.

എന്നാൽ അഹങ്കാരാദികളായ കാര്യങ്ങളെപ്പററിത്തന്നെ യഥാർത്ഥമായും അയഥാർത്ഥമായും രണ്ടുവിധം ജ്ഞാനവിഭാഗങ്ങളുണ്ടു്. അവയും സോപാധികങ്ങളാകുന്നു. അടുത്ത പദ്യത്തിൽ അവയെപ്പററിപറയുന്നു.

യഥാവദ്വസ്തുവിജ്ഞാനം
രജ്ജുതത്ത്വാവബോധവത്
യത്തദ്യഥാർത്ഥവിജ്ഞാന-
മയഥാർത്ഥമതോഽന്യഥാ. 5

പദാർത്ഥം

രജ്ജുതത്ത്വാവബോധവത് = രജ്ജുവിനെപ്പററിയുള്ള യഥാർത്ഥജ്ഞാനംപോലെ

യഥാവദ്വസ്തുവിജ്ഞാനം = വസ്തുക്കളെ ഉള്ളതുപോലെ അറിയുന്ന ജ്ഞാനം

യദ് = യാതൊന്നു്

തത് യഥാർത്ഥവിജ്ഞാനം = അതു് യഥാർത്ഥജ്ഞാനവും

അതഃ അന്യഥാ=ഇതിൽനിന്നു വിപരീതമായുള്ളതു്
അയഥാർത്ഥം (ച ഭവതി)= അയഥാർത്ഥജ്ഞാനവും ആകുന്നു.

ദീധിതി

രജ്ജുവിനെപ്പററിയുള്ള യഥാർത്ഥ ജ്ഞാനംപോലെ വസ്തുക്കളെ ഉള്ളതുപോലെ അറിയുന്ന ജ്ഞാനം യാതൊന്നോ അതു് യഥാർത്ഥ ജ്ഞാനവും, അതിന്നു വിപരീതമായുള്ളതു് അയഥാർത്ഥജ്ഞാനവും ആകുന്നു.

രജ്ജുവിനെപ്പററി യഥാർത്ഥമായും, അയഥാർത്ഥമായും രണ്ടുപ്രകാരത്തിൽ ജ്ഞാനം ഉണ്ടാകാം. രജ്ജുവിനെ യഥാർത്ഥമായി രജ്ജുവെന്നുതന്നെ അറിയുന്ന ജ്ഞാനം യഥാർത്ഥ ജ്ഞാനവും, അതേ രജ്ജുവിനെത്തന്നെ, നേത്രദോഷം മുതലായ കാരണങ്ങളാൽ, സർപ്പമായോ മറേറാ വിപരീതമായി അറിയുന്ന ജ്ഞാനം അയഥാർത്ഥജ്ഞാനവും ആകുന്നു. അതുപോലെ, ഏതുവസ്തുവിനേയും ഉള്ളതുപോലെ അറിയുന്നതു് യഥാർത്ഥജ്ഞാനവും, തെററായി അറിയുന്നതു് അയഥാർത്ഥജ്ഞാനവും ആകുന്നു എന്നു ചുരുക്കം. ഇവരണ്ടും സോപാധികങ്ങളാകുന്നു.

യത്സാന്നിധ്യാദേവ സർവ്വം
ഭാസതേ സ്വയമേവ തത്
പ്രത്യക്ഷജ്ഞാനമിതി ചാ-
പരോക്ഷമിതി ലക്ഷ്യതേ. 6

പദാർത്ഥം

യത്സാന്നിദ്ധ്യാത് ഏവ= യാതൊന്നിന്റെ സാന്നിദ്ധ്യംകൊണ്ടുതന്നെ
സർവ്വം സ്വയമേവ ഭാസതേ= എല്ലാം സ്വയമേവ പ്രകാശിക്കുന്നുവോ
തത്= അതു്

പ്രത്യക്ഷജ്ഞാനം ഇതി= പ്രത്യക്ഷജ്ഞാനമെന്നും
അപരോക്ഷം ഇതി ച= അപരോക്ഷജ്ഞാനമെന്നും
ലക്ഷ്യതേ= കുറിക്കപ്പെടുന്ന

ദീധിതി

യാതൊന്നിന്റെ സാന്നിദ്ധ്യംകൊണ്ടുതന്നെ എല്ലാം സ്വയമേവ പ്രകാശിക്കുന്നുവോ അതു് പ്രത്യക്ഷജ്ഞാനമെന്നും അപരോക്ഷജ്ഞാനമെന്നും പറയപ്പെടുന്നു.

ഒരു വസ്തുവിന്റെ യഥാത്ഥജ്ഞാനംതന്നെ അനുമാനം, ആപ്തവാക്യം മുതലായവകൊണ്ടും, ആ വസ്തുവിന്നും കരണങ്ങൾക്കും തമ്മിൽ നേരിട്ടുള്ള സംബന്ധം കൊണ്ടും, ഇങ്ങനെ രണ്ടുപ്രകാരത്തിൽ ഉണ്ടാകാം. അവയിൽ ആദ്യം പറഞ്ഞ വിധത്തിലുണ്ടാകുന്ന ജ്ഞാനം പ്രതിബന്ധത്തോടുകൂടിയതാകുന്നു. അതിന്നു പരോക്ഷജ്ഞാനമെന്നു പേർ രണ്ടാമതു പറയപ്പെട്ടതിന്നു പ്രത്യക്ഷജ്ഞാനമെന്നും അപരോക്ഷജ്ഞാനമെന്നും പേർ. ഇതു് പ്രതിബന്ധരഹിതമായ ജ്ഞാനമാകുന്നു. ഈ ജ്ഞാനംകൊണ്ടാണു് നാം വസ്തുക്കളെ യഥാർത്ഥമായി നേരിട്ടറിയുന്നതു്. ഇതും സോപാധികംതന്നെ.

അടുത്ത ശ്ലോകത്തിൽ അനുമിതിജ്ഞാനത്തെ നിർവ്വചിക്കുന്നു.

യയാ ഽനുസാധകം സാധ്യം
മീയതേ ജ്ഞാനരൂപയാ
വൃത്ത്യാ സാനുമിതിസ്സാഹ-
ചര്യസംസ്കാരജന്യയാ. 7

പദാത്ഥം

യയാ= യാതൊരു
സാഹചര്യസംസ്കാരജന്യയാ= സാഹചര്യ
സംസ്കാരജന്യയായി

ജ്ഞാനരൂപയാ= ജ്ഞാനാകാരയായിരിക്കുന്ന
വൃത്ത്യാ= വൃത്തികൊണ്ടു്
അനുസാധകം സാധ്യം=അനുസാധകമായിരിക്കുന്ന സാധ്യം
മീയതേ= അനുമാനിക്കപ്പെടുന്നുവോ
സാ അനുമിതിഃ= അതു് അനുമിതിജ്ഞാനമാകുന്നു.

ദീധിതി

സാഹചര്യ സംസ്കാര ജന്യയായി, ജ്ഞാനാകാരയായിരിക്കുന്ന യാതൊരു വൃത്തികൊണ്ടു്, അനുസാധകമായിരിക്കുന്ന സാധ്യം അനുമാനിക്കപ്പെടുന്നുവോ അതു് അനുമിതിജ്ഞാനമാകുന്നു.

തക്കതായ ഹേതുക്കളെക്കൊണ്ടു് (ലിംഗങ്ങളെക്കൊണ്ടു്) ഊഹിച്ചു്—അനുമാനിച്ചു്—അറിയുന്ന ജ്ഞാനമത്രെ അനുമിതിജ്ഞാനം. അടുക്കളയിൽ പുകകാണുമ്പോൾ അവിടെ തീയുള്ളതായി നാം നിശ്ചയിക്കുന്നു. എപ്പോഴെല്ലാം അവിടെ പുക കാണപ്പെടുന്നുവോ അപ്പോഴെല്ലാം അവിടെ തിയുംകൂടെയുണ്ടെന്നു നിത്യപരിചയംകൊണ്ടു് നാം അറിയുന്നു. ഇങ്ങനെ, എവിടെയെല്ലാം പുകയുണ്ടോ അവിടെയെല്ലാം തിയുംകൂടെയുണ്ടെന്നുള്ള ജ്ഞാനം യാതൊന്നോ അതു് സാഹചര്യജ്ഞാനമാകുന്നു. അതു് അടുക്കളയിലുള്ള ധൂമവഹ്നികളുടെ സാഹചര്യമാകുന്ന (നിത്യസംബന്ധമാകുന്ന) സംസ്കാരംകൊണ്ടു് ഉണ്ടാകുന്നതിനാൽ അതിന്നു സാഹചര്യസംസ്കാരമെന്നു പറയപ്പെടുന്നു. ഈ സാഹചര്യസംസ്കാരത്തിൽനിന്നുണ്ടാകുന്ന ജ്ഞാനം വൃത്തിരൂപമായിരിക്കുന്നു. ഈ വൃത്തിരൂപമായ സാഹചര്യ സംസ്കാര ജന്യജ്ഞാനംകൊണ്ടു്, പർവ്വതാദികളിൽ പുകകാണുമ്പോൾ അവിടെയും അഗ്നിയുണ്ടെന്നു നാം അനുമാനിക്കുന്നു. ഇപ്രകാരമുള്ള അനുമാ

നംകൊണ്ടു് ഉണ്ടാകുന്ന ജ്ഞാനം അനുമിതിജ്ഞാനമെന്നു പറയപ്പെടുന്നു. ഇവിടെ സാദ്ധ്യം അഗ്നിയും സാധകം പുകയും ആകുന്നു. അഗ്നിയാകുന്ന സാദ്ധ്യം അതിന്നു് അനുഗുണമായ പുകയാകുന്ന സാധകത്താൽ അനുമാനിക്കപ്പെടുന്നു, ഇങ്ങനെയുണ്ടാകുന്ന ജ്ഞാനംതന്നെ അനുമിതിജ്ഞാനം.

ഇനി ഉപമിതിജ്ഞാനം നിൎവ്വചിക്കപ്പെടുന്നു.

ഗത്വാ സമീപം മേയസ്യ
മീയതേ ശ്രുതലക്ഷണഃ
യയാ സംവിത്സോപമിതിർ-
മൃഗോയമിതി രൂപയാ. 8

പദാൎത്ഥം

മേയസ്യ= മേയവിഷയത്തിന്റെ
സമീപം= സമീപത്തിൽ
ഗത്വാ= പ്രാപിച്ചു്
ശ്രുതലക്ഷണഃ മൃഗഃ അയം ഇതിരൂപയാ= ശ്രുതലക്ഷണമായിരിക്കുന്ന മൃഗം ഇതാകുന്നു എന്ന രൂപത്തിലുള്ള
യയാ (വൃത്ത്യാ)= യാതൊരു വൃത്തിയാൽ
(മേയഃ)മീയതേ=മേയവിഷയം അറിയപ്പെടുന്നുവോ
സാ സംവിത് ഉപമിതിഃ= ആ ജ്ഞാനം ഉപമിതിജ്ഞാനമാകുന്നു.

ദീധിതി

മേയവിഷയത്തിന്റെ സമീപത്തെ പ്രാപിച്ചു്, 'ശ്രുതലക്ഷണമായിരിക്കുന്ന മൃഗം ഇതാകുന്നു' എന്ന രൂപത്തിലുള്ള യാതൊരു വൃത്തിയാൽ മേയവിഷയം അറിയപ്പെടുന്നുവോ ആ ജ്ഞാനം ഉപമിതിജ്ഞാനമാകുന്നു.

മൃഗത്തെ നേരിട്ടു കണ്ടിട്ടില്ലാത്ത ഒരുവൻ, അതിനെ കണ്ടിട്ടുള്ളവർ പറഞ്ഞുകേട്ടിട്ടോ, അതിനെ വിവരിക്കുന്ന പുസ്തകങ്ങൾ വായിച്ചിട്ടോ, അതിന്റെ ലക്ഷണങ്ങൾ ഇന്നിന്നവയാണെന്നു് മനസ്സിൽ ധരിച്ചുവെച്ചുകൊണ്ടു്, അതായതു്, മൃഗം എന്ന ജന്തു ഇന്നിന്ന ലക്ഷണങ്ങളെക്കൊണ്ടു് ഇന്നിന്ന ജന്തുക്കളെപ്പോലെയാകുന്നു എന്നുള്ള ഉപമാനലക്ഷണങ്ങളെ ഗ്രഹിച്ചുംകൊണ്ടു, ആ മൃഗം വസിക്കുന്ന വനത്തിൽ ചെല്ലുകയും, മൃഗത്തെ കാണുവാനിടയാകയും ചെയ്യുന്നു. അപ്പോൾ, 'ഞാൻ കേട്ടറിഞ്ഞ ലക്ഷണങ്ങളോടുകൂടിയ മൃഗം ഇതാകുന്നു' എന്ന വൃത്തിരൂപമായ ജ്ഞാനം അവനുണ്ടാകുന്നു. ഇങ്ങനെ ഉണ്ടാകുന്ന ജ്ഞാനം ഉപമിതിജ്ഞാനമാകുന്നു മേയം എന്നതിനു വിഷയം അല്ലെങ്കിൽ ഉപമേയം എന്നർത്ഥം 'ഗോവിനെപ്പോലെയുള്ളതാകുന്നു ഗവയം' എന്നുള്ളേടത്തു 'ഗോവു്' എന്നതു് ഉപമാനവും, 'ഗവയം' എന്നതു് ഉപമേയവും ആകുന്നു ഇതുപോലെ സർവ്വത്ര ഉപമാനത്തെക്കൊണ്ടു് ഉപമേയത്തെ അറിയുന്ന ജ്ഞാനംതന്നെ ഉപമിതിജ്ഞാനം എന്നറിയേണ്ടതാകുന്നു.

ഇനിയത്തെ ശ്ലോകത്തിൽ, എല്ലാവിധ ജ്ഞാനങ്ങളേയും സാമാന്യേന ജീവജ്ഞാനമെന്നും, ഇന്ദ്രിയജ്ഞാനമെന്നും രണ്ടായി സംഗ്രഹിച്ചു പറയുന്നു.

അഹം മമേതിജ്ഞാനം യ-
ദിദം തദിതി യച്ച തത്
ജീവജ്ഞാനം തദപര-
മിന്ദ്രിയജ്ഞാനമിഷ്യതേ. 9

പദാർത്ഥം

അഹം മമ ഇതി ജ്ഞാനം യത്= 'ഞാൻ' എന്നും 'എന്റെ' എന്നുമുള്ള ജ്ഞാനം യാതൊന്നോ

തത് ജീവജ്ഞാനം = അതു് ജീവജ്ഞാനമെന്നും
അപരം ഇദം തദ് ഇതി ജ്ഞാനംയത് = അതുകൂടാ
തെ "ഇതു്" എന്നും, "അതു്" എന്നും ഉള്ള
ജ്ഞാനം യാതൊന്നോ
തത് ഇന്ദ്രിയജ്ഞാനം ച = അതു് ഇന്ദ്രിയജ്ഞാ
നമെന്നും
ഇഷ്യതേ = അഭിപ്രായപ്പെടുന്നു.

ഭാഷ

'ഞാൻ' എന്നും 'എന്റെ' എന്നുമുള്ള ജ്ഞാനം യാതൊന്നോ അതു ജീവജ്ഞാനമെന്നും, അതിൽനിന്നന്യമായി, "ഇതു്" എന്നും "അതു്" എന്നുമുള്ള ജ്ഞാനം യാതൊന്നോ അതു് ഇന്ദ്രിയജ്ഞാനമെന്നും അഭിപ്രായപ്പെടുന്നു.

ജീവനു തന്നെപ്പററി 'ഞാൻ' എന്നും 'എന്റെ' എന്നും ഒക്കെ ഉണ്ടാകുന്ന ജ്ഞാനം ശ്രോത്രാദികളായ യാതൊരു ഇന്ദ്രിയത്തിന്റെ സഹായംകൂടാതെതന്നെ ഉണ്ടാകുന്നതാകുന്നു. ബധിരൻ, അന്ധൻ മുതലായ ഇന്ദ്രിയവികലന്മാക്കും മററുള്ളവരെപ്പോലെതന്നെ 'ഞാൻ' എന്നും 'എന്റെ' എന്നുമൊക്കെയുള്ള വ്യവഹാരങ്ങൾ പ്രസിദ്ധമായി ലോകത്തിൽ കാണപ്പെടുന്നു. 'ഞാൻ' എന്നും 'എന്റെ' എന്നുമുള്ള വ്യവഹാരത്തിനു കാരണമായ ആ ജ്ഞാനം കേവലം ജീവപരമായിരിക്കുന്നതിനാൽ അതു ജീവജ്ഞാനമെന്നു പറയപ്പെട്ടു. ആ അഹന്താമമതാദികളെ ഒഴിച്ചു മററുള്ള ഇന്ദ്രിയഗോചരങ്ങളായ വിഷയങ്ങളെ കുറിക്കുന്ന "ഇതു്" "അതു്" എന്നു തുടങ്ങിയുള്ള ജ്ഞാനം ഇന്ദ്രിയജ്ഞാനമെന്നും പറയപ്പെടുന്നു.

ഇനിയത്തെ ശ്ലോകംകൊണ്ടു്, എല്ലാററിലും മേലായ ബ്രഹ്മജ്ഞാനത്തെ വിവരിച്ചു് ഈ ജ്ഞാനദർശനത്തെ ഉപസംഹരിക്കുന്നു.

ഓം തത് സദിതി നിർദ്ദിഷ്ടം
ബ്രഹ്മാത്മൈക്യമുപാഗതം
കല്പനാദിവിഹീനം യ-
ത്തത്പരജ്ഞാനമീര്യതേ. 10

പദാർത്ഥം

ഓം തത് സത് ഇതി നിർദ്ദിഷ്ടം= ഓം തത് സത് എന്നു നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതും
ബ്രഹ്മാത്മൈക്യം= ജീവബ്രഹ്മൈക്യത്തെ
ഉപാഗതം= പ്രാപിച്ചിരിക്കുന്നതും
കല്പനാദിവിഹീനം= സങ്കല്പവികല്പാദികൾ ഇല്ലാതിരിക്കുന്നതും ആയ
(ജ്ഞാനം)യത്= ജ്ഞാനം യാതൊന്നോ
തത് പരജ്ഞാനം (ഇതി)ഈര്യതേ= അതു പരജ്ഞാനമെന്നു പറയപ്പെടുന്നു.

ദീധിതി

'ഓം തത് സത്' എന്നു നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതും, ജീവബ്രഹ്മൈക്യത്തെ പ്രാപിച്ചിരിക്കുന്നതും, സങ്കല്പവികല്പാദികൾ ഇല്ലാതിരിക്കുന്നതും ആയ ജ്ഞാനം യാതൊന്നോ അതു് പരജ്ഞാനമെന്നു പറയപ്പെടുന്നു.

ആദ്യത്തെ ശ്ലോകത്തിൽ വിവരിക്കപ്പെട്ട ഏകമായ നിരുപാധികജ്ഞാനത്തെത്തന്നെയാണു് ഈ ഉപസംഹാരശ്ലോകത്തിലും പറയുന്നതു്. 'ഓം'എന്നുള്ളതു് ജ്ഞാനസ്വരൂപമായ ബ്രഹ്മത്തിന്നു് പൂർവ്വന്മാരായ ഋഷികളാൽ കല്പിക്കപ്പെട്ടപേരാകുന്നു. 'ഓമിത്യേതത്,' 'ഓമിതി ബ്രഹ്മ,' 'ഓമിത്യേകാക്ഷരം ബ്രഹ്മ' (ഓം എന്നതു് ഇതാകുന്നു, ഓം എന്നുള്ളതു് ബ്രഹ്മമാകുന്നു, ഓം എന്ന ഏകാക്ഷരം ബ്രഹ്മമാകുന്നു)എന്നെല്ലാം, ഓംകാരത്തിന്നു് ബ്രഹ്മപരമായ അർത്ഥത്തെ കാണിച്ചുകൊണ്ടു് ശ്രുതിസ്മൃത

പുരാണാദികളിൽപ്രസിദ്ധമായിഘോഷിക്കപ്പെട്ടിരിക്കുന്നു. അഥവാ അഖണ്ഡമായ ജ്ഞാനംതന്നെ ഓംകാരം. അതുതന്നെ ബ്രഹ്മം. 'തസ്യ വാചകഃ പ്രണവഃ' (ക്ലേശകർമ്മാദികളാൽ അപരാമൃഷ്ടനായ ഈശ്വരന്റെ അർത്ഥബോധകമായ ശബ്ദം പ്രണവം ഓംകാരം) ആകുന്നു എന്നു പതഞ്ജലി പറഞ്ഞിരിക്കുന്നു. ഈശ്വരന്ന് അനേകം പേരുകൾ ഉണ്ട്. അവയിൽ ഏറ്റവും ഉത്തമമായിട്ടുള്ളതും, പൊതുവായിട്ടുള്ളതും, സൌകര്യമായി എല്ലാവർക്കും ഉച്ചരിക്കാവുന്നതും, എല്ലാവർക്കും ധ്യാനിക്കാവുന്നതും ഓംകാരമാകുന്നു അഥവാ, ഏതു പേരുകൊണ്ടും പറയപ്പെടാവുന്നതിനാൽ 'ഓം' എന്നു പറയപ്പെട്ടു. ഓം എന്നതിന്ന് അതെ (ശരി) എന്നും അർത്ഥമുണ്ട്. ജ്ഞാനസ്വരൂപനായ ഈശ്വരന്ന് ഏതു പേരുപറഞ്ഞാലും അതെല്ലാം ശരിയെന്നർത്ഥം. ഒരു പേരുകൊണ്ടും പറയപ്പെട്ടുവാൻ കഴിയാത്തതിനാൽ, മനോവാചാമഗോചരമായിരിക്കുന്നതിനാൽ, അതു് 'തത്' എന്നു പറയപ്പെട്ടു. 'തത്' എന്നാൽ അതു്—ആ അനിർവ്വചനീയമായ വസ്തു—എന്നർത്ഥം. ജ്ഞാനസ്വരൂപമായ ആ ബ്രഹ്മം നിത്യമായിരിക്കുന്നതിനാൽ 'സത്' എന്നു പറയപ്പെട്ടു. 'സത്' എന്നാൽ ഉള്ളതു്—ത്രികാലത്തിലും ഉള്ളതു്—എന്നർത്ഥം. മററു വസ്തുക്കളൊന്നും ഇല്ലാത്തതാണെന്നും, വാസ്തവത്തിലുള്ള ഏകവസ്തു ബ്രഹ്മം മാത്രമാകുന്നു എന്നും ആണ് അതിന്റെ തത്വാർത്ഥം. ആകയാൽ, ഓംകാരമെന്ന ഏകാക്ഷരംകൊണ്ടു് വിവരിക്കപ്പെട്ട ആ ജ്ഞാനംതന്നെ 'തത്' എന്നും, 'സത്' എന്നും പറയപ്പെട്ടു. ഇങ്ങനെ, 'ഓം', 'തത്', 'സത്' എന്ന മൂന്നു ശബ്ദങ്ങളും ജ്ഞാനത്തിന്റെ (ബ്രഹ്മത്തിന്റെ, ഈശ്വരന്റെ) പ്രസിദ്ധ നാമങ്ങളായി വേദാദികളായ പ്രമാണ ഗ്രന്ഥങ്ങളിൽ കല്പിക്കപ്പെട്ടിരിക്കുന്നു.

ജീവബ്രഹ്മൈക്യപ്രാപ്തിതന്നെ ജ്ഞാനപ്രാപ്തി. ബ്രഹ്മാവു തുടങ്ങിയുള്ള പ്രപഞ്ചത്തിന്റെ യാതൊരുവിധമായ കല്പനാദികളും ആ ജ്ഞാനത്തിൽ ഇല്ല. അതിനാൽ, സർവോത്കൃഷ്ടത്വം ഹേതുവായിട്ടും, പരമാത്മസ്വരൂപമായിരിക്കുന്നതുകൊണ്ടും അതു 'പരജ്ഞാന'മാകുന്നു എന്നു സകാരണം പറയപ്പെട്ടു.

ഈ ജ്ഞാനത്തിന്റെ അതായതു ആത്മാവിന്റെ, അനുസന്ധാനംതന്നെയാണു ഭക്തി. അതുകൊണ്ടു, ആത്മസാക്ഷാത്കാരത്തിന്നു മുഖ്യസാധനമായിരിക്കുന്ന ആ യഥാർത്ഥ ഭക്തിയെ വിവരിക്കുന്ന 'ഭക്തിദർശനം' എന്ന പ്രകരണം അടുത്തു പറയപ്പെടുന്നു

ഓം തത് സത്

ഇതി ജ്ഞാനദർശനം.

---

# VIII. ഭക്തിദർശനം.

---

ഭക്തിരാത്മാനുസന്ധാന-
മാത്മാ ഽനന്ദഘനോ യതഃ
ആത്മാനമനുസന്ധത്തേ
സദൈവാത്മവിദാത്മനാ. 1

പദാർത്ഥം

ആത്മാനുസന്ധാനം= ആത്മാവിനെ ഇടവിടാതെ ധ്യാനിക്കുന്നതു്

ഭക്തിഃ= ഭക്തിയാകുന്നു

യതഃ= യാതൊന്നു് ഹേതുവായിട്ടു്

ആത്മാ= ആത്മാവു്

ആനന്ദഘനഃ(ഭവതി)=ആനന്ദസ്വരൂപനാകുന്നുവോ

തതഃ= അതു് ഹേതുവായിട്ടു്
ആത്മവിത്=ആത്മജ്ഞനായ ജ്ഞാനി
ആത്മാനം= ആത്മാവിനെ
ആത്മനാ= മനസ്സുകൊണ്ടു്
സദൈവ= എല്ലായ്പ്പോഴും
അനുസന്ധത്തേ= അനുസന്ധാനം ചെയ്യുന്നു.

ദീധിതി

ആത്മാവിനെ അനുസന്ധാനം ചെയ്യുന്നതു് ഭക്തിയാകുന്നു യാതൊന്നു് ഹേതുവായിട്ടു് ആത്മാവു് ആനന്ദസ്വരൂപനാകുന്നുവോ അതു് ഹേതുവായിട്ടു് ആത്മജ്ഞനായ ജ്ഞാനി ആത്മാവിനെ മനസ്സുകൊണ്ടു് എല്ലായ്പ്പോഴും അനുസന്ധാനം ചെയ്യുന്നു.

'യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ, ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കാര്യം ന വിദ്യതേ'(യാതൊരു മനുഷ്യൻ ആത്മാവിൽതന്നെ രതിയോടുകൂടിയവനായും, ആത്മാവിൽതന്നെ സംതൃപ്തിയെ പ്രാപിച്ചവനായും, ആത്മാവിൽതന്നെ സന്തുഷ്ടനായും ഇരിക്കുന്നുവോ, അവന്നു വേറെ കർത്തവ്യമൊന്നുമില്ല) എന്നു ഭഗവദ്ഗീതയിൽ, ഭക്തിരൂപമായ ആത്മാനുസന്ധാനത്തെ അനുഷ്ഠിക്കുന്ന ജ്ഞാനിയുടെ കൃതകൃത്യതയേ പ്രഖ്യാപനം ചെയ്തിരിക്കുന്നു. 'സ്വസ്വരൂപാനുസന്ധാനം ഭക്തിരിത്യഭിധീയതേ.' (ആത്മസ്വരൂപത്തെ അനുസന്ധാനം ചെയ്യുന്നതു് ഭക്തിയെന്നു പറയപ്പെടുന്നു) എന്നു വിവേകചൂഡാമണിയിൽ ശ്രീശങ്കരാചാര്യരും പറഞ്ഞിരിക്കുന്നു. ആത്മാനുസന്ധാനത്തിന്നു് ഇത്ര മുഖ്യത എന്താണെന്നു ശങ്കിക്കുന്നതായാൽ, അതിന്നു്, ആത്മാവു് ആനന്ദഘനമാകുന്നു എന്നു പറയപ്പെടുന്നു. ആനന്ദഘനമായ വസ്തുതന്നെയാണല്ലോ അനുസന്ധാനയോഗ്യമായിട്ടുള്ളതു്. എല്ലാ പ്രാണികൾക്കും അതു് ഇഷ്ടവുമാകുന്നു. അതുകൊ

ണ്ടു്, ആത്മാവിന്റെ ആനന്ദഘനത്വം അനുസന്ധാനത്തിന്നു ഹേതുവാകുന്നു. ലോകത്തിൽ ആദർശ പുരുഷന്മാരായ ആത്മവിത്തുകളെ നോക്കുന്നതായാൽ അവർ എല്ലായ്പ്പോഴും ആത്മാനുസന്ധാനം ചെയ്തുകൊണ്ടിരിക്കുന്നു എന്നുള്ളതു് ദൃഷ്ടാന്തമാകുന്നു.

ആത്മാവുതന്നെ ബ്രഹ്മം; ആത്മാനുസന്ധാനംതന്നെ ബ്രഹ്മാനുസന്ധാനം; അതുതന്നെ ഭക്തിയെന്നു് അടുത്ത ശ്ലോകത്തിൽ പറയുന്നു.

അനുസന്ധീയതേ ബ്രഹ്മ
ബ്രഹ്മാനന്ദഘനം യതഃ
സദാ ബ്രഹ്മാനുസന്ധാനം
ഭക്തിരിത്യവഗമ്യതേ. 2

പദാർത്ഥം

ബ്രഹ്മ = ബ്രഹ്മം
അനുസന്ധീയതേ = അനുസന്ധാനം ചെയ്യപ്പെടുന്നു
യതഃ = എന്തുകൊണ്ടെന്നാൽ
ബ്രഹ്മ = ബ്രഹ്മം
ആനന്ദഘനം (ഭവതി) = ആനന്ദഘനമാകുന്നു
സദാ ബ്രഹ്മാനുസന്ധാനം = എപ്പോഴുമുള്ള ബ്രഹ്മാനുസന്ധാനം
ഭക്തിഃ ഇതി അവഗമ്യതേ = ഭക്തിയെന്നു അറിയപ്പെടുന്നു.

ദീധിതി

(മേൽ പറയപ്പെട്ട ആത്മവിത്തുകളാൽ) ബ്രഹ്മം അനുസന്ധാനം ചെയ്യപ്പെടുന്നു. എന്തുകൊണ്ടെന്നാൽ, ബ്രഹ്മം ആനന്ദഘനമാകുന്നു. എപ്പോഴുമുള്ള ബ്രഹ്മാനുസന്ധാനം ഭക്തിയെന്നു അറിയപ്പെടുന്നു

ആത്മാവുതന്നെ ബ്രഹ്മമെന്നും, ആത്മാനുസന്ധാനംതന്നെ ബ്രഹ്മാനുസന്ധാനമെന്നും താല്പര്യം.

ബ്രഹ്മം ആനന്ദഘനമായതുകൊണ്ടാണ് ആത്മവിത്തുക്കൾ എപ്പോഴും ബ്രഹ്മാനുസന്ധാനം ചെയ്യുന്നതു്. അങ്ങനെ ഇടവിടാതെയുള്ള ആ അനുസന്ധാനംതന്നെ പ്രസ്തുത മായ ഭക്തി.

അഥവാ—ആനന്ദധ്യാനംതന്നെ ഭക്തി എന്ന് അടുത്ത ശ്ലോകംകൊണ്ടു് ഉപദേശിക്കപ്പെടുന്നു.

ആനന്ദമേവ ധ്യായന്തി
സർവേ ദുഃഖം ന കശ്ചന
യദാനന്ദപരം ധ്യാനം
ഭക്തിരിത്യുപദിശ്യതേ. 3

പദാർത്ഥം

സർവേ= എല്ലാവരും
ആനന്ദം ഏവ= ആനന്ദത്തെത്തന്നെ
ധ്യായന്തി= ധ്യാനിക്കുന്നു
കശ്ചന= ഒരുവനും
ദുഃഖം= ദുഃഖത്തെ
ന (ധ്യായതി = ധ്യാനിക്കുന്നില്ല
യദ്= യാതൊന്ന്
ആനന്ദപരം= ആനന്ദപരമായ
ധ്യാനം= ധ്യാനമോ
(തത്)= അതു്
ഭക്തിഃ ഇതി= ഭക്തിയെന്ന്
ഉപദിശ്യതേ= ഉപദേശിക്കപ്പെടുന്നു.

ദീധിതി

എല്ലാവരും ആനന്ദത്തെത്തന്നെ ധ്യാനിക്കുന്നു. ഒരുവനും ദുഃഖത്തെ ധ്യാനിക്കുന്നില്ല. യാതൊന്നു ആനന്ദപരമായ ധ്യാനമോ അതു ഭക്തിയെന്ന് ഉപദേശിക്കപ്പെടുന്നു.

ലോകത്തിൽ എല്ലാ പ്രാണികളും ആനന്ദത്തെയാണ് ഇച്ഛിക്കുന്നതു്. ഒരു പ്രാണിപോലും ദുഃഖത്തെ ഇച്ഛി

ക്കുന്നില്ല. ബ്രഹ്മമോ കേവലം ആനന്ദസ്വരൂപകുന്നു. അതുകൊണ്ടു്, സർവ്വാഭിലഷണീയമായ ആ ബ്രഹ്മധ്യാന മാകുന്ന ആനന്ദധ്യാനംതന്നെ ഭക്തി, എന്നു് ആത്മ വിത്തുകളായ ജ്ഞാനികളാൽ ഉപദേശിക്കപ്പെടുന്നു അ ഥവാ—എല്ലാ പ്രാണികൾക്കും നിത്യമായി നിരതിശയ മായിരിക്കുന്ന ആ ആനന്ദമുണ്ടാകേണമേ എന്നുള്ള തത് പരമായ ധ്യാനംതന്നെ ഭക്തിയാകുന്നു എന്നുംകൂടി താ ത്പര്യം. 'ഉപദിശ്യതേ' എന്നു പറഞ്ഞതുകൊണ്ടു് ഈ തത്വം എല്ലാവരും അവശ്യം അറിഞ്ഞു് അനുഷ്ഠിക്കേണ്ട താണെന്നു കരുതീട്ടു കാരുണ്യത്തോടും അധികാരത്തോടും കൂടി ഉപദേശിക്കപ്പെടുന്നു എന്നു് ഗ്രഹിക്കേണ്ടതാകുന്നു.

ആത്മഭജനംതന്നെ ഭക്തിയെന്നും, ആത്മവി ത്തുകൾ ആത്മഭജനമല്ലാതെ വേറെ ഒന്നും ചെയ്യുന്നി ല്ലെന്നും അടുത്ത ശ്ലോകംകൊണ്ടു പറയുന്നു

ആത്മൈവ ബ്രഹ്മ, ഭജതി
നാന്യമാത്മാനമാത്മവിത്
ഭജതീതി യദാത്മാനം
ഭക്തിരിത്യഭിധീയതേ. 4

പദാർത്ഥം

ആത്മാ ഏവ ബ്രഹ്മ= ആത്മാവുതന്നെബ്രഹ്മം
ആത്മവിത്= ആത്മവിത്തായ ജ്ഞാനി
ആത്മാനം= ആത്മാവിനെ
ഭജതി= ഭജിക്കുന്നു
അന്യം ന ഭജതി= വേറെ ഒന്നിനേയും ഭജിക്കുന്നില്ല
ആത്മാനം= ആത്മാവിനെ
ഭജതി ഇതി യത്= ഭജിക്കുന്നു എന്നുള്ളതു്
യാതൊന്നോ
(തത്) ഭക്തിഃ ഇതി= അതു് ഭക്തിയെന്നു്
അഭിധീയതേ= പറയപ്പെടുന്നു.

ദീധിതി

ആത്മാവുതന്നെ ബ്രഹ്മം. ആത്മവിത്തായ ജ്ഞാനി ആത്മാവിനെ ഭജിക്കുന്നു. വേറെ ഒന്നിനേയും ഭജിക്കുന്നില്ല. ആത്മാവിനെ ഭജിക്കുന്നതുതന്നെയാണ് ഭക്തിയെന്നു പറയപ്പെടുന്നതു്

ജ്ഞാനി ആത്മവിത്തായതുകൊണ്ടാണ് ആത്മാവിനെ ഭജിക്കുന്നതു് ആത്മാവിനെ ഭജിക്കുന്നു എന്നു മാത്രമല്ല—ആത്മാവിനെയല്ലാതെ വേറെ ഒന്നിനേയും ഭജിക്കുന്നുമില്ല. സച്ചിദാനന്ദസ്വരൂപമായ പരബ്രഹ്മത്തെയല്ലാതെ, അസത്യമായും, ജഡമായും, ദുഃഖരൂപമായും ഇരിക്കുന്ന ഈ അനാത്മപ്രപഞ്ചത്തെ ഭജിക്കുന്നില്ലെന്നു സാരം. 'ഭജതീതി ഭക്തിഃ'=ഭജിക്കുന്നു എന്നതുകൊണ്ടു് ഭക്തിയെന്നു പറയപ്പെടുന്നു. ആത്മഭജനം ചെയ്യുന്നവൻതന്നെ ശരിയായ ഭക്തൻ. ആത്മാവുതന്നെ ബ്രഹ്മം; ബ്രഹ്മവിത്തുതന്നെ ബ്രഹ്മവിത്തു്—യഥാർത്ഥ ഭക്തൻ. ബ്രഹ്മവിത്തിന്റെ ലക്ഷണങ്ങൾ നിർവ്വാണദർശനത്തിൽ പറയപ്പെട്ടു.

ആനന്ദമെന്നും, ആത്മാവെന്നും, ബ്രഹ്മമെന്നും ഒക്കെ പറയപ്പെടുന്നതെല്ലാം ഒന്നാണെന്നു ദൃഢബോധമുള്ളവനാണു് ഭക്തൻ എന്നു് ഇനിയത്തെ ശ്ലോകത്തിൽ പറയുന്നു.

ആനന്ദ ആത്മാ, ബ്രഹ്മേതി
നാമൈതസ്യൈവ തന്യതേ
ഇതി നിശ്ചിതധീര്യസ്യ
സ ഭക്ത ഇതി വിശ്രുതഃ. 5

ദീധിതി

ആനന്ദഃ ആത്മാ ബ്രഹ്മ ഇതി= ആനന്ദമെന്നും,
ആത്മാവെന്നും,ബ്രഹ്മമെന്നും

ഏതസ്യ ഏവ നാമ= ഇതിന്റെ നാമമായിത്തന്നെ
തന്യതേ= പറയപ്പെടുന്നു (ചൊല്ലപ്പെടുന്നു)
ഇതി= എന്നു്
യസ്യ= യാവനൊരുത്തനു്
നിശ്ചിതധീഃ (അസ്തി)= ദൃഢബോധമുണ്ടോ
സഃ= അവൻ
ഭക്തഃ ഇതി വിശ്രുതഃ=ഭക്തനെന്നു വിശ്രുതനാകുന്നു.

ദീധിതി

ആനന്ദമെന്നും, ആത്മാവെന്നും, ബ്രഹ്മമെന്നും ഉള്ളതു് ഇതിൻെറതന്നെ പേരുകളാണു് എന്നു ദൃഢബോധമുള്ളവൻ ഭക്തനെന്നു വിശ്രുതനാകുന്നു.

ആനന്ദം, ആത്മാവു്, ബ്രഹ്മം എന്നിങ്ങനെ പല പ്രകാരത്തിലുള്ള നാമങ്ങളെക്കൊണ്ടും പറയപ്പെടുന്നതെല്ലാം സച്ചിദാനന്ദസ്വരൂപമായ ആ ഏക പരവസ്തുവാകുന്നു എന്നുള്ള ദൃഢമായ ബോധംതന്നെയാണു് ഭക്തി. അപ്രകാരമുള്ള ദൃഢബോധത്തോടുകൂടിയവൻതന്നെ യഥാർത്ഥ ഭക്തൻ.

ഈ ശ്ലോകത്തിൽ 'അയമാത്മാബ്രഹ്മ' എന്ന മഹാവാക്യത്തിൻെറ അർത്ഥത്തെ സൂചിപ്പിച്ചിരിക്കുന്നു. 'ആനന്ദരൂപഃ അയം ആത്മാ ബ്രഹ്മ' (ആനന്ദരൂപനായ ഈ ആത്മാവു ബ്രഹ്മമാകുന്നു) എന്നു ഗ്രഹിക്കേണ്ടതാകുന്നു. ഇപ്രകാരമുള്ള ആ മഹാവാക്യത്തിന്റെ അർത്ഥജ്ഞാനമത്രേ ഭക്തി. ആ അർത്ഥജ്ഞാനമുള്ളവൻതന്നെ ഭക്തൻ.

അടുത്ത ശ്ലോകത്തിൽ, 'അഹം ബ്രഹ്മാസ്മി' എന്ന മഹാവാക്യത്തിന്റെ സ്വരൂപത്തേയും സാരത്തേയും കാണിച്ചുകൊണ്ടു തദനുരൂപമായ ഭക്തനിർവ്വചനം ചെയ്യുന്നു.

ആനന്ദോ ഽഹമഹം ബ്രഹ്മാ-
ത്മാഹമസ്മീതി രൂപതഃ
ഭാവനാ സതതം യസ്യ
സ ഭക്ത ഇതി വിശ്രുതഃ. 6

പദാർത്ഥം

അഹം ആനന്ദഃ അസ്മി= ഞാൻ ആനന്ദമാകുന്നു.
അഹം ബ്രഹ്മ അസ്മി= ഞാൻ ബ്രഹ്മമാകുന്നു.
അഹം ആത്മാ അസ്മി= ഞാൻ ആത്മാവാകുന്നു.
ഇതി രൂപതഃ= എന്നുള്ള രൂപത്തിൽ
യസ്യ= യാവനൊരുത്തന്നു
സതതം= എല്ലായ്പോഴും
ഭാവനാ (അസ്തി)= ഭാവനയുണ്ടോ
സഃ ഭക്തഃ ഇതി വിശ്രുതഃ= അവൻ ഭക്തനെന്നു വിശ്രുതനാകുന്നു.

ദീധിതി

ഞാൻ ആനന്ദമാകുന്നു, ഞാൻ ബ്രഹ്മമാകുന്നു, ഞാൻ ആത്മാവാകുന്നു എന്നുള്ള രൂപത്തിൽ യാവനൊരുത്തന്നു എല്ലായ്പോഴും ഭാവനയുണ്ടോ അവൻതന്നെ ഭക്തനെന്നു വിശ്രുതനാകുന്നു.

ആനന്ദമെന്നും, ബ്രഹ്മമെന്നും, ആത്മാവെന്നും പറയപ്പെടുന്നതെല്ലാം സച്ചിദാനന്ദസ്വരൂപമായ ഒരേ വസ്തു തന്നെയാണെന്ന് മുമ്പിലത്തെ ശ്ലോകത്തിൽ പറയപ്പെട്ടതുപോലെ പരോക്ഷമായി അറിഞ്ഞതിന്നുശേഷം, ആ പരവസ്തു താൻ തന്നെയാണെന്ന് (അഹം ബ്രഹ്മാസ്മീത്യാദി ഭാവനാരൂപേണ) അപരോക്ഷമായി—സ്വാനുഭവംകൊണ്ടു് അറിയുന്നതു് അത്യുത്തമമായ ഭക്തിയാകുന്നു. ആ ഭക്തിയെ സമ്പാദിച്ചവൻ എല്ലാ ഭക്തന്മാരിലുംവെച്ച് ഉത്തമനായ ഭക്തനാകുന്നു.

ആത്മാവിൻെറ സ്വരൂപം ആനന്ദമായതുകൊണ്ടു്, വിഷയംപ്രതി പ്രതിഫലിച്ചുകാണുന്ന ആനന്ദത്തെ അനുഭവിക്കുവാൻ വേണ്ടിത്തന്നെയാണു് ഭാര്യ ഭർത്താവിനേയും, ഭർത്താവു് ഭാര്യയേയും ആശ്രയിക്കുന്നതെന്നും, സർവ്വപ്രാണികളും വിഷയങ്ങളിൽനിന്നും അനുഭവിക്കുന്ന എല്ലാ ആനന്ദവും ആത്മാനന്ദംതന്നെയാകുന്നുവെന്നും അടുത്ത പദ്യത്തിൽ ഉദാഹരിക്കുന്നു.

ഭാര്യാ ഭജതി ഭർത്താരം
ഭർത്താ ഭാര്യാം ന കേവലം
സ്വാനന്ദമേവ ഭജതി
സർവ്വോപി വിഷയസ്ഥിതം. 7

പദാർത്ഥം

ഭാര്യാ ഭർത്താരം= ഭാര്യ ഭർത്താവിനെ
ന കേവലം ഭജതി= ഭജിക്കുന്നില്ലതന്നെ
ഭർത്താ ഭാര്യാം (ച)= ഭർത്താവു ഭാര്യയേയും
ന ഭജതി= ഭജിക്കുന്നില്ല
സർവ്വഃ അപി= എല്ലാവരും
വിഷയസ്ഥിതം= വിഷയങ്ങളിലിരിക്കുന്ന
സ്വാനന്ദം ഏവ= ആത്മാനന്ദത്തെത്തന്നെയാണു്
ഭജതി= ആശ്രയിക്കുന്നതു്.

ദീധിതി

ഭാര്യ ഭർത്താവിനേയും, ഭർത്താവു ഭാര്യയേയും അല്ല ആശ്രയിക്കുന്നതു്; എല്ലാവരും വിഷയങ്ങളിലിരിക്കുന്ന ആത്മാനന്ദത്തെത്തന്നെയാണു് ആശ്രയിക്കുന്നതു്.

ലോകത്തിൽ, സാധാരണയായി, ഭാര്യ തൻെറ ഭർത്താവിനെ സ്നേഹിക്കയും ശുശ്രൂഷിക്കയും ചെയ്യുന്നതു് തനിക്കുവേണ്ടിയല്ല, ഭർത്താവിൻെറ സുഖത്തിനുവേണ്ടിയാണെന്നും, ഭർത്താവായ ഒരുവൻ ഭാര്യയെ സ്നേഹിക്കയും

അവൾക്കായി കഷ്ടപ്പെട്ടു് അന്നവസ്ത്രാഭരണാദികൾ സമ്പാദിക്കയും ചെയ്യുന്നതും അതുപോലെതന്നെ തന്റെ സുഖത്തിനുവേണ്ടിയല്ല അവളുടെ സുഖത്തിനുവേണ്ടിയാകുന്നുഎന്നും ആണു് സാധാരണ ജനങ്ങൾ കരുതിവരാറുള്ളതു്. എന്നാൽ വാസ്തവം അങ്ങനെയല്ല, നേരേ മറിച്ചാണെന്നുള്ളതു വിചാരിച്ചുനോക്കുന്നവൎക്കു് അനായാസേന അറിയാൻ കഴിയുന്നതാണു്. ഓരോ പ്രാണിയും ഇന്ദ്രിയങ്ങളെക്കൊണ്ടു വിഷയങ്ങളെ അനുഭവിക്കുമ്പോൾ ആ വിഷയങ്ങളിൽനിന്നു പ്രത്യക്ഷമാകുന്ന ആനന്ദം തന്റെ ആനന്ദമാകുന്നു—ആത്മാനന്ദമാകുന്നു—എന്നറിയേണ്ടതാണു്. ഇന്ദ്രിയത്തിനു് അതിൻെറ അനുകൂലമായ വിഷയത്തോടു സംബന്ധമുണ്ടാകുമ്പോൾ ഇഷ്ടാൎത്ഥലാഭംകൊണ്ടു് അന്തഃകരണത്തിനു സംതൃപ്തിയും അതേനിമിഷത്തിൽ, വിഷയാന്തരാപേക്ഷയില്ലാത്തതുകൊണ്ടു് നിശ്ചലത്വവുമുണ്ടാകുന്നു; അന്തഃകരണം നിശ്ചലമാകുമ്പോൾ അതിൻെറ ആത്മാവിൻെറ സ്വരൂപമായ ആനന്ദം പ്രതിഫലിക്കുന്നു ആകയാൽ ഈ ആനന്ദം ആത്മാനന്ദമാകുന്നു; വിഷയാനന്ദമല്ല അഥവാ—വിഷയാനന്ദമായി പ്രതീതമാകുന്നതെല്ലാം വാസ്തവത്തിൽ ആത്മാനന്ദമാകുന്നു. വിഷയാനന്ദഭ്രാന്തിയോടുകൂടാതെയുള്ള ആത്മാനന്ദഭജനംതന്നെ യഥാൎത്ഥഭക്തി ജ്ഞാനിയും അജ്ഞാനിയും വിഷയങ്ങളിൽനിന്നു് അനുഭവിക്കുന്ന ആനന്ദം ആത്മാനന്ദംതന്നെയാകുന്നു. പക്ഷെ, ഇവിടെ ഭേദമെന്തെന്നാൽ, അജ്ഞാനി എല്ലാ ആനന്ദത്തേയും വിഷയാനന്ദമായിട്ടും, ജ്ഞാനി എല്ലാ ആനന്ദത്തേയും ആത്മാനന്ദമായും അനുഭവിക്കുന്നുവെന്നുള്ളതാണു്. അഥവാ, ആനന്ദത്തെപ്പററിയുള്ള തെററിദ്ധാരണനിമിത്തം അജ്ഞാനി വിഷയാനന്ദത്തിൽ ഭ്രമിക്കുന്നു; ജ്ഞാനിക്കു് ആനന്ദത്തിൻെറ യഥാൎത്ഥമായ സ്വരൂപജ്ഞാനമുള്ളതുകൊണ്ടു്

ഭ്രമിക്കുന്നില്ല. ഈ ആത്മാനന്ദത്തിൻെറ സവ്വവ്യാപക തയെ യഥാ സ്വരൂപം എല്ലാവരും അറിയുന്നില്ല എന്നേ ഉള്ളൂ.

ബൃഹദാരണ്യകോപനിഷത്തിൽ യാജ്ഞവല്ക്യൻ തന്റെ ഭാൎയ്യയായ മൈത്രേയിക്കു് ഉപദേശിക്കുന്നതു കേൾക്കുക:—'ന വാ അരേ പത്യുഃ കാമായ പതിഃ പ്രിയോ ഭവതി, ആത്മനസ്തു കാമായ പതിഃ പ്രിയോ ഭവതി, ന വാ അരേ ജായായൈ കാമായ ജായാ പ്രിയാ ഭവതി, ആത്മനസ്തു കാമായ ജായാ പ്രിയാ ഭവതി, ന വാ അരേ പുത്രാണാം കാമായ പുത്രാഃ പ്രിയാ ഭവന്തി, ആത്മനസ്തു കാമായ പുത്രാഃ പ്രിയാ ഭവന്തി, ന വാ അരേ വിത്തസ്യ കാമായ വിത്തം പ്രിയം ഭവതി, ആത്മനസ്തു കാമായ വിത്തം പ്രിയം ഭവതി, ന വാ അരേ പശൂനാം കാമായ പശവഃ പ്രിയാ ഭവന്തി, ആത്മനസ്തു കാമായ പശവഃ പ്രിയാ ഭവന്തി..........................................ന വാ അരേ സവ്വസ്യ കാമായ സവ്വം പ്രിയം ഭവതി, ആത്മനസ്തു കാമായ സവ്വം പ്രിയം ഭവതി; ആത്മാ വാ അരേ ദ്രഷ്ടവ്യഃശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യോ മൈത്രേയി, ആത്മനി ഖല്വരേ ദൃഷ്ടേ ശ്രുതേ മതേ വിജ്ഞാതേ ഇദം സവ്വം വിദിതം.' (ഹേ മൈത്രേയീ! ഭർത്താവിൻെറ കാമത്തിന്നുവേണ്ടിയല്ല ഭത്താവു പ്രിയനായിരിക്കുന്നതു്; ആത്മാവിൻെറ കാമത്തിന്നുവേണ്ടിത്തന്നെ ഭാത്താവു പ്രിയനായിരിക്കുന്നു; ഭാൎയ്യയുടെ കാമത്തിന്നുവേണ്ടിയല്ല ഭാൎയ്യ പ്രിയയായിരിക്കുന്നതു്. ആത്മാവിൻെറ കാമത്തിന്നുവേണ്ടിത്തന്നെയാകുന്നു ഭാൎയ്യ പ്രിയയായിരിക്കുന്നതു്. പുത്രന്മാരുടെ കാമത്തിന്നുവേണ്ടിയല്ല പുത്രന്മാർ പ്രിയന്മാരായിരിക്കുന്നതു്. ആത്മാവിൻെറ കാമത്തിന്നുവേണ്ടിത്തന്നെയാണു പുത്രന്മാർ പ്രിയന്മാരായിരിക്കുന്നതു്. വിത്തത്തിൻെറ കാമത്തിന്നുവേണ്ടിയല്ല വി

ത്തം പ്രിയമായിരിക്കുന്നതു്. ആത്മാവിൻെറ കാമത്തിന്നുവേണ്ടിത്തന്നെയാണു വിത്തം പ്രിയമായിരിക്കുന്നതു്. പശുക്കളുടെ കാമത്തിന്നുവേണ്ടിയല്ല പശുക്കൾ പ്രിയങ്ങളായിരിക്കുന്നതു്. ആത്മാവിൻെറ കാമത്തിന്നുവേണ്ടിത്തന്നെയാണു് പശുക്കൾ പ്രിയങ്ങളായിരിക്കുന്നതു് .. ....
.....................................................എല്ലാററിൻേറയും കാമത്തിന്നുവേണ്ടിയല്ല എല്ലാം പ്രിയമായിരിക്കുന്നതു്. ആത്മാവിൻെറ കാമത്തിന്നുവേണ്ടിത്തന്നെയാണു എല്ലാം പ്രിയമായിരിക്കുന്നതു്. ആത്മാവാകട്ടെ, ദർശനം ചെയ്യപ്പെടേണ്ടതും, ശ്രവണം ചെയ്യപ്പെടേണ്ടതും, മനനം ചെയ്യപ്പെടേണ്ടതും, നിദിധ്യാസനം ചെയ്യപ്പെടേണ്ടതുമാകുന്നു. ഹേ മൈത്രേയീ! ദർശനം ചെയ്യപ്പെട്ടും, ശ്രവണം ചെയ്യപ്പെട്ടും, മനനം ചെയ്യപ്പെട്ടും, ആത്മാവു് വിജ്ഞാതമായിത്തീരുമ്പോൾ ഇതെല്ലാം അറിയപ്പെട്ടു, നിശ്ചയം.)

ആത്മജ്ഞാനിയായ പുരുഷനാകട്ടെ സവ്വത്ര ആത്മാനന്ദത്തെത്തന്നെ കാണുന്നു എന്നും, അതുകൊണ്ടു്, ആ ജ്ഞാനിയുടെ താദൃശമായ ഭക്തിതന്നെശ്രേഷ്ഠമെന്നും, മുൻ പറയപ്പെട്ട ഏഴു ശ്ലോകങ്ങളുടേയും സാരാംശമായി, അടുത്ത പദ്യത്തിൽ പറയുന്നു.

ഏവം പശ്യതി കുത്രാപി
വിദ്വാനാത്മസുഖം വിനാ
ന കിഞ്ചിദപരം തസ്യ
ഭക്തിരേവ ഗരിയസി. 8

പദാത്ഥം

ഏവം= ഇങ്ങനെ
വിദ്വാൻ= ആത്മജ്ഞനായ ജ്ഞാനി
കുത്രാപി= എവിടേയും

ആത്മസുഖം വിനാ= ആത്മസുഖത്തെയല്ലാതെ
അപരം കിഞ്ചിദപി= മററൊന്നിനേയും അല്പംപോലും
ന പശ്യതി= കാണുന്നില്ല
തസ്യ ഭക്തിഃ ഏവ= അവൻെറ ഭക്തിതന്നെ
ഗരീയസി= എല്ലാററിനേക്കാളും വലുതു്.

ദീധിതി

ഇങ്ങനെ, ആത്മജ്ഞനായ ജ്ഞാനി എവിടേയും ആത്മസുഖത്തെയല്ലാതെ മററൊന്നിനേയും അല്പംപോലും കാണുന്നില്ല. അവൻെറ ഭക്തിതന്നെ എല്ലാററിലും ശ്രേഷ്ഠമായുള്ളതു്

എപ്രകാരം ലൌകികന്മാർ വിഷയങ്ങളിൽനിന്നു ആത്മസുഖത്തെ വിഷയസുഖമായി അനുഭവിക്കുന്നുവോ, അപ്രകാരം ജ്ഞാനികൾ സർവ്വത്ര ആത്മാനന്ദത്തെത്തന്നെ അനുഭവിക്കുന്നു. ഏതു വിഷയത്തിലും ആ ആത്മാനന്ദത്തെയല്ലാതെ വേറെ ഒന്നിനേയും അവർ കാണുകയില്ല. ജ്ഞാനികൾ ജീവബ്രഹ്മൈക്യത്തെ ശരിയായി അറിയുന്നവരായതുകൊണ്ടു്, അവർ അനുഭവിക്കുന്ന സർവസുഖങ്ങളും കേവലം ആത്മസുഖങ്ങളായി കാണുന്നു എന്നു മാത്രമല്ല, അവയെല്ലാം അത്യന്തം അഭേദേന തങ്ങളുടെ സ്വന്തം സുഖമെന്നു അവർ അറിയുകയും ചെയ്യുന്നു. അഥവാ—ജീവാനന്ദമെല്ലാം ബ്രഹ്മാനന്ദംതന്നെ, എന്നു അവർ കാണുന്നു. ഇങ്ങനെ അവർ സർവ്വത്ര ബ്രഹ്മാനന്ദത്തെമാത്രം കാണുന്നതുകൊണ്ടു് അവരുടെ ഏവംവിധമായ ഭക്തിതന്നെ ശ്രേഷ്ഠമെന്നു പറയപ്പെട്ടു.

ഭക്തിയെന്നതു് അനുരാഗമാണെന്നും, പരമാത്മാവിലുള്ള ആ അനുരാഗംതന്നെ പരയായ ഭക്തിയെന്നും അടുത്ത രണ്ടു ശ്ലോകംകൊണ്ടു് വിവരിച്ചു പ്രകരണത്തെ ഉപസംഹരിക്കുന്നു.

ലോകസ്യ പിതരി സ്വസ്യ
ഗുരൌ പിതരി മാതരി
സത്യസ്യ സ്ഥാപിതരി ച
തത് പഥേനൈവ യാതരി. 9
നിയന്തരി നിഷിദ്ധസ്യ
സൎവ്വേഷാം ഹിതകൎത്തരി
യോ ഽനുരാഗോ ഭക്തിരത്ര
സാ പരാ പരമാത്മനി. 10

പദാൎത്ഥം

ലോകസ്യ പിതരി=ലോകപിതാവായ ഈശ്വരനിലും
സ്വസ്യ= തന്റെ
ഗുരൌ, പിതരി, മാതരി= ഗുരുവിലും, പിതാവിലും, മാതാവിലും
സത്യസ്യ സ്ഥാപിതരി,=സത്യസ്ഥാപകനായ അവതാരപുരുഷനിലും
തത് പഥേന ഏവ യാതരി,= അവന്റെ മാൎഗ്ഗത്തിൽ കൂടിത്തന്നെ നടക്കുന്നവനിലും
നിഷിദ്ധസ്യ നിയന്തരി = നിഷിദ്ധ കൎമ്മങ്ങളിൽ നിന്നും പ്രജകളെ നിയന്ത്രണം ചെയ്യുന്നവനിലും
സൎവ്വേഷാം ഹിതകൎത്തരി ച= എല്ലാവൎക്കും ഹിതത്തെ ചെയ്യുന്നവനിലും ഉള്ള
അനുരാഗഃ യഃ=അനുരാഗം യാതൊന്നോ
സാ ഭക്തിഃ= അതു ഭക്തിയാകുന്നു
അത്ര പരമാത്മനി=ഇവിടെ പരമാത്മാവിലുള്ള
സാ പരാ= ആ ഭക്തി പരയായ ഭക്തിയാകുന്നു.

ദീധിതി

ലോക പിതാവായ ഈശ്വരനിലും, തന്റെ ഗുരു, പിതാവ്, മാതാവ് ഇവരിലും, സത്യസ്ഥാപകനായ അ

വതാരപുരുഷനിലും, അവൻെറ മാർഗ്ഗത്തിൽക്കൂടെത്തന്നെ നടക്കുന്നവനിലും, നിഷിദ്ധകർമ്മങ്ങളിൽനിന്നും പ്രജകളെ നിയന്ത്രണം ചെയ്തു് എല്ലാവർക്കും ഹിതത്തെ ചെയ്യുന്നവനിലും ഉള്ള അനുരാഗം യാതൊന്നോ അതു് ഭക്തിയാകുന്നു. ഇവിടെ, പരമാത്മാവിലുള്ള ആ ഭക്തി പരയായ ഭക്തിയാകുന്നു.

പ്രാണികൾക്കു് ഐഹികമായും, പാരലൌകികമായും ഉള്ള സുഖപ്രാപ്തിക്കുവേണ്ടിയും, മുമുക്ഷുകൾക്കു് ചിത്തശുദ്ധിക്കുവേണ്ടിയും, ജഗത്കർത്താവായ ഈശ്വരനിൽ ഭക്തി അവശ്യം വേണ്ടതാകുന്നു. അതുപോലെതന്നെ, തനിക്കു് വിദ്യയേയും, സദാചാരാദികളേയും ഉപദേശിച്ചു അജ്ഞാനാന്ധകാരത്തെ നീക്കി ജ്ഞാനപ്രദീപത്തെ പ്രദാനം ചെയ്ത ആചാര്യനിലും ഈശ്വരസമാനമായ ഭക്തിയുണ്ടായിരിക്കേണ്ടതു് അത്യന്തം ആവശ്യമാകുന്നു. തൻെറ ഭൌതികശരീരത്തിന്നു കാരണഭൂതന്മാരായി, പലവിധ ക്ലേശങ്ങളെ അനുഭവിച്ചു്, തന്നെ പോററുവളർത്തിയ മാതാപിതാക്കന്മാരിലും ഭക്തിയുണ്ടായിരിക്കേണ്ടതു് മനുഷ്യൻെറ ധർമ്മമാകുന്നു. സത്യധർമ്മാദികൾ ലോകത്തിൽ ക്ഷയിച്ചുപോകുമ്പോൾ അവയെ ഉദ്ധരിച്ചു സംസ്ഥാപനം ചെയ്യുന്നതിന്നുവേണ്ടി ഓരോ കാലങ്ങളിൽ ദേശംതോറും അവതരിക്കുന്നവരായ രാമൻ, കൃഷ്ണൻ, ബുദ്ധൻ, ക്രിസ്തു തുടങ്ങിയുള്ള അവതാരപുരുഷന്മാരായ മഹാത്മാക്കളിലും അവരാൽ തെളിക്കപ്പെട്ട മാർഗ്ഗങ്ങളിൽക്കൂടി തെററാതെനടന്നു ലോകത്തിന്നു മാതൃകയായി ജീവിക്കുന്ന സൽപുരുഷന്മാരിലും ജനങ്ങൾക്കു ഭക്തിയുണ്ടായിരിക്കുന്നതു ശ്രേയസ്കരമാകുന്നു. അതേപ്രകാരം, ലോകത്തിൽ നിഷിദ്ധങ്ങളായ കൊല, കളവു്, മദ്യപാനം, വ്യഭിചാരം മുതലായ അധർമ്മങ്ങളെ തടഞ്ഞു് എല്ലാവർക്കും അഭയം

പ്രദാനംചെയ്തു നന്മയെ വളൎത്തുന്ന ലോകരക്ഷകന്മാരിലും ഭക്തി ഉണ്ടായിരിക്കേണ്ടതാകുന്നു.

ഈ വിവരിക്കപ്പെട്ടതെല്ലാം ഓരോ വിധത്തിലുള്ള ഭക്തിയാകുന്നു. അവയെല്ലാം മനുഷ്യൎക്കു് ആവശ്യമുള്ളവതന്നെ എന്നുള്ളതുകൊണ്ടാണു് ഇവിടെ പ്രത്യേകം ഉദാഹരിക്കപ്പെട്ടതു്. എങ്കിലും, സൎവ്വോപരി മുഖ്യമായി ഈ പ്രകരണത്തിൽ നിൎദ്ദേശിക്കപ്പെടുന്നതു് സച്ചിദാനന്ദസ്വരൂപനായ പരമാത്മാവിലുള്ള അനുരാഗരൂപമായ പരാഭക്തിയാകുന്നു. മറ്റെല്ലാം പരമ്പരാഭക്തിയും, പരമാത്മാവിലുള്ളതുമാത്രം സാക്ഷാൽ ഭക്തിയും ആകുന്നു.

എന്നാൽ പരമാത്മാവിൽ നിരന്തരമായ ആ ഭക്തിയുണ്ടാകുന്നതിന്നു് മനോനിരോധരൂപമായ യോഗം അപേക്ഷിതമായിരിക്കുന്നതിനാൽ ആ മനോനിരോധത്തെ വിവരിക്കുന്ന'യോഗദശ്നം'അടുത്തു പറയപ്പെടുന്നു.

ഓം തത് സത്

ഇതി ഭക്തിദശ്നം

—:*.—

# IX യോഗദർശനം.

സതതം യോജയതി യ-
ദ്ഭക്തി ച ചിദാത്മനി
മനോനിരോധരൂപോ ഽയം
സ യോഗ ഇതി ശംസിതഃ. 1

പദാൎത്ഥം

യദ് = യാതൊന്നു്
ചിദാത്മനി = ജ്ഞാനസ്വരൂപമായ ബ്രഹ്മത്തിൽ
സതതം = എല്ലായ്പോഴും

മനഃ= മനസ്സിനെ
യോജയതി= യോജിപ്പിക്കുകയും (ചേർക്കുകയും)
യുനക്തി ച= യോജിക്കുകയും (ചേരുകയും) ചെയ്യുന്നുഃ വാ
നിരോധരൂപഃസഃ അയം= ചിത്തവൃത്തിനിരോധരൂപമായ ഇതു്.
യോഗഃ= യോഗം
ഇതി ശംസിതഃ= എന്നു ശംസിക്കപ്പെടുന്നു. (പറയപ്പെടുന്നു)

ദീധിതി

ഇതു് ചിദാത്മാവായ ബ്രഹ്മത്തിൽ മനസ്സിനെ എല്ലായ്പോഴും യോജിപ്പിക്കുകയും യോജിക്കയും ചെയ്യുന്നതു ഏതോ അതു് മനോനിരോധരൂപമായ യോഗം എന്നു പറയപ്പെടുന്നു

'യോഗം' എന്ന പദത്തിനു് ചേർച്ചയെന്നാണു് ശരിയായ അർത്ഥം. അതായതു്, മനസ്സിന്നു് പരമാത്മാവിൽ അവിദ്യാദിവൃത്തിരഹിതമായുള്ള ചേർച്ചയത്രേ യോഗം. മനസ്സിൽ അവിദ്യ മുതലായി പല വൃത്തികൾ ഉണ്ടു്. ആ വൃത്തികളെയെല്ലാം ശാസ്ത്രോക്തങ്ങളായ ഉപായങ്ങളെക്കൊണ്ടു് നിരോധിച്ചു മനസ്സിനെ കേവലമായ പരമാത്മാവിൽ യോജിപ്പിക്കുന്ന സമാധിവിദ്യയ്ക്കു് യോഗമെന്നു പേർ 'യുജസമാധൗ' (യുജ്ധാതു സമാധിയെന്ന അർത്ഥത്തിൽ പ്രയോഗിക്കപ്പെടുന്നു. അതുകൊണ്ടു് യുജധാതുജന്യമായ യോഗശബ്ദത്തിന്നും സമാധിയെന്നുതന്നെ അർത്ഥം) എന്നു പാണിനി പറഞ്ഞതും, 'യോഗശ്ചിത്തവൃത്തിനിരോധഃ' (യോഗമെന്നതു ചിത്തവൃത്തികളുടെ നിരോധമാകുന്നു) എന്നു പതഞ്ജലി പറഞ്ഞതും, 'മനഃപ്രശമനോപായോ യോഗ ഇത്യാഭിധീയതേ' (മനസ്സിനെ ഏററവും അടയ്ക്കുന്നതിനുള്ള ഉപായം

യോഗമെന്നു പറയപ്പെടുന്നു) എന്നു വാസിഷ്ഠത്തിൽ വാല്മീകി പറഞ്ഞതും എല്ലാം ഒരേ തത്ത്വാൎത്ഥത്തെത്തന്നെ വെളിവാക്കുന്നു യോഗം ചിത്തവൃത്തികളുടെ നിരോധമായതുകൊണ്ടു് അതു് നിരോധരൂപമെന്നു പറയപ്പെട്ടു. ചിത്തവൃത്തികൾ വൃഥാ നിരോധിക്കപ്പെട്ടാൽ മാത്രം പോരാ, വൃത്തികൾ നിരോധിക്കപ്പെട്ട ആ ചിത്തം ചിദാത്മാവിൽ എല്ലായ്പോഴും യോജിപ്പിക്കപ്പെടുകയും, അങ്ങനെതന്നെ യോജിക്കുകയും ചെയ്യുന്നെങ്കിലേ അതു യോഗമാകയുള്ളു എന്നു താല്പൎയ്യം

ചിത്തവൃത്തികൾക്കു കാരണം വാസനയായതുകൊണ്ടു് വാസനാനാശം ഉണ്ടാകുന്നതുവരെ യോഗം പരിശീലിക്കണമെന്നു് ഇനി പറയുന്നു.

ന ദ്രഷ്ടാ ദർശനം ദൃശ്യം
വിദ്യതേ യത്ര തത്ര ഹൃത്
യോജയേദ്വാസനാ യാവ-
ദ്യോഗോയമിതി യോഗവിത്. 2

പദാൎത്ഥം

യത്ര= യാതൊരേടത്തു്
ദ്രഷ്ടാ ദർശനം ദൃശ്യം ച=ദ്രഷ്ടാവും ദർശനവും ദൃശ്യവും
ന വിദ്യതേ= ഇല്ലയോ
തത്ര= അവിടെ (പരമാത്മാവിൽ)
ഹൃത്= മനസ്സിനെ
യാവത് വാസനാ (വിദ്യതേ)= വാസനയുള്ള കാലംവരെ
യോജയേത്=യോജിപ്പിക്കണം
അയം യോഗഃ= ഇതാണു് യോഗം
ഇതി യോഗവിത് (വദതി)= എന്നു യോഗത്തെ അറിഞ്ഞവൻ പറയുന്നു.

ദീധിതി

യാതൊരേടത്തു ദ്രഷ്ടാവും ദർശനവും ദൃശ്യവും ഇല്ല യോ അവിടെ (പരമാത്മാവിൽ) മനസ്സിനെ വാസന യുള്ള കാലംവരെ(വാസനാനാശമുണ്ടാകുന്നതുവരെ) യോ ജിപ്പിക്കണം. ഇതാണു് യോഗം എന്നു യോഗത്തെ അ റിഞ്ഞവൻ പറയുന്നു.

ദ്രഷ്ടാവു് (കാണുന്നവൻ) ദർശനം (കാഴ്ച) ദൃശ്യം (കാണപ്പെടുന്ന വിഷയം)—അഥവാ ജ്ഞാതാവു് (അറി യുന്നവൻ,) ജ്ഞാനം (അറിവു്,) ജ്ഞേയം (അറിയപ്പെ ടേണ്ട വിഷയം) ഇവ മൂന്നും ചേർന്നു് ത്രിപുടിയെന്നു പറ യപ്പെടുന്നു. ആത്മാവിന്റെ സ്വരൂപാവസ്ഥയിൽ ത്രി പുടിയില്ല. മനസ്സിന്റെ വൃത്തികളെ നിരോധിച്ചു് സമാ ധിനിലയെ പ്രാപിക്കുമ്പോൾ അവിടെ ത്രിപുടിയില്ലാതെ പോകുന്നു. ആ സമാധിനിലയിൽ ത്രിപുടിരഹിതമായ ആത്മസ്വരൂപം അപ്രതിഹതമായി പ്രത്യക്ഷപ്പെടുന്നു. 'തദാദ്രഷ്ടുഃ സ്വരൂപാവസ്ഥാനം' (അപ്പോൾ, വൃത്തി കൾ. നിരോധിക്കപ്പെടുമ്പോൾ ദ്രഷ്ടാവായ ആത്മാവി ന്റെ സച്ചിദാനന്ദലക്ഷണമായും ത്രിപുടിരഹിതമായും ഇരിക്കുന്ന സ്വരൂപത്തിൽ അവസ്ഥിതിയുണ്ടാകുന്നു)എന്നു പതഞ്ജലിയും പറഞ്ഞിട്ടുണ്ടു്. സമാധിവിട്ടു വെളിയിൽ വന്നാൽ വീണ്ടും ത്രിപുടിയുണ്ടായി അതിൽനിന്നും അന ന്തം ചിത്തവൃത്തികൾ പുറപ്പെട്ടു രാഗദ്വേഷാദികളേയും തൽക്കാര്യങ്ങളായ സുഖദുഃഖാദികളേയും ഉണ്ടാക്കിത്തീർ ക്കുന്നു. അന്തഃകരണത്തിൽ സൂക്ഷ്മതയാ ലീനമായിരി ക്കുന്ന വാസനയാണു് തദനുരൂപമായ നാനാവിധമായ ചിത്തവൃത്തികൾ കാരണം. അതുകൊണ്ടു്, ആ വാസന അത്യന്തം നാശത്തെ പ്രാപിക്കുന്നതുവരെ, ത്രിപുടിരഹി തമായ പരമാത്മാവിൽ മനസ്സിനെ യോജിപ്പിക്കുകയെന്ന സമാധിരൂപമായ യോഗത്തെ അഭ്യസിക്കേണ്ടതാകുന്നു.

ഈ അഭ്യാസംതന്നെ ശരിയായ യോഗം എന്നു് സമാധി യോഗത്തെ അനുഭവിച്ചറിഞ്ഞ യോഗികൾ പറയുന്നു.

ഇനിയുള്ള ഏഴു് ശ്ലോകംകൊണ്ടു് വിവിധങ്ങളായ യോഗാഭ്യാസക്രമങ്ങളെ വിവരിക്കുന്നു. ദൃഗ്ദർശന ദൃശ്യ ത്രുപേണയുള്ള നാമരൂപാദി സർവ്വപ്രപഞ്ചത്തെയും ബ്രഹ്മാ കാരേണ കണ്ടു് മനസ്സിനെ ബ്രഹ്മത്തിൽ ലയിപ്പിക്കുന്നതു തന്നെ യോഗമെന്നുള്ള എളുപ്പമായ അഭ്യാസക്രമത്തെ അടുത്ത ശ്ലോകത്തിൽ പറയുന്നു.

നാമരൂപമിദം സർവ്വം
ബ്രഹ്മൈവേതി വിലീയതേ
യദ് ബ്രഹ്മണി മനോനിത്യം
സ യോഗ ഇതി നിശ്ചിതഃ. 3

പദാർത്ഥം

ഇദം നാമരൂപം സർവ്വം= ഈ നാമരൂപമയമായ സർവ്വപ്രപഞ്ചവും
ബ്രഹ്മ ഏവ ഇതി= ബ്രഹ്മംതന്നെഎന്നു അറിഞ്ഞു്
മനഃ= മനസ്സു്
നിത്യം= എപ്പോഴും
ബ്രഹ്മണി= ബ്രഹ്മത്തിൽ
വിലീയതേ= നല്ലവണ്ണം ലയിക്കുന്നു.
(ഇതി) യത്= എന്നുള്ളതു് യാതൊന്നോ
സഃ= അതു്
യോഗഃ ഇതി നിശ്ചിതഃ= യോഗമെന്നു നിശ്ചയിക്കപ്പെടുന്നു.

ദീധിതി

ഈ നാമരൂപമയമായ സർവ്വ പ്രപഞ്ചവും ബ്രഹ്മം തന്നെ എന്നറിഞ്ഞിട്ടു് മനസ്സു എപ്പോഴും ബ്രഹ്മത്തിൽ ഏററവും ലയിക്കുന്നു എന്നുള്ളതു് യാതൊന്നോ അതു് യോഗമെന്നു നിശ്ചയിക്കപ്പെടുന്നു.

മുൻ ശ്ലോകത്തിൽ പറഞ്ഞതുപോലെ ത്രിപുടിരഹിതമായ നിർഗ്ഗുണബ്രഹ്മത്തിൽ ചിത്തത്തെ ഏകാഗ്രപ്പെടുത്തി എപ്പോഴും നിർവികല്പസമാധിയിൽ ഇരിക്കയെന്നുള്ളതു് സുസാദ്ധ്യമായ കാര്യമല്ല. 'ബ്രഹ്മം, ബ്രഹ്മം' എന്നു എത്രതന്നെ ധ്യാനിച്ചാലും സവിശേഷമായ നാമരൂപപ്രപഞ്ചം ചിത്തത്തിൽനിന്നു മറയുന്നതല്ല ചിത്തം പ്രപഞ്ചചിന്തകളാൽ വിക്ഷിപ്തമായിരിക്കുമ്പോൾ സമാധി വശപ്പെടുകയില്ല പിന്നെ എങ്ങനെയാണു് ഈ യോഗത്തെ സാധിക്കുക എന്നു തീവ്രമായ ജിജ്ഞാസയുള്ള ആരുരുക്ഷുവിനു സുലഭമായ അഭ്യാസക്രമത്തെ ഉപദേശിപ്പാൻവേണ്ടി ഈ ശ്ലോകം പറയപ്പെടുന്നു. നാമരൂപാത്മകമായ പ്രത്യക്ഷപ്രപഞ്ചത്തെ അസത്തായിക്കാണുന്നതിനേക്കാൾ, 'സർവ്വം ഖല്വിദം ബ്രഹ്മ' (ഇതു് സർവവും ബ്രഹ്മംതന്നെ) 'സർവ്വം ബ്രഹ്മമയം ജഗത്' (ജഗത് സർവ്വവും ബ്രഹ്മമയമാകുന്നു) ഇത്യാദി ശ്രുതിവാക്യപ്രകാരം, എല്ലാററിനേയും ബ്രഹ്മമായി കാണുന്നതു് കുറേക്കൂടി എളുപ്പമാകുന്നു. പ്രപഞ്ചം സത്യമാണെന്നു് ജന്മജന്മാന്തരങ്ങളിലായി നീണ്ടകാലം പഴകിക്കൊണ്ടുവന്ന വാസനയെ പെട്ടെന്നു നേരേ കീഴ്മറിക്കുന്നതു് എളുപ്പമല്ല. വിവേകദശയിൽ പ്രപഞ്ചം സത്യമെന്നു കാണപ്പെട്ടാലും പ്രത്യക്ഷത്തിൽ വിപരീതമായി തോന്നിക്കൊണ്ടിരിക്കും. "വിശ്വം വിവേകദശയിങ്കലഴിഞ്ഞു സർവ്വമസ്വാസ്ഥമാകിലുമതിന്ദ്രിയ ദൃശ്യമാകും—ദിക്കിൽ ഭ്രമം വിട്ടകിലും ചിരമിങ്ങവൻെറ ദൃക്കിന്നു ദിക്കു പുനരങ്ങനെതന്നെ കാണും." വിവേകം തീരെ മറയുന്ന സമയത്തിലുള്ള കഥയോ പിന്നെ പറയേണ്ടതില്ലല്ലോ. അതുകൊണ്ടു്, മുമ്പു് അപവാദദർശനത്തിലും കർമ്മദർശനത്തിലും പറയപ്പെട്ട യുക്തികളെ അനുസരിച്ചു് 'സകലവുമുള്ളതുതന്നെ തത്ത്വചിന്താഗ്രഹനിതു സർവ്വുമേകമായ്

ഗ്രഹിക്കും' എന്ന ആത്മോപദേശത്തിൽ പറഞ്ഞതുപോലെ, എല്ലാം ഉള്ളതുതന്നെ എന്നും, എന്നാൽ അതു സർവവും ബ്രഹ്മമയമാകുന്നു എന്നും കാണുന്നതു് ചിന്തകന്മാരായ ആത്മരുക്ഷുക്കൾക്കു് സുഖകരമായ അഭ്യാസമാർഗ്ഗമാകുന്നു അതു് ദീർഘകാലം, അതായതു് വാസനാനാശമുണ്ടാകുന്നതുവരെ, അഭ്യസിച്ചുകൊണ്ടിരിക്കുകയും വേണം. അതിനുവേണ്ടിയാണു് 'നിത്യം' എന്നു പ്രത്യേകം പറഞ്ഞതു്. 'സ തു ദീർഘകാലനൈരന്തര്യസത്കാരാസേവിതോ ദൃഢഭൂമിഃ' (ആ അഭ്യാസം ദീർഘകാലം, ഇടവിടാതെ ആദരപൂർവ്വം അനുഷ്ഠിതമായാൽ ദാർഢ്യമുള്ളതായിത്തീരുന്നു) എന്നു പതഞ്ജലിയും പറഞ്ഞിട്ടുണ്ടു്. ഈ വിധമുള്ള നിരന്തരമായ അഭ്യാസം തന്നെ യോഗം.

നിരന്തരാഭ്യാസത്തെ ദൃഢീകരിക്കുന്നതിനുള്ള പ്രായോഗികമായ ഉപായത്തെ അടുത്ത ശ്ലോകത്തിൽ പറയുന്നു.

ചിത്തസ്യ തൈലധാരാവ
ദ്വൃത്ത്യാഽവിച്ഛിന്നയാത്മനി
നിരന്തരം രമ്യതേ യത്
സ യോഗോ യോഗിഭിഃ സ്മൃതഃ 4

പദാർത്ഥം

തൈലധാരാവത്= തൈലധാരപോലെ
അവിച്ഛിന്നയാ= ഇടമുറിയാതെയുള്ള
ചിത്തസ്യ വൃത്ത്യാ= ചിത്തവൃത്തിയാൽ
ആത്മനി= ആത്മാവിൽ
നിരന്തരം= എല്ലായ്പ്പോഴും
രമ്യതേ (ഇതി) യത്= രമിക്കപ്പെടുന്നു എന്നതു് യാതൊന്നോ

സഃ യോഗഃ (ഇതി)= അതു് യോഗമെന്നു്
യോഗിഭിഃ സ്മൃതഃ= യോഗികളാൽ സ്മരിക്കപ്പെട്ടി
രിക്കുന്നു

ദീധിതി

തൈലധാരപോലെ ഇടമുറിയാതെയുള്ള സമാധി രൂപമായ ചിത്തവൃത്തിയാൽ ആത്മാവിൽ എല്ലായ്പോഴും രമിക്കപ്പെടുന്നുവെന്നുള്ളതു് യോഗമാകുന്നു എന്നു യോഗികളാൽ സ്മരിക്കപ്പെട്ടിരിക്കുന്നു.

നിയമമില്ലാതേയും, വിവിധങ്ങളായ വിഷയചിന്തകളാൽ മനസ്സു വിച്ഛിന്നമായി പ്രതിബന്ധത്തോടുകൂടിയും അഭ്യസിക്കപ്പെടുന്ന യോഗം സമാധി സിദ്ധിയേയും ആത്മസാക്ഷാത്കാരത്തേയും കൊടുക്കുന്നതല്ല. മനസ്സു നിശ്ചലമായി, ഏകമുഖമായി, ഒരു പാത്രത്തിൽനിന്നു് മറെറാരു പാത്രത്തിലേയ്ക്കു് സാവധാനമായി ഒഴിക്കുന്ന തൈലത്തിൻെറ അവിച്ഛിന്നമായ ധാരപോലെ മുൻപറഞ്ഞപ്രകാരം, ഇടമുറിയാതെ പ്രവാഹരൂപേണ ചിത്തവൃത്തിയെ തിരിച്ചുവിട്ടു ധ്യാനിച്ചെങ്കിലേ ആത്മാവിന്റെ സ്വരൂപസാക്ഷാത്കാരം സിദ്ധിക്കയുള്ളൂ. ഈവിധം സിദ്ധിയുണ്ടാകുന്നതുവരെ നിരന്തരമായി അഭ്യസിക്കണം. 'വേദം നാലല്ലേ ഉള്ളൂ, എൻെറ മകൻ അവയെ അദ്ധ്യയനം ചെയ്യാൻ ഗുരുകുലത്തിൽ പോയിട്ടു ദിവസം അഞ്ചായല്ലോ' എന്നു വ്യസനിക്കുന്ന മൂഢബ്രാഹ്മണനെപ്പോലെ അക്ഷമനായി വല്ലപ്പോഴും കുറച്ചുനേരം അഭ്യസിച്ചാൽ സിദ്ധിയുണ്ടാകുന്നതല്ല. 'അനേകജന്മസംസിദ്ധസ്തതോ യാതി പരാം ഗതിം' (അനേകജന്മങ്ങളിലെ പ്രയത്നംകൊണ്ടു് യോഗസിദ്ധിയുണ്ടായി പരമപദത്തെ പ്രാപിക്കുന്നു) അതുകൊണ്ടു് നിരന്തരാഭ്യാസം അത്യാവശ്യമാണെന്നു് ഗ്രഹിക്കേണ്ടതാകുന്നു. അങ്ങനെയുള്ള നിരന്തരാഭ്യാസം കൊണ്ടു്, 'യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരു

ണാപി വിചാല്യതേ.' (യാതൊരു സ്ഥാനത്തിൽ, സമാധിയിൽ, അഥവാ പരമാത്മ സ്വരൂപത്തിൽ, സ്ഥിതനായാൽ പിന്നെ എത്ര വലിയ ദുഃഖത്താലും ചലിപ്പിക്കപ്പെടുകയില്ലയോ) എന്നു വർണ്ണിക്കപ്പെട്ടിരിക്കുന്ന ആ പരമോത്കൃഷ്ടമായ സ്ഥാനത്തിൻെറ പ്രാപ്തിയുണ്ടാകും.

മനസ്സ് സ്വഭാവേന ചഞ്ചലവും, അടിക്കടി വിഷയാന്തരങ്ങളിൽ പോയിക്കൊണ്ടിരിക്കുന്നതും ആകയാൽ അതിനെ അപ്പോഴപ്പോൾ ശ്രദ്ധയോടുകൂടി നിയമനം ചെയ്യേണ്ടതാണെന്നു് അടുത്ത ശ്ലോകംകൊണ്ടു് അനുസ്മരിപ്പിക്കുന്നു.

യതോ യതോ മനോ യാതി
സദാ ഽത്മനി തതസ്തതഃ
നിയമ്യ യോജയേദേത-
ദ്യോഗോ ഽയം യുജ്യതാമിഹ. 5

പദാർത്ഥം

മനഃ = മനസ്സ്
യതഃ യതഃ = ഏതേതു വിഷയത്തിൽ
യാതി = പോകുന്നുവോ
തതസ്തതഃ = അതതു വിഷയത്തിൽനിന്നു്
ഏതത് = ഇതിനെ (മനസ്സിനെ)
നിയമ്യ = നിയമനം ചെയ്തു്
സദാ = എല്ലായ്പോഴും
ആത്മനി = ആത്മാവിൽ
യോജയേത് = യോജിപ്പിക്കണം
അയം യോഗഃ = ഇതു യോഗമാകുന്നു
ഇഹ = ഇതിൽ (ഈ യോഗത്തിൽ)
യുജ്യതാം = യോജിക്കണം, ചേർന്നിരിക്കണം, സമാധി അഭ്യസിക്കണം.

ദീധിതി

മനസ്സ് ഏതേതു വിഷയത്തിൽ പോകുന്നുവോ ആ വിഷയത്തിൽനിന്ന് അതിനെ നിയമനംചെയ്തിട്ട എല്ലാ ഴ്പ്പോഴും ആത്മാവിൽ യോജിപ്പിക്കണം. ഇതു യോഗ മാകുന്നു. ഇതിൽ ചേൎന്നിരിക്കണം. സമാധി അഭ്യസി ക്കണം.

'യതോ യതോ നിശ്ചരതി മനശ്ചഞ്ചലമസ്ഥിരം, തതസ്തതോ നിയമ്യൈതദാത്മന്യേവവശം നയേത്'' (ച ഞ്ചലസ്വഭാവമുള്ളതും അസ്ഥിരവുമായ മനസ്സ് ഏതേതു വിഷയങ്ങളിൽ അലഞ്ഞുതിരിയുന്നുവോ ആ വിഷയങ്ങ ളിൽ നിന്നെല്ലാം അതിനെ നിരോധിച്ച് ആത്മാവിലേ യ്ക്കുതന്നെ നയിക്കണം) എന്നു ഭഗവദ്ഗീതയിൽ പറ ഞ്ഞിരിക്കുന്നതിൻെറയും അൎത്ഥം ഇതുതന്നെ. മുമ്പി ലത്തെ ശ്ലോകത്തിൽ പറഞ്ഞതുപോലെ തൈലധാരാ സമാനമായി ഇടമുറിയാതെ മനസ്സിനെ ധ്യാനരൂപേണ ആത്മാവിൽ എപ്പോഴും നിറുത്തിക്കൊണ്ടിരിക്കുക എന്നു ള്ളതു് പ്രയാസമേറിയ സംഗതിയാകയാൽ അതിനെ ലഘൂകരിക്കുന്നതിന്നുവേണ്ടിയാണു് ഈ ഉപായം പറയ പ്പെട്ടതു്. മനസ്സിൻെറ വിഷമമായ ഗതിയേയും വ്യാപാ രത്തേയും സദാ ശ്രദ്ധയോടുകൂടി സൂക്ഷിച്ചുനോക്കി ക്കൊണ്ടിരിക്കണം. താൻതന്നെ അറിയാതെ, മനസ്സ്, സംസ്കാരബലത്താൽ വിഷയാന്തരങ്ങളിൽ പൊയ്ക്കളയും. അപ്പോഴെല്ലാം അതിനെ കണ്ടുപിടിച്ച്, ആത്മസ്വരൂ പത്തിൽ കൊണ്ടുവന്നു നിറുത്തണം. അങ്ങനെ മന സ്സിനെ വിഷയങ്ങളിൽനിന്നു തിരിച്ച് ആത്മാവിൽ യോ ജിപ്പിക്കുക എന്നുള്ളതുതന്നെ യോഗം. ഈ യോഗത്തെ എപ്പോഴും അഭ്യസിക്കണം. 'യുഞ്ജന്നേവം സദാഽ- ത്മാനം യോഗീ വിഗതകല്മഷഃ,സുഖേന ബ്രഹ്മസംസ്പൎശ- മത്യന്തം സുഖമശ്നുതേ.' ഇങ്ങനെ സദാ മനസ്സിനെ

ആത്മാവിൽ യോജിപ്പിച്ചുകൊണ്ടിരിക്കുന്ന യോഗി പാപരഹിതനായി കേവലം സുഖസ്വരൂപമായിരിക്കുന്ന ബ്രഹ്മപദത്തെ അനായാസേന പ്രാപിക്കുന്നു.

സങ്കല്പനിരോധംതന്നെ യോഗമെന്നും, അതിന്നു വേണ്ടി, ആത്മാവിനേയും പ്രപഞ്ചത്തേയും ദൃഗ്ദൃശ്യരൂപേണ രണ്ടായിപ്പിരിച്ചു ദൃശ്യത്തെയെല്ലാം ദൃക്കിൽ യോജിപ്പിക്കുകയെന്നതു് സുഗമമായ യോഗമാൎഗ്ഗമാണെന്നും അടുത്ത രണ്ടു ശ്ലോകങ്ങളിൽ പറയുന്നു.

സൎവാനൎത്ഥകരഃ പുംസാം
സംകല്പഃ കല്പിതൈഃ സഹ
ഉന്മൂല്യ വാസനാജാലൈ-
ൎയേനാത്മനി നിരുദ്ധ്യതേ 6

ദൃശ്യസ്യ ന ദൃശോഽസ്തിത്വം
അതോ ദൃശ്യം ദൃഗാത്മകം
ഇതി യുഞ്ജീത ദൃഗ്രൂപേ
യഃ സ യോഗവിദാം വരഃ. 7

പദാൎത്ഥം

പുംസാം= മനുഷ്യൎക്കു്
സൎവാനൎത്ഥകരഃ= സൎവ്വവിധമായ അനൎത്ഥങ്ങളേയും ഉണ്ടാക്കുന്നതായ
സങ്കല്പഃ=സങ്കല്പം
കല്പിതൈഃ= കല്പിതങ്ങളായിരിക്കുന്ന വിഷയങ്ങളോടും
വാസനാജാലൈഃ ച സഹ= (സങ്കല്പകാരണങ്ങളായിരിക്കുന്ന) വാസനാജാലങ്ങളോടുകൂടി ഒന്നായി
ഉന്മൂല്യ= ചുവടെ നശിപ്പിക്കപ്പെട്ടിട്ടു്
യേന= യാതൊരുവനാൽ
ആത്മനി= ആത്മാവിൽ

നിരുദ്ധ്യതേ= നിരോധിക്കപ്പെടുന്നുവോ
ദൃശ്യസ്യ= ദൃശ്യമായ വിഷയത്തിനു്
അസ്തിത്വം ന= അസ്തിത്വമില്ല
ദൃശഃ (അസ്തിത്വം അസ്തി)= ദൃക്കിനാണു് അസ്തിത്വമുള്ളതു്
അതഃ= ഇതു ഹേതുവായിട്ടു്
ദൃശ്യം ദൃഗാത്മകം (ഭവതി)= ദൃശ്യം ദൃക്സ്വരൂപമാകുന്നു.
ഇതി= എന്നു്
യഃ= യാവനൊരുത്തൻ
ദൃഗ്രൂപേ= ദൃഗ്രൂപമായ (സാക്ഷിരൂപമായ) ആത്മാവിൽ
യുഞ്ജീത= യോജിക്കുമോ
സഃ യോഗവിദാംവരഃ= അവൻ യോഗവിത്തുക്കളിൽവെച്ചു് ശ്രേഷ്ഠനാകുന്നു.

ദീധിതി

മനുഷ്യർക്കു് സർവവിധമായ അനർത്ഥങ്ങളേയും ഉണ്ടാക്കുന്നതായ സങ്കല്പം, കല്പിതങ്ങളായിരിക്കുന്ന വിഷയങ്ങളോടും, സങ്കല്പകാരണങ്ങളായിരിക്കുന്ന വാസനാജാലങ്ങളോടുംകൂടി ഒന്നായി നശിപ്പിക്കപ്പെട്ടിട്ടു യാവനൊരുത്തനാൽ ആത്മാവിൽ നിരോധിക്കപ്പെടുന്നുവോ; ദൃശ്യമായ വിഷയത്തിന്നു് അസ്തിത്വമില്ല, ദൃക്കിനാണു് അസ്തിത്വമുള്ളതു്, അതുകൊണ്ടു് ദൃശ്യം ദൃക്സ്വരൂപമാകുന്നു, എന്നു യാവനൊരുത്തൻ ദൃഗ്രൂപമായ (സാക്ഷിരൂപമായ) ആത്മാവിൽ യോജിക്കുമോ, അവൻ യോഗവിത്തുക്കളിൽവെച്ചു് ശ്രേഷ്ഠനാകുന്നു.

സർവ്വദുഃഖങ്ങൾക്കും കാരണമായിരിക്കുന്നതു് സങ്കല്പമാകുന്നു. ഓരോ സങ്കല്പവും അതിന്നു കാരണമായ വാസനയ്ക്കു് അനുരൂപമായിട്ടു് ഉണ്ടാകുന്നു. നാം ഏതെ

ങ്കിലും ഒന്നു സങ്കല്പിക്കുമ്പോഴം, ആ സങ്കല്പം, നമ്മുടെ ഉള്ളിൽ മുമ്പേതന്നെ പഴകി വേരുറച്ചുകിടക്കുന്ന തദനുരൂപമായ ഏതെങ്കിലും ഒരു വാസനയെ അനുസരിച്ചുതന്നെയാണു് ഉണ്ടാകുന്നതു്. അതുകൊണ്ടു്, ദുഃഖനിവൃത്തിക്കായി ഉദ്യുക്തനായിരിക്കുന്ന യോഗി തന്റെ സങ്കല്പങ്ങളെയെല്ലാം, തത്കാരണങ്ങളായ വാസനകളെ ശ്രദ്ധയോടെ സൂക്ഷ്മമായിക്കണ്ടറിഞ്ഞു്, അവറ്റയോടൊന്നിച്ചു് നശിപ്പിച്ചു യോഗയുക്തനായായിരിക്കേണ്ടതാകുന്നു.

യോഗമെന്നതു് വൃഥാ പ്രാണപ്രപീഡനമല്ല ദൃഗ്ദൃശ്യങ്ങളുടെ യോഗമാണു് ഇവിടെ യോഗമെന്നു നിർദ്ദേശിക്കപ്പെടുന്നതു്. ദൃശ്യങ്ങളെല്ലാം വാസ്തവത്തിൽ ഇല്ലാത്തവയാണെന്നും, അവയെല്ലാം ആധാരമായി ഏകമായിരിക്കുന്ന ദൃക് മാത്രമാണു് യഥാർത്ഥത്തിൽ ഉള്ളതെന്നും, മുമ്പു് അപവാദദർശനത്തിലും അസത്യദർശനത്തിലും സൂചിപ്പിച്ചിട്ടുണ്ടു്, അതുകൊണ്ടു് ദൃശ്യങ്ങളെയെല്ലാം ദൃക്കിൽ യോജിപ്പിച്ചിട്ടുണ്ടു്. അതായതു്, സർവ്വവും ദൃങ്മാത്രമായിക്കണ്ടു്, താൻ ആ സാക്ഷിരൂപനായ ദൃക്കായി ശേഷിക്കണം. ഇങ്ങനെ ദൃഗ്രൂപനായ ആത്മാവിൽ യോജിക്കുന്നവനാണു് യോഗത്തെ അറിഞ്ഞ യോഗിശ്രേഷ്ഠൻ.

ഇപ്രകാരം ആത്മസംയോഗംകൊണ്ടു നിശ്ചലമനസ്തതയെ പ്രാപിച്ച യോഗിയുടെ യോഗത്തെ അലങ്കാരരൂപേണ വർണ്ണിക്കുന്നു.

യദാ പിബൻ മനോഭൃങ്ഗഃ
സ്വാനന്ദമധുമാധുരീം
ന സ്പന്ദതി വശീകൃത്യ
യോജിതോ യോഗവായുനാ. 8

പദാർത്ഥം

യദാ=എപ്പോൾ
യോഗവായുനാ=യോഗവായുവിനാൽ

വശീകൃത്യ=വശീകരിച്ച്
യോജിതഃ=യോജിതമായ (യോഗത്തെ പ്രാപിക്ക പ്പെട്ടതായ)
മനോഭൃങ്ഗഃ=മനസ്സാകുന്ന വണ്ട്
സ്വാനന്ദമധുമാധുരീം=ആത്മാനന്ദമാകുന്ന തേനിന്റെ മാധുര്യത്തെ
പിബൻ=ആസ്വദിച്ചുംകൊണ്ട്
ന സ്പന്ദതി=ചലിക്കുന്നില്ലയോ
(തദാ യോഗഃ സ്യാത്)=അപ്പോൾ യോഗം ഭവിക്കും ഭവിതി

എപ്പോൾ, യോഗവായുവിനാൽ വശീകരിച്ച് യോജിതമായ (യോഗത്തെ പ്രാപിക്കപ്പെട്ടതായ) മനസ്സാകുന്ന വണ്ട്, ആത്മാനന്ദമാകുന്ന തേനിന്റെ മാധുര്യത്തെ ആസ്വദിച്ചുംകൊണ്ടു ചലിക്കാതെയിരിക്കുന്നുവോ, അപ്പോൾ യോഗം ഭവിക്കും.

വണ്ട് അതിവേഗത്തിൽ ചലിക്കുന്ന പക്ഷങ്ങളോടു കൂടിയതും, കാണുന്ന പുഷ്പങ്ങളിലെല്ലാം ഭ്രമിച്ചുനടക്കുന്നതും ആയതുകൊണ്ട്, അതുപോലെതന്നെ ചഞ്ചലത്വവും, കാണുന്ന വിഷയങ്ങളിലെല്ലാം അലഞ്ഞുതിരിയുന്ന സ്വഭാവവും ഉള്ള മനസ്സിനെ അതിനോടു ഉപമിച്ചിരിക്കുന്നു. തേൻ കുടിക്കുമ്പോൾ വണ്ടു നിശ്ചലമാകുന്നതുപോലെ ആനന്ദപ്രാപ്തിയിൽ മനസ്സും നിശ്ചലമാകുന്നു. കാററിന്നധീനമായി വണ്ടു നയിക്കപ്പെടുന്നതുപോലെ, യോഗാഭ്യാസമാകുന്ന വായുവിന്നധീനമാക്കി മനസ്സും ആത്മാനന്ദത്തിലേയ്ക്കു നയിക്കപ്പെടണം. അപ്പോൾ മധുപാനംകൊണ്ടു വണ്ടു നിശ്ചലമായിത്തീരുന്നതുപോലേ ആത്മാനന്ദപ്രാപ്തിയാകുന്ന അമൃതമധുപാനംകൊണ്ടു മനസ്സും നിശ്ചലമായിത്തീരും. ഇങ്ങനെ മനസ്സ് ദൃഢമായി നിശ്ചലപ്പെടുന്നതുതന്നെ യോഗം. 'വശീകൃത്യ' എന്നു പാഠത്തെ

തുകൊണ്ടു, മനസ്സ് പ്രകൃത്യാതന്നെ ചഞ്ചലസ്വഭാവവും, സദാപി ബഹിർമ്മുഖമായിത്തന്നെ പോയിക്കൊണ്ടിരിക്കുന്ന ശീലം ഉള്ളതാണെന്നും, അതുകൊണ്ടു അതിനെ ബലാൽകാരേണ വശീകരിച്ച് ആത്മാവിൽ യോജിപ്പിക്കണമെന്നും സൂചിപ്പിക്കുന്നു. 'വായു,ശബ്ദംകൊണ്ടു് പ്രാണായാമാദി യോഗാഭ്യാസക്രമത്തെ അനുസ്മരിപ്പിക്കുന്നു. 'മധുമാധുരീ' എന്നതിനാൽ ആത്മാനന്ദാനുഭവരസത്തിന്റെ പരമോത്കൃഷ്ടമായ ആസ്വാദ്യതയെ കാണിക്കുന്നു.

പലവിധത്തിലുള്ള യോഗാഭ്യാസക്രമങ്ങളിൽവെച്ചു ശ്രേഷ്ഠമായ ഖേചരീമുദ്രയെ അടുത്ത ശ്ലോകംകൊണ്ടു വിവരിക്കുന്നു.

ധ്യാനമന്തർഭ്രുവോർ ദൃഷ്ടിർ-
ജിഹ്വാഗ്രം ലംബികോർധ്വതഃ
യദാ സ്യാത് ഖേചരീമുദ്രാ
നിദ്രാലസ്യാദിനാശിനീ 9

പദാർത്ഥം

യദാ = എപ്പോൾ
ഭ്രുവോഃ = ഭ്രൂക്കളുടെ (പുരികങ്ങളുടെ) രണ്ടിന്റേയും
അന്തഃ = ഉള്ളിൽ, മദ്ധ്യത്തിൽ
ധ്യാനം ദൃഷ്ടിഃ (ച) = ധ്യാനവും ദൃഷ്ടിയും
ലംബികോർദ്ധ്വതഃ=ലംബികയുടെ ഊർദ്ധ്വഭാഗത്തിൽ
ജിഹ്വാഗ്രം (ച) = ജിഹ്വാഗ്രവും
സ്യാത് = ഭവിക്കുമോ
(തദാ) = അപ്പോൾ
നിദ്രാലസ്യാദിനാശിനീ = നിദ്ര, ആലസ്യം മുതലായവയെ നശിപ്പിക്കുന്നതായ
ഖേചരീമുദ്രാ സ്യാത് = ഖേചരീമുദ്ര ഭവിക്കും.

ദീധിതി

എപ്പോഴ്, ഭ്രൂക്കളുടെ രണ്ടിൻേറയും മദ്ധ്യത്തിൽ ധ്യാനവും ദൃഷ്ടിയും, ലംബികയുടെ (ഉൾനാക്കിൻെറ്റ) മേൽ ഭാഗത്തിൽ ജിഹ്വാഗ്രവും ഭവിക്കുമോ, അപ്പോൾ, നിദ്ര ആലസ്യം മുതലായവയെ നശിപ്പിക്കുന്നതായ ഖേചരീ മുദ്ര ഭവിക്കും.

ഖേചരീമുദ്രയെന്നതു് ഒരുവക ഭ്രൂമധ്യധ്യാനമാകുന്നു. നാക്കിനെ അകത്തേയ്ക്കു വളച്ചു ജിഹ്വാമൂലംവരെ കൊണ്ടുചെന്നിട്ടു്, അവിടെനിന്നും മേല്പോട്ടുള്ള ദ്വാരത്തിൽക്കൂടി ജിഹ്വാഗ്രത്തെ ഉള്ളിൽ പ്രവേശിപ്പിച്ചു് ലംബികയുടെ ഊർദ്ധ്വഭാഗത്തിൽ ബന്ധിച്ചു്, ഭ്രൂമധ്യത്തിൽ ലക്ഷ്യംവെച്ച ദൃഷ്ടിയേയും ധ്യാനത്തേയും അവിടെ ഉറപ്പിച്ചുകൊണ്ടു് ചെയ്യപ്പെടുന്ന യോഗാഭ്യാസവിശേഷത്തിനു ഖേചരീമുദ്രയെന്നു പേർ. ഇതു പ്രത്യേകം ഗുരുസന്നിധിയിൽവെച്ചു്, അനുഭവസ്ഥനായ ഗുരു പ്രത്യക്ഷത്തിൽ കാണിച്ചുകൊടുത്തുതന്നെ, അഭ്യസിക്കാനുള്ളതാകുന്നു. ഈ ഖേചരിയുടെ അഭ്യാസം, രജസ്തമോവൃത്തികളിൽനിന്നു് ഉണ്ടാകുന്നവയും സമാധിലാഭത്തിനു പ്രതിബന്ധകങ്ങളും ആയിരിക്കുന്ന നിദ്ര, ആലസ്യം മുതലായ സമാധിയുടെ അന്തരായങ്ങളെ നശിപ്പിക്കുന്നു. 'ആദി' ശബ്ദംകൊണ്ടു്, വ്യാധി, സ്ത്യാനം, സംശയം, പ്രമാദം മുതലായ ഒൻപതു ചിത്തവിക്ഷേപങ്ങളും, തജ്ജന്യങ്ങളായ ദുഃഖം, ദൌർമ്മനസ്യം മുതലായ അഞ്ചു ഉപദ്രവങ്ങളും ആകുന്ന പതിനാലു് അന്തരായങ്ങളും ഗ്രാഹ്യങ്ങളാകുന്നു. ഭ്രൂമദ്ധ്യം പ്രതിഭയുടെ കേന്ദ്രമായിരിക്കുന്നതിനാൽ അവിടെ ധ്യാനിക്കുന്നതു് എല്ലാററിലുംവെച്ചു് ഉത്തമമാകുന്നു. 'പ്രാതിഭാദ്വാ സർവം'(പ്രതിഭയിലുള്ള സംയമംകൊണ്ടു് എല്ലാ സിദ്ധികളും ഉണ്ടാകുന്നു) എന്നു പതഞ്ജലിയും പറഞ്ഞിട്ടുണ്ടു്. വിവേകമാണല്ലോ സംസാരതാരകം. വിവേക

ത്തെ ഉജ്ജ്വലിപ്പിച്ച് അതിന്നു ബലവും, സൂക്ഷ്മതയും, പരിശുദ്ധിയും, പ്രകാശവും ഉണ്ടാക്കുന്നതായ ഈ ഖേചരീമുദ്രയെ അഭ്യസിച്ചാൽ, മററു പലവിധത്തിലുള്ള അഭ്യാസങ്ങൾകൊണ്ടും ഉണ്ടാകാവുന്ന എല്ലാ സിദ്ധികളും ഉണ്ടാകുമെന്നു പറഞ്ഞതിൽ അതിശയോക്തിയില്ല. ജ്ഞാനസിദ്ധിയാണല്ലോ എല്ലാ സിദ്ധികളിലുംവെച്ച് ശ്രേഷ്ഠമായിട്ടുള്ളതു്. അതിന്നു് ഉപകരിക്കുന്ന ഈ അഭ്യാസം എല്ലാ സിദ്ധികളേയും കൊടുക്കുന്നതിനു ശക്തിയുള്ളതുതന്നെ. നിദ്രയേയും ആലസ്യത്തേയും ജയിച്ചാൽതന്നെ യോഗി എല്ലാ സിദ്ധികളേയും സമ്പാദിക്കുന്നതിനു പൎയ്യാപ്തനായിത്തീരുന്നു. ഗ്രന്ഥാചാൎയ്യൻ ഇതിന്നു പ്രത്യക്ഷദൃഷ്ടാന്തമാകുന്നു.

അടുത്ത ഒരു ശ്ലോകംകൊണ്ടു് ഈ വിഷയത്തെ ഉപസംഹരിക്കുന്നു.

ജ്ഞാനം കൎമ്മേതി ലോകേസ്മിൻ
ദ്വിധാ യോഗഃ സമാസതഃ
അനയോർയോഗവിസ്താരഃ
സൎവ്വഃ പരിസമാപ്യതേ. 10

പദാർത്ഥം

അസ്മിൻലോകേ= ഈ ലോകത്തിൽ
യോഗഃ = യോഗം
ജ്ഞാനം കൎമ്മ ഇതി=ജ്ഞാനമെന്നും, കൎമ്മമെന്നും
സമാസതഃ = ചുരുക്കത്തിൽ
ദ്വിധാ = രണ്ടു പ്രകാരമാകുന്നു
യോഗവിസ്താരഃ സൎവ്വഃ = യോഗവിസ്താരം മുഴുവനും
അനയോഃ = ഇവയിൽ രണ്ടിലും
പരിസമാപ്യതേ=പൎയ്യവസാനിക്കുന്നു.

ദീധിതി

ഈ ലോകത്തിൽ, യോഗം, ജ്ഞാനമെന്നും കർമ്മമെന്നും ചുരുക്കത്തിൽ രണ്ടുപ്രകാരമാകുന്നു. യോഗവിസ്താരം സർവ്വവും ഇവയിൽ രണ്ടിലും പര്യവസാനിക്കുന്നു.

ആത്മതത്ത്വത്തെപ്പററിയുള്ള യഥാർത്ഥജ്ഞാനത്തിന്റെ സ്വരൂപത്തെ—സച്ചിദാനന്ദസ്വരൂപത്തെ—സ്വാനുഭവവിദിതമാക്കുന്നതിനുവേണ്ടി, നിത്യാനിത്യവിവേകാദി സാധനചതുഷ്ടയസംപത്തിയോടും, സർവ്വസംഗപരിത്യാഗത്തോടുംകൂടി അനുഷ്ഠിക്കപ്പെടുന്ന ജ്ഞാനാഭ്യാസം ജ്ഞാനയോഗമെന്നും, ആത്മജ്ഞാനപൂർവ്വകമായി, ഫലാപേക്ഷകൂടാതേയും, ബന്ധമില്ലാതേയും, ധർമ്മാനുസാരമായും, ഈശ്വരാർപ്പണമായി ചെയ്യപ്പെടുന്ന കർത്തവ്യാനുഷ്ഠാനം കർമ്മയോഗമെന്നും പറയപ്പെടുന്നു. 'ലോകേfസ്മിൻ ദ്വിവിധാ നിഷ്ഠാ പുരാ പ്രോക്താ മയാനഘ, ജ്ഞാനയോഗേന സാംഖ്യാനാം കർമ്മയോഗേന യോഗിനാം.' എന്നു ഭഗവദ്ഗീതയിൽ ചെയ്തിരിക്കുന്ന യോഗവിഭാഗവും ഈ ക്രമത്തെത്തന്നെ അനുസരിക്കുന്നു. ജ്ഞാനയോഗത്തിനു് ജ്ഞാനയജ്ഞമെന്നും, സാംഖ്യയോഗമെന്നും, ത്യാഗമെന്നും, സന്ന്യാസമെന്നും, ബുദ്ധിയെന്നും, ബുദ്ധിയോഗമെന്നും, അകർമ്മമെന്നും, നൈഷ്കർമ്മ്യമെന്നും, കേവലം ജ്ഞാനമെന്നും ഒക്കെ പേരുകൾ ഉണ്ടു്. കർമ്മയോഗത്തിനു് യോഗയജ്ഞമെന്നും, യജ്ഞമെന്നും, നിഷ്കാമകർമ്മയോഗമെന്നും, കേവലയോഗമെന്നും, കേവലകർമ്മമെന്നും, പേരുകൾ പറയപ്പെടുന്നു. ജ്ഞാനകർമ്മങ്ങൾക്കു രണ്ടിനുംകൂടി പൊതുവിൽ ധർമ്മമെന്നും പേരുണ്ടു്. യഥാർത്ഥത്തിൽ രണ്ടും ഒന്നുതന്നെ. 'ഏകം സാംഖ്യം ച യോഗം ച യഃ പശ്യതി സ പശ്യതി' (സാംഖ്യമെന്നു പറയപ്പെടുന്ന ജ്ഞാനയോഗത്തേയും, യോഗമെന്നു പറയപ്പെടുന്ന കർമ്മയോഗത്തേയും ഒന്നെന്നു കാണുന്നവൻ ശരിയായി കാണുന്നു.) 'സാംഖ്യയോഗൌ

പൃഥഗ് ബാലാഃ പ്രവദന്തി ന പണ്ഡിതാഃ, ഏകമപ്യാ സ്ഥിതഃ സമ്യഗുഭയോർവിന്ദതേ ഫലം' (ജ്ഞാനയോഗവും കർമ്മയോഗവും രണ്ടാണെന്ന് അറിവില്ലാത്തവർ പറയുന്നു. പണ്ഡിതന്മാർ പറയുകയില്ല. ഒന്നിനേയെങ്കിലും വേണ്ടവിധം സാധിച്ചാൽ രണ്ടിൻേറയും ഫലം സിദ്ധിക്കുന്നു) എന്നു തുടങ്ങി പല പ്രകാരത്തിൽ ജ്ഞാനകർമ്മങ്ങളുടെ ഏകതത്ത്വത്തെപ്പററി ഗീതയിൽ പല സന്ദർഭങ്ങളിലും പ്രതിപാദിച്ചിരിക്കുന്നു. ഒന്നാമതായി, ജ്ഞാനമുണ്ടായിരിക്കണം; സർവകർമ്മങ്ങളും ജ്ഞാനത്തെ ആശ്രയിച്ചിരിക്കുന്നു എന്നറിയണം. പിന്നീട്, കർമ്മം ചെയ്യുമ്പോൾ അതു് ജ്ഞാനപൂർവകമായും, അകർമ്മദൃഷ്ടിയോടുകൂടിയും ചെയ്യപ്പെടണം. അതായത്, ജ്ഞാനത്തിൽ കർമ്മത്തേയും, കർമ്മത്തിൽ ജ്ഞാനത്തേയും കാണണം. ഇങ്ങനെ, ജ്ഞാനത്തേയും കർമ്മത്തേയും അഭേദമായി കാണുന്നവൻതന്നെ ശരിയായ ജ്ഞാനയോഗിയും, അവൻതന്നെ ശരിയായ കർമ്മയോഗിയും ആകുന്നു. 'കർമ്മണ്യകർമ്മ യഃ പശ്യേദകർമ്മണി ച കർമ്മ യഃ, സ ബുദ്ധിമാൻ മനുഷ്യേഷു സ യുക്തഃ കൃത്സ്നകർമ്മകൃത്.' (കർമ്മത്തിൽ ജ്ഞാനത്തേയും, ജ്ഞാനത്തിൽ കർമ്മത്തേയും കാണുന്നവൻ മനുഷ്യരിൽവെച്ച് ജ്ഞാനയോഗിയും, എല്ലാ കർമ്മങ്ങളേയും ചെയ്യുന്ന കർമ്മയോഗിയും ആകുന്നു.) എന്ന ഭഗവദ്വാക്യത്തിൻെറ സംക്ഷേപവും വിസ്താരവും ആയ അർത്ഥവും ഇതുതന്നെ. യോഗത്തിൻെറ സർവവിധത്തിലുള്ള ഭേദങ്ങളും ഈ ജ്ഞാനകർമ്മയോഗങ്ങളിൽ അന്തർഭവിക്കുന്നു. ജ്ഞാനയോഗമെന്നും, കർമ്മയോഗമെന്നുമുള്ള വിഭാഗംതന്നെ വാസ്തവത്തിൽ വലിയ സാരമുള്ളതല്ല. എങ്കിലും, കേവലം തത്ത്വചിന്തകന്മാരായ ത്യാഗികളുടെ (സന്ന്യാസികളുടെ) മാർഗ്ഗത്തിന്നും, തത്ത്വചിന്തയോടുകൂടി സ്വധർമ്മനിരതന്മാരായ കർമ്മയോഗികളുടെ മാർഗ്ഗത്തിന്നും തമ്മിലുള്ള ബാഹ്യമായ ഈഷദ്ഭേദത്തെ ആസ്പദമാക്കി

ജ്ഞാനയോഗമെന്നും കർമ്മയോഗമെന്നും രണ്ടു പ്രത്യേക അഭിധാനങ്ങൾ വന്നു എന്നേയുള്ളൂ, സൂക്ഷ്മത്തിൽ രണ്ടും ഒന്നുതന്നെ. 'യത്സാംഖ്യൈഃ പ്രാപ്യതേ സ്ഥാനം തദ്യോഗൈരപി ഗമ്യതേ.' (സാംഖ്യന്മാരായ ജ്ഞാനികളാൽ പ്രാപിക്കപ്പെടുന്ന സ്ഥാനംതന്നെ യോഗങ്ങൾകൊണ്ടും പ്രാപിക്കപ്പെടുന്നു) എന്ന ഗീതാവാക്യംതന്നെ ജ്ഞാനകർമ്മങ്ങളുടെ ബാഹ്യഭേദമനുസരിച്ചുള്ള ദ്വൈധീഭാവത്തെ സമ്മതിച്ചുംകൊണ്ടാണെങ്കിലും, പ്രധാനമായ ഫലസാമ്യത്തെ അനുസരിച്ച് ഏകീഭാവത്തേയാണു സിദ്ധാന്തിക്കുന്നതു്.

ചുരുക്കത്തിൽ പറയുന്നതായാൽ, ഏതു കർമ്മം ചെയ്താലും, ഏതു യോഗം അഭ്യസിച്ചാലും, അതു് ജ്ഞാനത്തെ പുരസ്കരിച്ചു വേണ്ടതാകുന്നു. ജ്ഞാനപൂർവകമായ കർമ്മത്തിനേ കർമ്മയോഗമെന്നു പേരുള്ളൂ. ജ്ഞാനത്തോടുകൂടിയതായാൽ മാത്രമേ, യോഗാദികൾ, പരമപുരുഷാർത്ഥമായ മോക്ഷമെന്നു പറയപ്പെടുന്ന നിർവാണത്തിനു സാധകങ്ങളാകയുള്ളൂ.

ഇനിയത്തെ ദർശനത്തിൽ അന്ത്യമായി അതിശോഭനമായിരിക്കുന്ന നിർവ്വാണത്തെ വർണ്ണിക്കുന്നു

ഓം തത് സത്.

ഇതി യോഗദർശനം.

# X നിർവാണദർശനം.

നിർവാണം ദ്വിവിധം ശുദ്ധ-
മശുദ്ധം ചേതി തത്ര യത്
ശുദ്ധം നിർവാസനം തദ്വ-
ദശുദ്ധം വാസനാന്വിതം. 1

പദാർത്ഥം

നിർവാണം = നിർവാണം (മുക്തി)

ശുദ്ധം അശുദ്ധം ച ഇതി = ശുദ്ധമെന്നും അശുദ്ധമെന്നും

ദ്വിവിധം = രണ്ടുപ്രകാരമാകുന്നു
തത്ര = അവയിൽ
യത് നിർവ്വാസനം = യാതൊന്നു നിർവ്വാസനമോ
തത് ശുദ്ധം = അതു ശുദ്ധവും,
തദ്വത് = അതുപോലെ
യത് വാസനാന്വിതം = യാതൊന്നു
വാസനാന്വിതമോ
തത് അശുദ്ധം (ച ഭവതി) = അതു്
അശുദ്ധവും ആകുന്നു.

ദീധിതി

നിർവ്വാണം ശുദ്ധമെന്നും, അശുദ്ധമെന്നും രണ്ടുവിധമാകുന്നു. യാതൊന്നു നിർവ്വാസനമോ അതു ശുദ്ധവും, യാതൊന്നു വാസനാന്വിതമോ അതു് അശുദ്ധവും ആകുന്നു.

ഇതേവരെ പറയപ്പെട്ട ഒൻപതു പ്രകരണങ്ങളുടേയും പരമപ്രയോജനവും ഏകലക്ഷ്യവും ആയ നിർവ്വാണമാകുന്നു ഈ പത്താമത്തെ പ്രകരണത്തിലെ പ്രതിപാദ്യവിഷയം. അതുകൊണ്ടു്, ഈ നിർവ്വാണദർശനം മററു ഒൻപതു ദർശനങ്ങളേയും അപേക്ഷിച്ചു പ്രാധാന്യമേറിയതാകുന്നു. ഇതുകൊണ്ടു് ഈ ഗ്രന്ഥം ഉപസംഹരിക്കപ്പെടുന്നു.

മനുഷ്യനു് പ്രാപിക്കാവുന്നവയിൽവെച്ചു് ഏററവും ഉൽകൃഷ്ടമായ സ്ഥാനമാണു് നിർവ്വാണം. അഥവാ, അതാണു് ജീവൻെറ പരിപൂർണ്ണാവസ്ഥ. ജൈനന്മാരും, ബൌദ്ധന്മാരുമാണു് നിർവ്വാണപദത്തെ പ്രത്യേകമായി ഉപയോഗിക്കാറുള്ളതെങ്കിലും, അദ്വൈതികൾ മുതലായ മററു മതക്കാരും അതിനെ തുല്യമായ അർത്ഥത്തിൽതന്നെ പ്രയോഗിച്ചുവരുന്നു. നിർവൃതി, നിർവൃത്തി, നിവൃത്തി, പരമഗതി, പരമപദം, മോക്ഷം, കൈവല്യം, മുക്തി, അമൃതം, അപവർഗ്ഗം, നിശ്രേയസം, ശ്രേയസ്സ്, ശാന്തി, ബ്രഹ്മഭൂയം, ബ്രഹ്മത്വം, ബ്രഹ്മസായുജ്യം, ബ്രഹ്മസം

സ്പർശം, ബ്രഹ്മനിർവ്വാണം,പരിപൂർണ്ണത ഇവയെല്ലാം നിർവ്വാണപദത്തിൻെറ പര്യായങ്ങളാകുന്നു. വേദാന്തശാസ്ത്രങ്ങളിൽ ജീവന്മുക്തിപദംകൊണ്ടു് വ്യവഹരിക്കപ്പെട്ടുവരുന്ന നിർവ്വാണവും ഇതുതന്നെ. അതായതു് മനുഷ്യൻ ആത്മചിന്തനംകൊണ്ടു് ജ്ഞാനിയായി, യോഗം മുതലായവയെ സാധിച്ചുകൊണ്ടു്, ജീവിച്ചിരിക്കുമ്പോൾതന്നെ സിദ്ധിക്കുന്ന സകല ദുഃഖനിവൃത്തിയും, പരമാനന്ദ പ്രാപ്തിയുമാകുന്ന പരിപൂർണ്ണപദമത്രെ നിർവ്വാണം.

നിർവ്വാണം ഏകമാണെങ്കിലും അധികാരികളുടെ പക്വഭേദത്തേയും അവസ്ഥാഭേദത്തേയും ആശ്രയിച്ചുള്ള പ്രകാരതാ വ്യത്യാസമനുസരിച്ചു് ഇവിടെ പലതായി പിരിച്ചുകാണിച്ചിരിക്കുന്നു. ഈ ശ്ലോകത്തിൽ ആദ്യമായി അതിനെ ശുദ്ധമെന്നും അശുദ്ധമെന്നും രണ്ടായി വിഭജിക്കുന്നു. വാസനകളററതു് ശുദ്ധനിർവ്വാണവും, വാസനകളോടുകൂടിയതു് അശുദ്ധനിർവ്വാണവും ആകുന്നു.

അടുത്ത ശ്ലോകത്തിൽ അവയെ രണ്ടിനേയും വീണ്ടും ഈരണ്ടായി പിരിക്കുന്നു.

അതിശുദ്ധം ശുദ്ധമിതി
ശുദ്ധം ച ദ്വിവിധം തഥാ
അശുദ്ധശുദ്ധം ചാശുദ്ധ-
മശുദ്ധാശുദ്ധമുച്യതേ. 2

പദാർത്ഥം

ശുദ്ധം ച = ശുദ്ധനിർവ്വാണമോ
അതിശുദ്ധം, ശുദ്ധം ഇതി = അതിശുദ്ധവിർവ്വാണമെന്നും ശുദ്ധനിർവ്വാണമെന്നും
ദ്വിവിധം = രണ്ടുവിധമാകുന്നു.
തഥാ = അതുപോലെ
അശുദ്ധം ച = അശുദ്ധനിർവ്വാണവും
അശുദ്ധശുദ്ധം, അശുദ്ധാശുദ്ധം (ഇതിദ്വിവിധം) ഉച്യതേ = അശുദ്ധശുദ്ധനിർവ്വാണമെന്നും, അശുദ്ധാശുദ്ധ നിർവ്വാണമെന്നും രണ്ടു പ്രകാരമായി പറയപ്പെടുന്നു.

ദീധിതി

ശുദ്ധനിർവ്വാണംതന്നെ അതിശുദ്ധനിർവ്വാണമെന്നും, ശുദ്ധനിർവ്വാണമെന്നും രണ്ടുവിധമാകുന്നു. അതുപോലെ തന്നെ അശുദ്ധനിർവ്വാണവും, അശുദ്ധശുദ്ധനിർവ്വാണമെന്നും, അശുദ്ധാശുദ്ധനിർവ്വാണമെന്നും രണ്ടുപ്രകാരമായി പറയപ്പെടുന്നു.

ശുദ്ധനിർവ്വാണം ജീവന്മുക്തന്മാർക്കും, അശുദ്ധനിർവ്വാണം മുമുക്ഷുക്കൾ, സിദ്ധികാമികൾ എന്നിവർക്കും ഉള്ളതാകുന്നു എന്നു വിവരമായി മേലിൽ പറയപ്പെടും. ജീവന്മുക്തന്മാരുടെ അധരോത്തരഭേദത്തെ അനുസരിച്ചാണു് ശുദ്ധനിർവ്വാണത്തെ വിഭജിച്ചിരിക്കുന്നതു്. അശുദ്ധനിർവ്വാണത്തിന്നു് രണ്ടു വിഭാഗമേ ഉള്ളു.

അടുത്ത ശ്ലോകത്തിൽ ശുദ്ധനിർവ്വാണത്തിന്റെ സമഗ്രമായ ഭേദങ്ങളേയും, അവയുടെ ആശ്രയീഭൂതന്മാരായ നാലുതരം ജീവന്മുക്തന്മാരേയും പറയുന്നു.

അതിശുദ്ധം ത്രിധാ പശ്ചാ-
ദ്വരേ ചൈകം, വരീയസി
ഏകം, മേകം വരിഷ്ഠേഽഥ
ശുദ്ധം ബ്രഹ്മവിദി സ്ഥിതം 3

പദാർത്ഥം

**അതിശുദ്ധം**= അതിശുദ്ധനിർവ്വാണം
**പശ്ചാത് ത്രിധാ**=വീണ്ടും മൂന്നുപ്രകാരമാകുന്നു
**ഏകം വരേ**= ഒന്നു ബ്രഹ്മവിദ്വരനിലും
**ഏകം വരീയസി**= ഒന്നു ബ്രഹ്മവിദ്വരീയാനിലും
**ഏകം വരിഷ്ഠേ**= ഒന്നു ബ്രഹ്മവിദ്വരിഷ്ഠനിലും
**അഥ**= പിന്നീടു്
**ശുദ്ധം**= ശുദ്ധനിർവ്വാണം
**ബ്രഹ്മവിദി ച സ്ഥിതം**= ബ്രഹ്മവിത്തിലും സ്ഥിതമാകുന്നു.

ദീധിതി

അതിശുദ്ധനിർവ്വാണം വീണ്ടും മൂന്നുപ്രകാരമാകുന്നു. ഒന്ന് ബ്രഹ്മവിദ്വരനിലും, ഒന്ന് ബ്രഹ്മവിദ്വരീയാനിലും, ഒന്ന് ബ്രഹ്മവിദ്വരിഷ്ഠനിലും, പിന്നീട്, ശുദ്ധനിർവ്വാണം ബ്രഹ്മവിത്തിലും സ്ഥിതിചെയ്യുന്നു.

അതിശുദ്ധ നിർവ്വാണത്തിന്റെ മൂന്നു ഭേദങ്ങൾക്ക്, അതിശുദ്ധനിർവ്വാണം, അതിശുദ്ധതരനിർവ്വാണം, അതിശുദ്ധതമനിർവ്വാണം എന്നു മൂന്നു പേരുകൾ പറയപ്പെടാവുന്നതാണ്. ബ്രഹ്മവിത്, ബ്രഹ്മവിദ്വരൻ, ബ്രഹ്മവിദ്വരീയാൻ, ബ്രഹ്മവിദ്വരിഷ്ഠൻ എന്ന് ജീവന്മുക്തന്മാർ നാലുപ്രകാരമാകുന്നു. ഈ ഭേദത്തെ അനുസരിച്ചാണ് ശുദ്ധ നിർവ്വാണത്തേയും നാലായി പിരിച്ചത്. അവയിൽ, ശുദ്ധനിർവ്വാണം ബ്രഹ്മവിത്തിലും, അതിശുദ്ധനിർവ്വാണം ബ്രഹ്മവിദ്വരനിലും, അതിശുദ്ധതരനിർവ്വാണം ബ്രഹ്മവിദ്വരീയാനിലും, അതിശുദ്ധതമനിർവ്വാണം ബ്രഹ്മവിദ്വരിഷ്ഠനിലും ഉള്ളതാകുന്നു. ബ്രഹ്മവിത്ത് മുതലായ നാലുതരം ജീവന്മുക്തന്മാരുടേയും ലക്ഷണങ്ങൾ മേലിൽ വിവരിക്കപ്പെടും

ഇനി അശുദ്ധനിർവ്വാണത്തിന്റെ ഭേദങ്ങളായ അശുദ്ധശുദ്ധനിർവ്വാണത്തേയും, അശുദ്ധാശുദ്ധനിർവ്വാണത്തേയും അവയുടെ രണ്ടിന്റേയും അധികാരികളേയും പറയുന്നു.

അശുദ്ധശുദ്ധം വിരജ-
സ്തമോ ƒന്യത്സരജസ്തമഃ
മുമുക്ഷൌ പ്രഥമം വിദ്യാദ്
ദ്വിതീയം സിദ്ധികാമിഷു. 4

പദാർത്ഥം

അശുദ്ധശുദ്ധം= അശുദ്ധശുദ്ധനിർവ്വാണം
വിരജസ്തമഃ= രജസ്തമോവൃത്തികളില്ലാത്തതാകുന്നു.
അന്യത്= മറേറതു് (അശുദ്ധാശുദ്ധനിർവ്വാണം)

സരജസ്തമഃ= രജസ്തമോവൃത്തികളോടുകൂടിയതാകുന്ന
പ്രഥമം= ആദ്യത്തേതു് (അശുദ്ധശുദ്ധം)
മുമുക്ഷൌ= മുമുക്ഷുവിലും
ദ്വിതീയം= രണ്ടാമത്തേതു് (അശുദ്ധാശുദ്ധം)
സിദ്ധികാമിഷു (ച)= സിദ്ധികാമികളിലും
വിദ്യാത്= ഇരിക്കുമെന്നു് അറിയണം.

ദീധിതി

അശുദ്ധശുദ്ധനിർവ്വാണം രജസ്തമോവൃത്തികളില്ലാത്തതും, മറേറതു് (അശുദ്ധാശുദ്ധനിർവ്വാണം) രജസ്തമോവൃത്തികളോടുകൂടിയതും ആകുന്നു. ആദ്യത്തേതു് (അശുദ്ധശുദ്ധം) മുമുക്ഷുവിലും, രണ്ടാമത്തേതു് (അശുദ്ധാശുദ്ധം) സിദ്ധികാമികളിലും ഇരിക്കും.

രജസ്തമോമലങ്ങൾ നശിച്ചിട്ടു് കേവലം മോക്ഷോന്മുഖമായി ശേഷിച്ച സാത്വികവൃത്തിയോടുകൂടിയ മുമുക്ഷുവിന്റെ നിർവ്വാണത്തിന്നു് അശുദ്ധശുദ്ധനിർവ്വാണമെന്നു പറയപ്പെട്ടു. വിവേകവൈരാഗ്യാദികൾകൊണ്ടു രാജസതാമസങ്ങളായ സവ്വൃത്തികളും അടങ്ങിപ്പോയിട്ടു ശേഷിച്ചുനില്ക്കുന്നതായ മോക്ഷേച്ഛയെന്ന ശുദ്ധസാത്വികവൃത്തയോടുകൂടിയവനെയാണു് ഇവിടെ 'മുമുക്ഷു' ശബ്ദംകൊണ്ടു നിർദ്ദേശിച്ചതു്. മുമുക്ഷുവിന്റെ നിർവ്വാണം പരിപൂർണ്ണതയെ പ്രാപിക്കാതെയും, ഇച്ഛാരൂപമായ സങ്കല്പത്തോടുകൂടിയും ഇരിക്കുന്നതിനാൽ അതു് അശുദ്ധമെന്നു പറയാം; എങ്കിലും, അതു് പരിപൂർണ്ണമാകുന്ന ലക്ഷ്യത്തോടും പര്യവസായിത്വത്തോടും കൂടിയതായും, അതിലുള്ള ഇച്ഛ മോക്ഷപരത്വവിശിഷ്ടമായും ഇരിക്കുന്നതിനാൽ അതിനെ ശുദ്ധമെന്നും പറയാം. ഇങ്ങനെയുള്ള സൂക്ഷ്മപരിശോധനയിൽ, ഇച്ഛാവൃത്തിരൂപമായ അശുദ്ധിയും, സത്വഗുണപ്രധാനമായി മോക്ഷപര്യവസാനരൂപമായ ശുദ്ധിയും ഒന്നിച്ചു കാണപ്പെടുന്നതുകൊണ്ടു മുമുക്ഷു

വിന്റെ നിർവ്വാണത്തിന അശുദ്ധ ശുദ്ധ നിർവ്വാണമെന്ന പേർ കല്പിക്കപ്പെട്ടു.

ജ്ഞാനാഭ്യാസംകൊണ്ടോ, യോഗശാസ്ത്രോക്തമായ സമാധിപരിശീലനത്താലോ, ഒരുവന്ന് നിർവ്വാണപദ പ്രവേശമുണ്ടാകുമ്പോൾ അതിന്റെ ചിഹ്നങ്ങളായി അവന്ന അതീതാനാഗതജ്ഞാനം മുതലായ സിദ്ധികൾ ഉണ്ടാകാം. കേവലം വിജയസൂചകചിഹ്നങ്ങൾ മാത്രമായ ആ സിദ്ധികൾ, പരമലക്ഷ്യമായ നിർവ്വാണത്തിലേയ്ക്കു പോകുന്ന മാർഗ്ഗത്തിൽ താനേ വന്നുചേരുന്നവയാകുന്നു. 'തേ സമാധാവുപസർഗാ വ്യുത്ഥാനേ സിദ്ധയഃ.' (അസംപ്രജ്ഞാതസമാധി വശമാകുമ്പോൾ ഉണ്ടാകുന്ന ആ സിദ്ധികളെല്ലാം മുക്തിക്ക് പ്രതിബന്ധങ്ങളാകുന്നു ) എന്നു പതഞ്ജലി പറഞ്ഞിരിക്കുന്നതു കൂടാതെ, 'ദ്രവ്യമന്ത്രക്രിയാ കാലശക്തയഃ സാധുസിദ്ധിദാഃ പരമാത്മപദപ്രാപ്തൌനോപകുർവന്തി കാശ്ചന. സർവേച്ഛാലാഭസംശാന്താവാത്മലാഭോദയോ ഹി യഃ, സകഥം സിദ്ധിവാഞ്ഛായാം മഗ്നചിത്തേന ലഭ്യതേ?' (ദ്രവ്യമന്ത്രാദികൾ സിദ്ധിയെത്തരുന്നവയാകുന്നു. അവ ഒന്നുംതന്നെ പരമാത്മപദപ്രാപ്തിയിൽ ഉപകരിക്കുന്നില്ല. ഇച്ഛാലാഭങ്ങളെല്ലാം സംശാന്തമാകുമ്പോഴാണല്ലൊ ആത്മലാഭോദയം ഉണ്ടാകുന്നതു്. അതു് സിദ്ധിവാഞ്ഛയിൽ മഗ്നചിത്തനായിരിക്കുന്നവനാൽ എങ്ങനെ ലഭിക്കപ്പെടും?) എന്നു വാസിഷ്ഠത്തിൽ വാല്മീകി പറഞ്ഞിരിക്കുന്നമാതിരി അനേകം ആപ്തപ്രമാണങ്ങൾ ഉണ്ടു്. അതിനാൽ ആ സിദ്ധികൾ രജസ്തമോമലദൂഷിതങ്ങളാകുന്നു. അവ നിർവ്വാണാരൂഢനായ പുരുഷനെ മോക്ഷമാർഗ്ഗത്തിൽനിന്നും ഭ്രഷ്ടനാക്കി അധഃപതിപ്പിക്കുന്നവയാകുന്നു. അതുകൊണ്ടു്, സിദ്ധികാമിയുടെ നിർവ്വാണം അശുദ്ധത്തിലും അശുദ്ധമാകുന്നു. അഥവാ—സിദ്ധിയും, തത്പരമായ കാമവും രണ്ടും അശുദ്ധങ്ങളായതുകൊണ്ടു് തദിശിഷ്ടമായ നിർവ്വാ

ണത്തിന്ന് അശുദ്ധാശുദ്ധനിർവ്വാണമെന്ന പേർ കല്പിക്കപ്പെട്ടു. ഇതിനെ അത്യന്താശുദ്ധനിർവ്വാണമെന്നുകൂടി പറയുന്നതിന്ന വിരോധമില്ല.

ഇനി, ശുദ്ധനിർവ്വാണാധിരൂഢനായ ബ്രഹ്മവിത്ത് എന്ന ജീവന്മുക്തന്റെ ലക്ഷണം പറയുന്നു

ദഗ്ധ്വാ ജ്ഞാനാഗ്നിനാ സർവ്വ-
മുദ്ദിശ്യ ജഗതാം ഹിതം
കരോതി വിധിവത്കർമ്മ
ബ്രഹ്മവിദ് ബ്രഹ്മണി സ്ഥിതഃ 5

പദാർത്ഥം

ബ്രഹ്മണി സ്ഥിതഃ = പരബ്രഹ്മത്തിൽ സ്ഥിതപ്രജ്ഞതയോടുകൂടിയ
ബ്രഹ്മവിത് = ബ്രഹ്മവിത്തെന്ന ജീവന്മുക്തൻ
ജ്ഞാനാഗ്നിനാ = ജ്ഞാനമാകുന്ന അഗ്നികൊണ്ടു്
സർവ്വംദഗ്ധ്വാ = സർവ്വത്തേയും ദഹിപ്പിച്ചു്
ജഗതാം ഹിതം ഉദ്ദിശ്യ = ജീവരാശികളുടെ നന്മയെ ഉദ്ദേശിച്ചു്
വിധിവത് കർമ്മ കരോതി = വിധിപ്രകാരം കർമ്മം ചെയ്യുന്നു.

ദീധിതി

പരബ്രഹ്മത്തിൽ സ്ഥിതപ്രജ്ഞതയോടുകൂടിയ ബ്രഹ്മവിത്ത് എന്ന ജീവന്മുക്തൻ ജ്ഞാനമാകുന്ന അഗ്നികൊണ്ടു് സർവ്വത്തേയും ദഹിപ്പിച്ചു്, ജീവരാശികളുടെ നന്മയെ ഉദ്ദേശിച്ചു് വിധിപ്രകാരം കർമ്മം ചെയ്യുന്നു.

പരമലക്ഷ്യമായ നിർവ്വാണത്തെ പ്രാപിച്ചതിന്റെ ശേഷം, തനിക്കു വേറെ കർത്തവ്യമൊന്നുമില്ലെങ്കിലും, ലോകക്ഷേമാർത്ഥം നിഷ്കാമമായി കർമ്മംചെയ്തുകൊണ്ടു് കാലം കഴിക്കുന്ന ജ്ഞാനിയെയാണു് ഇവിടെ ബ്രഹ്മവിത് എന്നു പറഞ്ഞിരിക്കുന്നതു്. ബ്രഹ്മവിത്തു് സദാ ബ്രഹ്മാനന്ദത്തിൽ ബുദ്ധിയെ ലയിപ്പിച്ചു്, നിർവ്വാണസുഖ

ത്തെ അനുഭവിച്ചുകൊണ്ടിരിക്കുന്നു എങ്കിലും അതോട്ടുകൂടിത്തന്നെ ലോകത്തിൽ വിഹിതങ്ങളായിരിക്കുന്ന സൽകർമ്മങ്ങളേയും ജീവകാരുണ്യത്തെ ഉദ്ദേശിച്ചു ചെയ്തുകൊണ്ടിരിക്കുന്നു. കർമ്മങ്ങളിൽ താൻ അസംഗനാണെങ്കിലും നിഷിദ്ധകർമ്മങ്ങളേ ചെയ്യുകയുമില്ല. 'വിധിവത്'' എന്നു പറഞ്ഞതുകൊണ്ടു് നിഷിദ്ധകർമ്മങ്ങൾ നിരാകരിക്കപ്പെട്ടു. പുണ്യപാപകർമ്മങ്ങളൊന്നുംതന്നെ ബാധിക്കയില്ല 'ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാത്കുരുതേ ƒർജ്ജുന!' (ഹേ അർജ്ജുന! ജ്ഞാനാഗ്നി സർവ്വകർമ്മങ്ങളേയും ഭസ്മീകരിക്കുന്നു.) എന്നും, 'യസ്യ സർവ്വേ സമാരംഭാഃ കാമസങ്കല്പവർജ്ജിതാഃ, ജ്ഞാനാഗ്നിദഗ്ധകർമ്മാണം തമാഹുഃ പണ്ഡിതം ബുധാഃ. ത്യക്ത്വാ കർമ്മഫലാസംഗം നിത്യതൃപ്തോ നിരാശ്രയഃ, കർമ്മണ്യഭിപ്രവൃത്തോപി നൈവ കിഞ്ചിത്കരോതി സഃ.' (യാവനൊരുത്തൻെറ സർവ്വകർമ്മങ്ങളും കാമസംകല്പവർജ്ജിതങ്ങളായിരിക്കുന്നുവോ, ജ്ഞാനമാകുന്ന അഗ്നികൊണ്ടു് കർമ്മത്തെ ദഹിപ്പിച്ച അവനെ ആത്മജ്ഞനെന്ന് വിദ്വാന്മാർ പറയുന്നു. കർമ്മഫലത്തിലുള്ള ആസക്തിയെ ഉപേക്ഷിച്ചു്, നിത്യതൃപ്തനായി, നിരാശ്രയനായിരിക്കുന്ന അവൻ കർമ്മത്തിൽ ഏററവും പ്രവൃത്തനായിരിക്കുന്നു എങ്കിലും ഒന്നുംതന്നെ ചെയ്യുന്നില്ല) എന്നും ഭഗവദ്ഗീതയിൽ വിശദമായി ഉപദേശിക്കപ്പെട്ടിരിക്കുന്നു. ഭഗവദ്ഗീതയിൽതന്നെ രണ്ടാമദ്ധ്യായത്തിൽ, 'പ്രജഹാതി യദാകാമാൻ .........' എന്നു തുടങ്ങി, 'ബ്രഹ്മനിർവ്വാണമൃച്ഛതി.' എന്നു പതിനെട്ടു ശ്ലോകങ്ങൾകൊണ്ടവസാനിക്കുന്നതുവരെയുള്ള ഭഗവാൻെറ സാരവത്തായ പ്രസംഗം മുഴുവനും ഇവിടെ പറയപ്പെട്ട ബ്രഹ്മവിത്തായ ജീവന്മുക്തനെത്തന്നെ വർണ്ണിക്കുന്നു. പുനരാവൃത്തിയില്ലാത്ത സംസ്കാരങ്ങൾ ദഗ്ധശാലിന്യായേന ശേഷിച്ചുനില്ക്കുള്ളതുകൊണ്ടാണു് ബ്രഹ്മവിത്തിൻെറ നിർവ്വാണത്തിനു് അതിശുദ്ധനിർവ്വാണമെന്നു പറയാതെ, 'ശുദ്ധ

നിർവ്വാണ'മെന്നുമാത്രം പറഞ്ഞതു്. അസംഗതാംകൊണ്ടു് കർമ്മങ്ങൾക്കു ഈ നിർവ്വാണത്തെ മലിനപ്പെടുത്തുവാൻ കഴിയാത്തതുകൊണ്ടാണു് അതിനെ അശുദ്ധനിർവ്വാണത്തിന്റെ കൂട്ടത്തിൽ ചേർക്കാഞ്ഞതു്. 'ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി' (ബ്രഹ്മവിത്തു് ബ്രഹ്മംതന്നെയാകുന്നു) 'ബ്രഹ്മവിദാപ്നോതി പരം' (ബ്രഹ്മവിത്തു് പരമമായ സ്ഥാനത്തെ പ്രാപിക്കുന്നു) 'ന പ്രഹൃഷ്യേത് പ്രിയം പ്രാപ്യ നോദ്വിജേത് പ്രാപ്യ ചാപ്രിയം, സ്ഥിരബുദ്ധിരസംമൂഢോ ബ്രഹ്മവിദ് ബ്രഹ്മണി സ്ഥിതഃ' (സ്ഥിരബുദ്ധിയായി, അസംമൂഢനായി ബ്രഹ്മത്തിൽ സ്ഥിതപ്രജ്ഞതയോടുകൂടിയ ബ്രഹ്മവിത്തു് പ്രിയവിഷയങ്ങളെ പ്രാപിച്ചു് സന്തോഷിക്കയോ അപ്രിയവിഷയങ്ങളെ പ്രാപിച്ചു് വ്യസനിക്കയോ ചെയ്യുന്നില്ല ) എന്നു തുടങ്ങി ശ്രുതിസ്മൃതികളിൽ പലയിടങ്ങളിലും ഈ ശുദ്ധനിർവാണയുക്തനായ ബ്രഹ്മവിത്തിനെ പലപ്രകാരത്തിൽ സ്തുതിച്ചിരിക്കുന്നു.

ഇനി, അതി ശുദ്ധനിർവാണസമാരൂഢനായ ബ്രഹ്മവിദ്വരന്റെ ലക്ഷണത്തെ പറയുന്നു.

സന്ന്യസ്യ സർവകർമ്മാണി
സതതം ബ്രഹ്മനിഷ്ഠയാ
യശ്ചരത്യവനൌ ദേഹ-
യാത്രായൈ ബ്രഹ്മവിദ്വരഃ 6

പദാർത്ഥം

യഃ = യാവനൊരുത്തൻ
സർവകർമ്മാണി സന്ന്യസ്യ = സർവകർമ്മങ്ങളേയും സന്ന്യസിച്ചു്
സതതം ബ്രഹ്മനിഷ്ഠയാ = എല്ലായ്പോഴും ബ്രഹ്മനിഷ്ഠയോടുകൂടി
ദേഹയാത്രായൈ = ശരീരയാത്രയ്ക്കുവേണ്ടി

അവനൌ ചരതി=ലോകത്തിൽ സഞ്ചരിക്കുന്നുവോ (സഃ) ബ്രഹ്മവിദ്വരഃ=അവൻ ബ്രഹ്മവിദ്വരനാകുന്നു.

ദീധിതി

യാവനൊരുത്തൻ സർവകർമ്മങ്ങളേയും സന്ന്യസിച്ച് എല്ലായ്പ്പോഴും ബ്രഹ്മനിഷ്ഠയോടുകൂടി, ശരീരയാത്രയ്ക്കു വേണ്ടിമാത്രം ലോകത്തിൽ സഞ്ചരിക്കുന്നുവോ അവൻ ബ്രഹ്മവിദ്വരനാകുന്നു

ഇതു് അതിശുദ്ധനിർവാണത്തിൻെറ ഒന്നാമത്തെ പടിയിൽ കയറിനില്ക്കുന്ന ബ്രഹ്മവിദ്വരൻെറ ലക്ഷണമാകുന്നു. പ്രാരബ്ധബലത്താൽ ലബ്ധനായ തൻെറ ഭൗതികശരീരം ആ പ്രാരബ്ധമേററു താനേ വീണടിഞ്ഞുപോകുന്നതുവരെ അതിനേയും ചുമന്നുകൊണ്ടു നടക്കേണ്ട ഭാരമേ ബ്രഹ്മവിദ്വരനുള്ളു. തനിക്കു കർത്തവ്യമായി യാതൊന്നും ഇല്ലതന്നെ. 'യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ, ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കാര്യം ന വിദ്യതേ' (ആത്മരതിയായും, ആത്മതൃപ്തനായും, ആത്മാവിൽതന്നെ സന്തുഷ്ടനായും ഇരിക്കുന്ന പുരുഷനു് കർത്തവ്യമൊന്നുമില്ല ) എന്നു ഭഗവദ്ഗീതയിൽ പറഞ്ഞതും ബ്രഹ്മവിദ്വരൻെറ ലക്ഷണമാകുന്നു. ഈ ബ്രഹ്മവിദ്വരൻതന്നെയാണു് യഥോക്തസന്ന്യാസി. ഭഗവദ്ഗീതയിൽതന്നെ പന്ത്രണ്ടാം അദ്ധ്യായത്തിൽ, 'അദ്വേഷ്ടാ സർവ്വഭൂതാനാം മൈത്രഃകരുണ ഏവ ച....' എന്നു തുടങ്ങി 'അനികേതഃ സ്ഥിരമതിർഭക്തിമാൻ മേ പ്രിയോ നരഃ' എന്നവസാനിക്കുന്നതുവരെയുള്ള ഏഴു ശ്ലോകങ്ങൾകൊണ്ടു ഭക്തനെന്നു പേർകൊടുത്തു വർണ്ണിച്ചിരിക്കുന്നതെല്ലാം സർവാരംഭപരിത്യാഗിയായ ബ്രഹ്മവിദ്വരനെത്തന്നെയാകുന്നു. കർമ്മം, കർത്തൃത്വം, ലോകവാസന, മുതലായവയുടെ സ്പർശലേശംപോലുമില്ലാതെ സദാ ബ്രഹ്മനിഷ്ഠയോടുകൂടി നിർവാണസുഖത്തെ അനുഭവിച്ചുകൊണ്ടിരിക്കുന്നതിനാൽ

ബ്രഹ്മവിദ്വരൻെറ ആ നിർവ്വാണത്തിന്ന് അതിശുദ്ധനിർവ്വാണമെന്ന പേർ കല്പിക്കപ്പെട്ടു.

അടുത്ത ശ്ലോകത്തിൽ, അതിശുദ്ധനിർവ്വാണത്തിന്റെ രണ്ടാമത്തെ അവസ്ഥയെ പ്രാപിച്ചിരിക്കുന്ന ബ്രഹ്മവിദ്വരീയാൻ എന്ന ജീവന്മുക്തൻെറ ലക്ഷണം നിർവചിക്കപ്പെടുന്നു.

അന്യേന വേദിതോ വേത്തി
ന വേത്തി സ്വയമേവ യഃ
സ വരീയാൻ സദാ ബ്രഹ്മ-
നിർവാണമയമശ്നുതേ.

പദാൎത്ഥം

യഃ= യാതൊരു ജീവന്മുക്തൻ
അന്യേന വേദിതഃ= അന്യനാൽ അറിയിക്കപ്പെട്ടു്
വേത്തി= അറിയുന്നുവോ
സ്വയമേവ= തന്നത്താനെ
ന വേത്തി= അറിയുന്നില്ലയോ
സഃ വരീയാൻ= അവൻ ബ്രഹ്മവിദ്വരീയാൻ ആകുന്നു
അയം= ഇവൻ
സദാ= എല്ലായ്പോഴും
ബ്രഹ്മനിർവ്വാണം= ബ്രഹ്മനിർവ്വാണത്തെ
അശ്നുതേ= അനുഭവിക്കുന്നു.

ദീധിതി

യാതൊരു ജീവന്മുക്തൻ അന്യനാൽ അറിയിക്കപ്പെട്ടു് അറിയുന്നുവോ, തന്നത്താനേ അറിയുന്നില്ലയോ, അവൻ ബ്രഹ്മവിദ്വരീയനാകുന്നു. ഇവൻ എപ്പോഴും ബ്രഹ്മനിർവ്വാണത്തെ അനുഭവിച്ചുകൊണ്ടിരിക്കുന്നു.

ബ്രഹ്മവിത്തു് ലോകക്ഷേമാൎത്ഥം നിഷ്കാമകർമ്മങ്ങൾ ചെയ്തുകൊണ്ടു് നിർവ്വാണസുഖത്തെ അനുഭവിക്കുന്നു. ബ്രഹ്മവിദ്വരനോ, വിഹിതങ്ങളായും നിഷിദ്ധങ്ങളായും ഉള്ള സൎവ്വ കർമ്മങ്ങളേയും ഉപേക്ഷിച്ചു് നിർവ്വാണസുഖ

ത്തെ അനുഭവിച്ചുംകൊണ്ടു്, ബാഹ്യപ്രജ്ഞയോടുകൂടി ലോകത്തിൽ സഞ്ചരിക്കുന്നു. ബ്രഹ്മവിദ്വരീയാനാകട്ടെ, യാതൊരു കർമ്മങ്ങളും ലൗകികവാസനകളും ഇല്ലാതെ എപ്പോഴും അന്തർമ്മുഖവൃത്തിയോടുകൂടി സ്വയം ബാഹ്യപ്രജ്ഞയില്ലാതെ, മൗനിയായി നിർവ്വാണസുഖത്തിൽ നിമഗ്നനായിരിക്കയും, അന്യന്മാരാൽ പ്രബോധിതനാകുമ്പോൾ മാത്രം ബാഹ്യപ്രജ്ഞയുണ്ടായി ശബ്ദസ്പർശാദികളെ അറിയുകയും അതുകഴിഞ്ഞാൽ വീണ്ടും മൗനാവലംബിയായി നിർവ്വാണത്തിൽ പ്രവേശിച്ചു ബാഹ്യപ്രജ്ഞയില്ലാതെ ശാന്തമായി, ആത്മാനന്ദത്തെ നിരന്തരം അനുഭവിക്കുകയും ചെയ്യുന്നു. ബ്രഹ്മവിദ്വരീയാന്റെ ഈ നിർവ്വാണം അതിശുദ്ധതരനിർവ്വാണമെന്നു പറയപ്പെട്ടു. ബ്രഹ്മവിദ്വരീയാൻ ഗുണാതീതനായ ജീവന്മുക്തനാകുന്നു. ഭഗവദ്ഗീതയിൽ പതിന്നാലാമദ്ധ്യായത്തിൽ, 'പ്രകാശം ച പ്രവൃത്തിം ച..........എന്നു തുടങ്ങി, അഞ്ചു ശ്ലോകങ്ങൾകൊണ്ടു ഗുണാതീതനെന്നു പേരുകൊടുത്തു് ഭഗവാൻ വർണ്ണിച്ചിരിക്കുന്നതെല്ലാം ഈ ജീവന്മുക്തനെയാകുന്നു.

ഇനി, നിർവ്വാണത്തിന്റെ അങ്ങേഅററത്തെ പരിപാകാവസ്ഥയായ അതിശുദ്ധതമനിർവ്വാണത്തെ പ്രാപിച്ചു കൃതകൃത്യതയെ സാധിച്ചുകഴിഞ്ഞ ബ്രഹ്മവിദ്വരിഷ്ഠനെ വിവരിക്കുന്നു.

സ്വയം ന വേത്തി കിഞ്ചിന്ന
വേദിതോഽപി തഥൈവ യഃ
സ വരിഷ്ഠഃ സദാ വൃത്തി-
ശൂന്യോഽയം ബ്രഹ്മ കേവലം. 8

പദാത്ഥം

യഃ = യാതൊരുവൻ

സ്വയം = തന്നത്താനെ

കിഞ്ചിത് = ഏതും (അല്പംപോലും)

ന (വേത്തി)= അറിയുന്നില്ലയോ,

തഥൈവ= അപ്രകാരംതന്നെ.

വേദിതഃ അപി=അറിയിക്കപ്പെട്ടാലും

ന വേത്തി= അറിയുന്നില്ലയോ

സഃ വരിഷ്ഠഃ= അവൻ ബ്രഹ്മവിദ്വരിഷ്ഠനാകുന്നു

അയം= ഇവൻ

സദാ= എപ്പോഴും

വൃത്തിശൂന്യഃ=വൃത്തിശൂന്യനും

കേവലംബ്രഹ്മ=കേവലം ബ്രഹ്മസ്വരൂപനുംആകുന്നു

ദീധിതി

യാവനൊരുത്തൻ തന്നത്താനെ ഏതും (അല്പംപോലും)അറിയുന്നില്ലയോ, അപ്രകാരംതന്നെ (അന്യന്മാരാൽ) അറിയിക്കപ്പെട്ടാലും അറിയുന്നില്ലയോ, അവൻ ബ്രഹ്മവിദ്വരിഷ്ഠനാകുന്നു. ഇവൻ എപ്പോഴും വൃത്തിശൂന്യനും, കേവലം ബ്രഹ്മസ്വരൂപനും ആകുന്നു.

ലേശംപോലും ബാഹ്യപ്രജ്ഞയില്ലാതെ സദാ നിർവാണത്തിൽ ലീനചിത്തനായിരിക്കുന്ന ഉത്തമനായ ജീവന്മുക്തനാണു ബ്രഹ്മവിദ്വരിഷ്ഠൻ. പ്രപഞ്ചത്തെപ്പററിയോ, തന്റെ ശരീരത്തെപ്പററിത്തന്നെയോ ഉള്ള യാതൊരു വാസനയും വരിഷ്ഠനിൽ ഇല്ല. സങ്കല്പവികല്പരൂപങ്ങളായ വൃത്തികൾ യാതൊന്നുംതന്നെ ഇല്ല. ക്ലിഷ്ടങ്ങളും അക്ലിഷ്ടങ്ങളും ആയ സകല വൃത്തികളും സത്വരജസ്തമോഗുണങ്ങളാൽ പ്രേരിതങ്ങളാകുന്നു. ഗുണങ്ങളുടെ ലേശംപോലുമില്ലാത്തതിനാൽ വരിഷ്ഠനിൽ യാതൊരു വൃത്തികളും ഉദിക്കുന്നില്ല. ശരീരത്തിൽ പ്രാണവ്യാപാരംമാത്രം ശേഷിച്ചിരിക്കുന്നു. പ്രാണബലത്താൽ ശരീരം ചിലപ്പോൾ സ്വയം ചേഷ്ടിച്ചുകൊണ്ടിരുന്നാൽതന്നെയും അതൊന്നും താൻ

സ്വയമായി അറിയുകയില്ലെന്നുമാത്രമല്ല, അന്യന്മാരാൽ അറിയിക്കപ്പെട്ടാലും അറിയുകയില്ല ശരീരധർമ്മങ്ങളായ വിശപ്പ്, ദാഹം മുതലായവയൊന്നുംതന്നെ തനിക്കു തോന്നുകയില്ല. തനിക്കു ഒരു ശരീരമുണ്ടെന്നുള്ള ബോധംകൂടി ഉണ്ടായിരിക്കയില്ല. ആഹാരാദികൾ തന്നത്താൻ കഴിക്കയില്ല. മററുള്ളവർ ഊട്ടിയാൽതന്നെയും, അതു് ഉള്ളിലേയ്ക്കു് പോയെന്നും പോയില്ലെന്നും വരാം. ആത്മാവു് അതിന്റെ സ്വരൂപമായ കേവലാവസ്ഥയെ പ്രാപിച്ചുകഴിഞ്ഞതുകൊണ്ടു് ഭൗതികശരീരം സ്വഭാവേന ജഡമായിത്തീന്നിരിക്കുന്നു. ഇങ്ങനെ കേവലം പ്രാണവ്യാപാരത്തോടുകൂടിയ ഒരു ശരീരത്തിനുള്ളിൽ ഇരുന്നുകൊണ്ടു്, ഏററവും പരിശുദ്ധവും നിത്യവുമായ നിർവ്വാണസുഖത്തിൽ പുനരാവൃത്തിയില്ലാതെ ലയിച്ചിരിക്കുന്ന കൃതകൃത്യനാണു് ബ്രഹ്മവിദ്വരിഷ്ഠൻ അഥവാ, ഇവൻ ബ്രഹ്മംതന്നെ 'ന സ പുനരാവർത്തതേ ന സ പുനരാവർത്തതേ.' (അവൻ ഇനി മടങ്ങിവരുന്നില്ല, അവൻ ഇനി മടങ്ങിവരുന്നില്ല ) 'യദ് ഗത്വാ ന നിവർത്തന്തേ തദ്ധാമ പരമം മമ.. 'യാതൊന്നിനെ പ്രാപിച്ചു് പിന്നെ മടങ്ങിവരുന്നില്ലയോ അതു് എന്റെ പരമമായ ധാമമാകുന്നു.) എന്നു തുടങ്ങി ബഹുപ്രകാരത്തിൽ ശ്രുതികളും സ്മൃതികളും ഘോഷിക്കുന്നതു് ഈ വരിഷ്ഠനെപ്പററിയാകുന്നു. 'സത്ത്വപുരുഷയോഃ ശുദ്ധിസാമ്യേ കൈവല്യം' (ബുദ്ധിസത്ത്വത്തിന്റേയും, ആത്മാവായ പുരുഷന്റേയും ശുദ്ധിസാമ്യത്തിൽ കൈവല്യമുണ്ടാകുന്നു.) എന്നു പതഞ്ജലി വർണ്ണിച്ചിരിക്കുന്ന കൈവല്യം ബ്രഹ്മവിദ്വരന്റെ കൈവല്യമാകുന്നു സത്വരജസ്തമോമലങ്ങൾ നീങ്ങിയശേഷമുണ്ടാകുന്ന സർവ്വ വൃത്തിശൂന്യത്വമാണു് ബുദ്ധിയുടെ ശുദ്ധി. കല്പിതങ്ങളായ കർത്തൃത്വഭോക്തൃത്വാദികളുടെ ശൂന്യത്വമാണു് നിത്യശുദ്ധസ്വരൂപനായ പുരുഷന്റെ (ആത്മാവിന്റെ) ശുദ്ധി. ഇങ്ങനെ,

ബുദ്ധി സത്ത്വത്തിന്ന് ആത്മാവിനോട്ടു ശുദ്ധിസാമ്യമുണ്ടാകുമ്പോൾ സ്വരൂപപ്രതിഷ്ഠാലക്ഷണമായ കൈവല്യം സിദ്ധിക്കുന്നു. ഈ കൈവല്യംതന്നെ പരനിർവ്വാണം, അല്ലെങ്കിൽ, അതിശുദ്ധതമനിർവ്വാണം. ഇതിനെക്കാൾ പരമമായ നിർവ്വാണവുമില്ല. ബ്രഹ്മവിദ്വരിഷ്ഠനേക്കാൾ വരനായ ജീവന്മുക്തനുമില്ല. വരിഷ്ഠൻെറ അവസ്ഥ അതിദുർല്ലഭമായ ഒന്നാകുന്നു.

'സദാവൃത്തിശൂന്യഃ' എന്നുള്ളതിനെ 'സദാ+ആവൃത്തിശൂന്യഃ' എന്നും പദച്ഛേദം ചെയ്യാവുന്നതാണ്. അപ്പോൾ'പുനരാവൃത്തിയില്ലാതെ നിത്യമായ നിർവ്വാണത്തെ പ്രാപിച്ചവൻ' എന്നർത്ഥം സിദ്ധിക്കുന്നു. ഇതും പ്രകൃതത്തിനു യോജിച്ച അർത്ഥംതന്നെ.

ഇനി, വൃത്തികളേ പുനരാവൃത്തിയില്ലാതെ നശിപ്പിച്ച് നിത്യനിർവാണത്തിൽ ലയിച്ചിരിക്കുന്നതിനുള്ള മുഖ്യമായ മാർഗ്ഗത്തേ ഉപദേശിക്കുന്നു.

ഹേയോപാദേയതാ നഹ്യ-
സ്യാത്മാ വാ സ്വപ്രകാശകഃ
ഇതി മത്വാ നിവർത്തേത
വൃത്തിർനാവർത്തതേ പുനഃ. 9

പദാർത്ഥം

അസ്യ = ഈ പ്രപഞ്ചത്തിന്ന്
ഹേയോപാദേയതാ= ത്യജിക്കപ്പെട്ടുക, സ്വീകരിക്കപ്പെട്ടുക എന്ന രണ്ടിൻേറയും ഭാവം
നഹി=ഇല്ലെന്നുള്ളതു് പ്രസിദ്ധം
ആത്മാ വാ=ആത്മാവോ
സ്വപ്രകാശകഃ=തന്നെത്തന്നെ പ്രകാശിച്ചുകൊണ്ടിരിക്കുന്നതാകുന്നു

ഇതി മത്വാ=എന്നു മനനംചെയ്തു് (ധ്യാനിച്ചു്)
നിവർത്തേത=സർവകർമ്മങ്ങളിൽനിന്നും വിരമിക്കണം
അഥവാ നിർവാണത്തെ പ്രാപിക്കണം
പുനഃ= പിന്നിട്ടു്
വൃത്തിഃ= അന്തഃകരണവൃത്തി
ന ആവർത്തതേ= ആവർത്തിക്കുന്നില്ല

ദീധിതി

ഈ പ്രപഞ്ചത്തിനു് ത്യജിക്കപ്പെടുക, സ്വീകരിക്കപ്പെടുക എന്ന രണ്ടിന്റെയും ഭാവം ഇല്ലതന്നെ; ആത്മാവോ, തന്നെത്തന്നെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നതാകുന്നു എന്നു മനനംചെയ്തു് (ധ്യാനിച്ചു്) സംകല്പവികല്പാദികളായ സർവ കർമ്മങ്ങളിൽനിന്നും വിരമിക്കണം. അതായതു്, നിർവാണത്തെ പ്രാപിക്കണം. അങ്ങനെ ചെയ്താൽ പിന്നിട്ടു് അന്തഃകരണവൃത്തി ആവർത്തിക്കയില്ല.

ജഗത്തു് മിഥ്യയായതുകൊണ്ടു്, അതിൽ ത്യജിക്കുന്നതിനും ഗ്രഹിക്കുന്നതിനും ഒന്നുംതന്നെ ഇല്ല. സത്യമായുള്ളതു് ആത്മാവു മാത്രമാകുന്നു. അതുകൊണ്ടു് അതിനെയാണു അവലംബിക്കേണ്ടതു്. 'ബ്രഹ്മ സത്യം ജഗന്മിഥ്യാ' (ബ്റഹ്മം സത്യവും, ജഗത്തു് മിഥ്യയും ആകുന്നു..) എന്നു് ആദ്യം അറിയണം. പിന്നെ, ആത്മാവു് സ്വപ്രകാശകനാണെന്നു മനനംചെയ്യണം. ഒടുവിൽ, 'അന്തർജ്യോതിർബഹിർജ്യോതിഃ പ്രത്യഗ്ജ്യോതിഃപരാത്പരഃ, ജ്യോതിർജ്യോതിഃ സ്വയംജ്യോതിരാത്മജ്യോതിശ്ശിവോസ്മ്യഹം.' (ഞാൻ അന്തർജ്യോതിസ്സായും, ബഹിർജ്യോതിസ്സായും, പ്രത്യഗ്ജ്യോതിസ്സായും, പരാത്പരനായും, ജ്യോതിർജ്യോതിസ്സായും സ്വയംജ്യോതിസ്സായും, ആത്മജ്യോതിസ്സായും ഇരിക്കുന്ന ശിവനാകുന്നു) എന്ന ശംകരവാക്യപ്രകാരം ആത്മാവിന്റെ ജ്യോതിസ്വരൂപത്തെ

സർവ്വത്ര അഭേദേന ധ്യാനിച്ച്, 'ആത്മസംസ്ഥം മനഃകൃത്വാന കിഞ്ചി ദപി ചിന്തയേത്.' (മനസ്സിനെ ആത്മസംസ്ഥമാക്കി പിന്നെ ഒന്നും ചിന്തിക്കരുത്.) എന്നു ഭഗവാൻ ഉപദേശിച്ചതുപോലെ നിശ്ചിന്തനായി നിർവ്വാണത്തെ അവലംബിക്കണം. എന്നാൽ പിന്നെ. ജന്മഹേതുവായ അന്തഃകരണവൃത്തി വീണ്ടും ഉണ്ടാകയില്ല. ജന്മമററ മോക്ഷം സിദ്ധിക്കുമെന്നു സാരം.

അടുത്ത ശ്ലോകത്തിൽ, ബ്ഹ്മത്തിൻെറ അദ്വിതീയതയെ ശ്രുതിപ്രമാണംകൊണ്ടു കാണിച്ചു, ദ്വൈതനിവൃത്തിയാകുന്ന നിർവാണത്തെ വീണ്ടും ഉപദേശിച്ചുകൊണ്ട് പ്രകരണത്തേയും, ഗ്രന്ഥത്തേയും സംപൂർണ്ണമാക്കുന്നു.

ഏകമേവാദ്വിതീയം ബ്ര-
ഹ്മാസ്തി നാന്യന്ന സംശയഃ
ഇതി വിദ്വാന്നിവർത്തേത
ദ്വൈതാന്നാവർത്തതേ പുനഃ. 10

പദാർത്ഥം

അദ്വിതീയം= അദ്വിതീയമായിരിക്കുന്ന
ബ്രഹ്മഏകം ഏവഅസ്തി=ബ്രഹ്മം ഒന്നുമാത്രമേഉള്ളു
ന അന്യത് അസ്തി= മറെറാന്നും ഇല്ല.
(അത്ര) ന സംശയഃ= ഇതിൽ സംശയമില്ല.
ഇതി (മത്വാ)= എന്നു മനനംചെയ്ത്
വിദ്വാൻ= ബ്രഹ്മത്തിൻെറ ഏകത്വത്തെ അറിഞ്ഞ വിദ്വാൻ
ദ്വൈതാത്= ദ്വൈതത്തിൽനിന്നും
നിവർത്തേത= നിവർത്തിക്കണം
(സഃ) പുനഃ ന ആവർത്തതേ= പിന്നീട് (അവൻ) ആവർത്തിക്കുന്നില്ല.

ദീധിതി

അദ്വിതീയമായിരിക്കുന്ന ബ്രഹ്മം ഒന്നുമാത്രമേ ഉള്ളു; മറെറാന്നും ഇല്ല; ഇതിൽ സംശയമില്ല; എന്നു മനനം ചെയ്തു് ബ്രഹ്മത്തിൻെറ ഏകത്വത്തെ അറിഞ്ഞവനായ വിദ്വാൻ ദ്വൈതത്തിൽനിന്നും നിവർത്തിക്കണം. പിന്നീടു് ആവർത്തിക്കുന്നില്ല.

'ഏകമേവാദ്വിതീയം' എന്നുള്ളതു് ഛാന്ദോഗ്യശ്രുതിയിൽ ഒന്നിലധികം പ്രാവശ്യം ഉപദേശിക്കപ്പെട്ടിട്ടുള്ള ഒരു മന്ത്രമാകുന്നു. അതിന്നു്, 'സജാതീയവിജാതീയസ്വഗതഭേദശൂന്യ'മാകുന്ന ബ്രഹ്മം എന്നർത്ഥമാകുന്നു. ബ്രഹ്മം ഒന്നല്ലാതെ അതുപോലെ വേറെ ബ്രഹ്മമില്ലെന്നുള്ളതു് സജാതീയഭേദശൂന്യത്വം. ബ്രഹ്മമല്ലാതെ രണ്ടാമതായി വേറെ യാതൊരു വസ്തുവും ഇല്ലെന്നുള്ളതു് വിജാതീയഭേദശൂന്യത്വം. ബ്രഹ്മത്തിൽ ഉൽപത്തി, വൃദ്ധി, പരിണാമം മുതലായ യാതൊരു വികാരങ്ങളും ഇല്ലെന്നുള്ളതു് സ്വഗതഭേദശൂന്യത്വം പ്രസ്തുത മന്ത്രത്തിലെ 'ഏകം' എന്ന പദം സജാതീയഭേദത്തേയും, 'അദ്വിതീയം' എന്നതു് വിജാതീയഭേദത്തേയും, 'ഏവ'കാരം സ്വഗതഭേദത്തേയും നിരസിക്കുന്നു. 'സ ഏകഃ' (അവൻ ഏകൻ) എന്നു തൈത്തിരീയോപനിഷത്തിലും പലതവണ പറഞ്ഞിട്ടുണ്ടു്. ഇങ്ങനെയുള്ള ശ്രുതിവാക്യങ്ങളുടെ മനനംകൊണ്ടു് സംശയനിവൃത്തിവരുത്തീട്ടു് ബ്രഹ്മത്തിന്റെ ഏകത്വത്തിൽ ദൃഢചിത്തനാകണം. അപ്പോഠം നിർവ്വാണപദം ലബ്ധമാകുന്നു. നിർവ്വാണത്തെ പ്രാപിച്ചവൻതന്നെ വിദ്വാൻ. അവന്നു് ദ്വൈതഭ്രാന്തിയുണ്ടാകയില്ല. ദ്വൈതമാകുന്ന ദുഃഖത്തിൽനിന്നു് അവന്നു് അത്യന്തനിവൃത്തിയുണ്ടാകുന്നു. അപ്പോഠം പുനരാവൃത്തിശൂന്യതയാകുന്ന പരമസുഖപ്രാപ്തി സ്വയമേവ സിദ്ധിക്കുന്നു.

'ന ജായതേ മ്രിയതേ വാ വിപശ്ചിത്'' (വിദ്വാൻ ജനിക്കയോ മരിക്കയോ ചെയ്യുന്നില്ല) എന്നു കാഠവല്ലിയിൽ സ്തുതിക്കപ്പെട്ടിരിക്കുന്ന ശാശ്വതമായ അവസ്ഥയിൽ അവൻ സ്ഥിതിചെയ്യുന്നു. 'ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവ്വസംശയാഃ, ക്ഷീയന്തേ ചാസ്യകർമ്മണി തസ്മിൻ ദൃഷ്ടേ പരാവരേ.' (ആ പരമാത്മാവിന്റെ ദർശനമുണ്ടാകുമ്പോൾ, അതായത്, നിർവ്വാണപദപ്രാപ്തിയുണ്ടാകുമ്പോൾ ഇവൻെറ ഹൃദയഗ്രന്ഥി ഭേദിക്കപ്പെടുന്നു. സർവ്വസംശയങ്ങളും ഛേദിക്കപ്പെടുന്നു, കർമ്മങ്ങളും ക്ഷയിക്കുന്നു. എന്നു മുണ്ഡകോപനിഷത്തിലും, 'തേഷാം ന പുനരാവൃത്തിഃ' (അവർക്കു പുനരാവൃത്തിയില്ല) എന്നു ബൃഹദാരണ്യകത്തിലും, 'ബ്രഹ്മലോകമഭിസംപദ്യതേ, ന ച പുനരാവർത്തതേ' (അവൻ ബ്രഹ്മലോകത്തെ—നിർവ്വാണത്തെ—പ്രാപിക്കുന്നു. പിന്നീടു മടങ്ങിവരുന്നില്ലതന്നെ) എന്നു ഛാന്ദോഗ്യത്തിലും, അതുപോലെതന്നെ ശ്രുതികളിൽ പലയിടങ്ങളിലും ഇപ്രകാരമുള്ള വരിഷ്ഠനായ വിദ്വാനെപ്പററി വർണ്ണിച്ചിരിക്കുന്നു. പരമമായി, നിത്യമംഗളസ്വരൂപമായി, അതിശോഭനമായിരിക്കുന്ന നിർവ്വാണസുഖത്തെ അവൻ നിത്യവും അനുഭവിക്കുന്നു.

'അതുമിതുമല്ല സദർത്ഥമല്ലഹംസ-
ച്ചിദമൃതമെന്നുതെളിഞ്ഞുധീരനായി
സദസദിതിപ്രതിപത്തിയററുസത്തോ-
മിതിമൃദുവായ് മൃദുവായമർന്നിടേണം.'

എന്ന് ആത്മോപദേശത്തിൽ ഉപദേശിക്കപ്പെട്ട പ്രകാരം, തെളിഞ്ഞു്, വിവേകിയായി, ധീരനായി, സന്ന്യാസിയായി, യോഗിയായി, പരമശാന്തിയാകുന്ന

നിർവാണത്തിൽ ലിയിച്ച് നിത്യമംഗളത്തെ അനുഭവി ക്കണം. ഇങ്ങനെ പരമരമണീയമായി ഈ ഗ്രന്ഥം സമാപിക്കപ്പെടുന്നു.

ഹരിഃ ഓം തത് സത്

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

ഇതി നിർവാണദർശനം

സമാപ്തേയം ദർശനമാലാ.

---